# വാക്കറിവ്

പുസ്തകം 5 • ലക്കം 1 • 2011 ജൂലൈ

# വാക്കറിവ്

**മാസിക**

**2011 ജൂലൈ**

പുസ്തകം 5 ലക്കം 1

**പത്രാധിപർ**

മനോജ്

**സഹ പത്രാധിപർ**

എം. വി. ഹരിദാസൻ (ഓണററി)


## ഉള്ളടക്കം




**വിലാസം**


വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട് - 678 506, പാലക്കാട് ജില്ല.
ഫോൺ : 04923 - 264331, 9446638940
e-mail : manojvakkarivu@gmail.com


**ഡി.ടി.പി. & പ്രിന്റിങ്ങ്**

എസ്. പി. കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

ആമുഖലേഖനം

# മനുഷ്യപ്രകൃതിയുടെ ഐഹികമാനങ്ങൾ

എം.വി.ഹരിദാസൻ

കുരു - പാഞ്ചാലദേശത്തിലെ ബ്രാഹ്മണനായിരുന്നു ഉപനിഷദ്ചിന്തകനായ ഉദ്ദാലക ആരുണി. 'ഇന്ത്യൻ പാരമ്പര്യത്തിലെ ഒന്നാമത്തെ ദാർശനികൻ' എന്നാണ് വാൾട്ടർ റൂബൻ അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത്. അദ്ദേഹത്തിന്റെ മകനാണ് ശ്വേതകേതു. പന്ത്രണ്ടുവർഷത്തെ ഗുരുകുല പഠനത്തിനുശേഷം എല്ലാം അറിഞ്ഞു എന്ന അഹങ്കാരത്തോടെയാണ് ശ്വേതകേതു ഗൃഹത്തിൽ തിരിച്ചെത്തിയത്. തുടർന്ന് ഉദ്ദാലകൻ ശ്വേതകേതുവുമായി നടത്തുന്ന സംഭാഷണങ്ങൾ പ്രസിദ്ധമാണ്. അതിൽ ഉദ്ദാലകൻ മനുഷ്യസ്വരൂപത്തെക്കുറിച്ചു ശ്വേതകേതുവിനെ ഉപദേശിക്കുന്നു: 'തത് ത്വം അസി ശ്വേതകേതോ'. അതു നീ ആകുന്നു. ആത്മാവുതന്നെയാണ് നീ.

സ്ഥലകാലങ്ങളെ അതിവർത്തിക്കുന്ന എന്തെങ്കിലും സത്ത മനുഷ്യനിൽ ഉണ്ടോ ? ഉണ്ട് എന്നാണ് മതങ്ങൾ സങ്കല്പിക്കുന്നത്. മനുഷ്യനിൽ മാറ്റമില്ലാത്തതും പരിപൂർണ്ണവുമായ ഒരു സത്തയുണ്ടെന്നും അത് ആത്മാവാണെന്നും അവ വിശ്വസിക്കുന്നു. എന്നാൽ അത്തരം ശാശ്വതമായ സത്തകളൊന്നും മനുഷ്യനിലില്ലെന്നും മനുഷ്യപ്രകൃതി എന്നതു മാറ്റത്തിനു വിധേയമാണെന്നും ഭൗതിക യാഥാർത്ഥ്യവാദികൾ വാദിക്കുന്നു.

മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള ആശയമാണ് എല്ലാ മതങ്ങളുടേയും ദർശനങ്ങളുടെയും സാമൂഹികദർശനങ്ങളുടെയും കേന്ദ്രബിന്ദു. ഈ ആശയത്തിൽനിന്നാണ് അവയുടെ ജ്ഞാനമീമാംസയും, ധർമ്മമീമാംസയും, കർമ്മമീമാംസയുമെല്ലാം രൂപംകൊള്ളുന്നത്.

മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള വിചിന്തനങ്ങൾക്കു മൂന്നു സഹസ്രാബ്ദത്തിന്റെ പാരമ്പര്യമുണ്ട്. ഉപനിഷത്തുകളിലും ദർശനങ്ങളിലും അതേക്കുറിച്ചുള്ള വിചിന്തനങ്ങൾ കാണാം. ഇന്ത്യയിലെ ആദ്ധ്യാത്മിക പാരമ്പര്യം ദേഹം, മനസ്സ് എന്നിവയുടെ ആവരണത്തോടുകൂടിയ ആത്മാവായിട്ടാണു മനുഷ്യനെ നിർവ്വചിക്കാൻ ശ്രമിച്ചത്. ആദ്ധ്യാത്മിക വീക്ഷണപ്രകാരം പ്രപഞ്ചവും ദേഹവും മനസ്സുമെല്ലാം മായയുടെ ഗണത്തിൽപ്പെടുന്നതാണ്. പരിവർത്തനത്തിനു വിധേയമായവയെല്ലാം മായയാണ്. അവയ്ക്കെല്ലാം വ്യാവഹാരികമായ അസ്തിത്വം മാത്രമേയുള്ളു. പാരമാർത്ഥിക സത്യം ആത്മാവും ബ്രഹ്മവുമാണ്. മനുഷ്യനിൽ അന്തർലീനമായ പരിപൂർണ്ണവും പരമവും സനാതനവുമായ ആ സത്തയുടെ സാക്ഷാത്കാരമാണ് ജീവിതലക്ഷ്യം. മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള ഭാരതീയമായ ആദ്ധ്യാത്മികവീക്ഷണം 'അഹം ബ്രഹ്മാസ്മി' (ബൃഹദാരണ്യകം), 'തത്ത്വമസി' (ഛാന്ദോഗ്യം), പ്രജ്ഞാനം ബ്രഹ്മ (ഐതരേയം), അയമാത്മം ബ്രഹ്മ (മാണ്ഡൂക്യം) എന്നിങ്ങനെയുള്ള ഉപനിഷദ്വാക്യങ്ങളിൽ കാണാം.

യഹൂദ - ക്രൈസ്തവ വിശ്വാസപ്രകാരം യഹോവയായ ദൈവം സ്വന്തം രൂപത്തിലാണ് മനുഷ്യനെ ഭൂമിയിലെ പൊടിയിൽനിന്നു സൃഷ്ടിച്ചത് (ഉല്പത്തി 1:24-27). ആദ്യ മനുഷ്യനായ ആദാം രൂപത്തിൽ ദൈവതുല്യനായിരുന്നുവെങ്കിലും ഭാവത്തിൽ മറ്റു ജന്തുക്കളുടെ ഗണത്തിലാണ് ഉൾപ്പെട്ടിരുന്നത്. തന്റെ സൃഷ്ടി തനിക്കു തുല്യനാകുന്നത് യഹോവയായ ദൈവത്തിന് ഇഷ്ടമായിരുന്നില്ല. അതുകൊണ്ടു ദൈവം നന്മതിന്മകൾ സ്വയം തിരിച്ചറിയാനുതകുന്ന ഏദൻതോട്ടത്തിലെ ജ്ഞാനവൃക്ഷത്തിലെ കനി തിന്നരുതെന്ന് ആദാമിനോടു കല്പിച്ചു. എന്നാൽ ദൈവത്തിന്റെ വിലക്കു ലംഘിച്ച് ആ കനി ഭക്ഷിച്ചതോടെ ഏദൻതോട്ടത്തിലെ അനശ്വരമായ ജീവിതത്തിൽനിന്ന് ആദാമും ഹവ്വയും പുറത്താവുകയും മനുഷ്യവംശം പാപത്തിനും മരണത്തിനും വിധേയമാവുകയും ചെയ്തു എന്നാണ് പഴയനിയമത്തിലെ പുരാവൃത്തം. വിശ്വാസത്തിലൂടെ പാപമോചനവും അനശ്വരതയും ദൈവസന്നിധിയിൽ സാദ്ധ്യമാണെന്ന് ആ മതങ്ങൾ വാഗ്ദാനംചെയ്യുന്നുണ്ട്. ഈ പുരാവൃത്തം മനുഷ്യപ്രകൃതിയുടെ ഐഹികഭാവത്തെ വ്യഞ്ജിപ്പിക്കുന്നുണ്ട്. ഏദൻതോട്ടത്തിൽനിന്നുള്ള പുറത്താകൽ മനുഷ്യൻ പ്രകൃതിയിൽനിന്ന് അന്യവൽക്കരിക്കപ്പെട്ടു തനതായ സ്വത്വം ആർജ്ജിക്കുന്നതിന്റെ സൂചനയാണെന്ന് സാമൂഹ്യമനഃശാസ്ത്രജ്ഞനായ എറിക് ഫ്രോം നിരീക്ഷിക്കുന്നു. ഇസ്ലാമിൽ മനുഷ്യപ്രകൃതിയുടെ ഐഹികഭാവം കുറച്ചുകൂടി പ്രകടമാണ്. അതിനാൽതന്നെ, ഭാരതീയ മതങ്ങളിൽനിന്നും വ്യത്യസ്തമായി സെമിറ്റിക് മതങ്ങൾ മനുഷ്യനും ദൈവവും തമ്മിൽ പാരമാർത്ഥികതലത്തിലും ദ്വൈതാവസ്ഥയാണ് സങ്കല്പിക്കുന്നത്.

മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള വിചിന്തനങ്ങൾ പാശ്ചാത്യദർശനത്തിൽ ആരംഭിക്കുന്നത് സോക്രട്ടീസിനോടൊപ്പമാണ്. ദർശനത്തെ മനുഷ്യനെക്കുറിച്ചുള്ള പഠനമാക്കിയത് അദ്ദേഹമാണ്. യുക്തിബോധത്തോടെയുള്ള ജീവിതമാണ് മനുഷ്യപ്രകൃതിക്ക് ഇണങ്ങിയത് എന്ന വീക്ഷണമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. സോക്രട്ടീസിനെത്തുടർന്നുവന്ന പ്ലേറ്റോയും അരിസ്റ്റോട്ടിലും ആത്മാവിന്റെ ഒരു ഗുണമായി യുക്തിബോധത്തെ കണക്കാക്കുന്നു. യുക്തിബോധമുള്ള മൃഗം എന്നാണ് അരിസ്റ്റോട്ടിൽ മനുഷ്യനെ നിർവ്വചിച്ചത്. മനുഷ്യന്റെ ആത്മാവിനു മാനവികവും മൃഗീയവുമായ രണ്ടുതലങ്ങളുണ്ടെന്ന് അവർ കരുതുന്നു. യുക്തിബോധം മാനവികമായ തലത്തെ പ്രതിനിധാനം ചെയ്യുമ്പോൾ വികാരങ്ങൾ മൃഗീയതയെ പ്രതിനിധാനം ചെയ്യുന്നു. മനുഷ്യനിലെ ജന്തുസഹജമായ വികാരങ്ങളെ യുക്തിബോധം നിയന്ത്രിക്കുകയും ഭരിക്കുകയും ചെയ്യണമെന്ന് അവർ അഭിപ്രായപ്പെടുന്നു. അവരുടെ വീക്ഷണത്തിൽ യുക്തിബോധത്തിനു പ്രാമാണ്യം കല്പിക്കുന്ന ദാർശനികരാണ് മനുഷ്യന്റെ ഉത്തമമാതൃക. മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള അവരുടെ കാഴ്ചപ്പാടുകൾക്ക് അതിഭൗതികമായ തലമാണ് ഉണ്ടായിരുന്നത്. അതുകൊണ്ടുതന്നെ പ്ലേറ്റോയുടെയും അരിസ്റ്റോട്ടിലിന്റെയും വീക്ഷണത്തിനു

മദ്ധ്യകാലഘട്ടത്തിൽ പാശ്ചാത്യ ദൈവശാസ്ത്രജ്ഞൻമാർക്കിടയിൽ വ്യാപകമായ സ്വാധീനമുണ്ടായിരുന്നു.

മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള പഠനങ്ങൾക്കു ശാസ്ത്രീയവും ഐഹികവുമായ ഒരു ദിശാബോധം ഉണ്ടാകുന്നത് പാശ്ചാത്യ നവോത്ഥാനത്തോടെയാണ്. ഫ്രാൻസിസ് ബേക്കൺ, റെനെ ദെക്കാർത്തെ, തോമസ് ഹോബ്സ്, ജിയാം ബാറ്റിസ്റ്റാ വിക്കോ, ഡേവിഡ് ഹ്യൂം, ജോൺ ലോക്ക് തുടങ്ങിയവരുടെ വിചിന്തനങ്ങൾ പ്രാധാന്യം അർഹിക്കുന്നു. അവരുടെ കാഴ്ചപ്പാടുകൾ ആധുനിക ജ്ഞാനോദയ ചിന്തയുടെ അടിസ്ഥാന ശിലകളായിത്തീർന്നു.

മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള വിചിന്തനങ്ങൾക്കു ബലിഷ്ഠമായ ശാസ്ത്രീയാടിത്തറ പ്രദാനംചെയ്തത് ചാൾസ് ഡാർവിന്റെ പരിണാമസിദ്ധാന്തമായിരുന്നു. ഡാർവിന്റെ 'ജീവിവർഗങ്ങളുടെ ഉദ്ഭവം' എന്ന കൃതി മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള പരികല്പനകളിൽ വിപ്ലവാത്മകമായ പരിവർത്തനം വരുത്തി. ദൈവികവും അതിഭൗതികവുമായ പരികല്പനകളെ അത് ഉടച്ചുവാർത്തു. മനുഷ്യൻ നീണ്ടകാലത്തെ ജൈവപരിണാമപ്രക്രിയയുടെ ഫലമാണെന്നും, മനുഷ്യപ്രകൃതി പ്രകൃതി നിർധാരണത്തിലൂടെയാണ് രൂപംകൊണ്ടിട്ടുള്ളതെന്നും അത് വ്യക്തമായി സ്ഥാപിച്ചു. മനുഷ്യനിലേക്കുള്ള പരിണാമപ്രക്രിയയുടെ പല ഘട്ടങ്ങളും മനുഷ്യഭ്രൂണത്തിന്റെ വളർച്ചയിൽ കാണാം. അതുകൊണ്ടുതന്നെ മനുഷ്യപ്രകൃതിയിൽ മനുഷ്യപൂർവ്വ ജന്തുക്കളുടെ സ്വഭാവങ്ങളുടെ തുടർച്ചയും വികാസവും കാണാം.

എല്ലാ ജീവികളുടെയും മൗലികപ്രകൃതം നിലനിൽക്കാനും പ്രത്യുൽപാദനം നടത്താനുമുള്ള ത്വരയാണ്. മനുഷ്യനിൽ അവ സ്വാതന്ത്ര്യവാഞ്ഛയുടെയും സൃഷ്ടിന്മുഖതയുടെതുമായ ഒരു തലം കൈവരിക്കുന്നുണ്ട്. സാമാന്യമനുഷ്യരിൽ ഈ തലം പ്രാഥമിക രൂപത്തിൽ നിലനിൽക്കുമ്പോൾ പ്രതിഭാശാലികളിൽ അതു പ്രകടരൂപം ആർജ്ജിക്കുന്നു.

പ്രകൃതിയിലെ ജൈവപരിണാമത്തിലൂടെ ആവിർഭവിച്ചതാണ് മനുഷ്യൻ. പ്രകൃതിയുമായി പൊരുത്തപ്പെട്ടുകൊണ്ടു മാത്രമേ ജീവികൾക്കു പ്രകൃതിയിൽ നിലനിൽക്കാനാവുകയുള്ളു. മനുഷ്യനൊഴികെയുള്ള ജീവികൾ നിലനിൽക്കുന്നതു പ്രകൃതിനിയമങ്ങൾക്കനുസൃതമായ മാറ്റങ്ങൾ ശരീരത്തിൽ വരുത്തിക്കൊണ്ടാണ്. അല്ലാത്തവ പ്രകൃതിനിർധാരണ പ്രക്രിയയിലൂടെ ഇല്ലാതാവുന്നു. എന്നാൽ മനുഷ്യന്റെ അസ്തിത്വം ഇതിൽനിന്നു വ്യത്യസ്തമാണ്. വികസിതമായ മസ്തിഷ്കവും സ്വതന്ത്രമായ കൈകളുമാണു മനുഷ്യന്റെ സവിശേഷമായ അസ്തിത്വത്തിനു നിദാനം. ഇതു മനുഷ്യനെ പ്രകൃതിയിൽനിന്ന് ഒരളവുവരെ വേറിട്ട അസ്തിത്വം പുലർത്താൻ സഹായിക്കുന്നു. ഈ വേറിടൽ മനുഷ്യന്റെ സവിശേഷതയായ അഹംബോധം, യുക്തിബോധം, ഭാവന എന്നിവയ്ക്ക് അടിസ്ഥാനമായിരിക്കുന്നു. ആയതിനാൽ മനുഷ്യൻ പ്രകൃതിയുമായി അനുവർത്തനം നടത്തുന്നത് ശരീരത്തിൽ മാറ്റംവരുത്തിക്കൊണ്ടല്ല.

മറിച്ചു, സാങ്കേതികവിദ്യ വികസിപ്പിച്ചുകൊണ്ടാണ്. സാങ്കേതികവിദ്യയാകട്ടെ, സാമാന്യമായി കർമ്മേന്ദ്രിയങ്ങളുടെയും ജ്ഞാനേന്ദ്രിയങ്ങളുടെയും മസ്തിഷകത്തിന്റെയും നീട്ടലും വികാസവുമാണ്. സാങ്കേതികവിദ്യ പ്രകൃതിയിലെ മാറ്റങ്ങൾക്കനുസരിച്ചു സ്വയം നിലനിൽക്കാൻ മാത്രമല്ല, പ്രകൃതിയെതന്നെ ഒരളവുവരെ മാറ്റിത്തീർക്കാനും മനുഷ്യനെ പ്രാപ്തനാക്കുന്നു.

മനുഷ്യപ്രകൃതിക്കു പ്രാകൃതികവും സാമൂഹികവുമായ രണ്ട് അധിഷ്ഠാനങ്ങളാണുള്ളത്. പ്രകൃതിയിൽനിന്നു വേറിട്ടു തനതായ സ്വത്വം ആർജ്ജിക്കുന്നതിലൂടെയാണു മനുഷ്യൻ മനുഷ്യനാകുന്നത്. പ്രകൃതിയുമായുള്ള താദാത്മ്യം മൃഗഭാവമാണ്.

മനുഷ്യൻ വ്യക്തി എന്ന നിലയിൽ ശാരീരികമായി നിസ്സഹായനായ ജീവിയാണ്. പരസഹായം ആവശ്യമായ നീണ്ട ബാല്യകാലവും മനുഷ്യന്റെ സവിശേഷതയാണ്. അതിനാൽ നിലനിൽപ്പിനും വംശസന്ധാരണത്തിനും പരസ്പര സഹകരണത്തോടെയുള്ള കൂട്ടായ്മ അനിവാര്യമാണ്. അങ്ങനെ സമൂഹജീവിതം ജൈവപരിണാമത്തിലൂടെ മനുഷ്യപ്രകൃതിയുടെ ഭാഗമായിത്തീർന്നു. സമൂഹജീവിതത്തിനു ചില ചിട്ടവട്ടങ്ങൾ അനിവാര്യമാണ്. അതിന്റെ ഭാഗമായി പ്രകൃതിയിലേപ്പോലെ രണ്ടാം പ്രകൃതിയായ സമൂഹത്തിലും നിയമങ്ങൾ രൂപംകൊണ്ടു. ക്രമേണ സമൂഹവികാസത്തിന് അനുസൃതമായി പുരോഹിതന്മാരുടെയും അധികാരികളുടെയും ഉൽപാദന ഉപകരണങ്ങളുടെ ഉടമകളുടെയും താൽപര്യങ്ങൾ സാമൂഹിക നിയമങ്ങളിൽ പ്രതിഫലിക്കാൻ തുടങ്ങി.

സമൂഹജീവിതമാണ് ഭാഷയുടെ ഉൽപത്തിക്ക് അടിസ്ഥാനം. ഭാഷ മനുഷ്യന്റേതുമാത്രമായ ഒരു സവിശേഷതയാണ്. മറ്റെല്ലാ ജന്തുക്കൾക്കും പ്രഥമ സിഗ്നൽ വ്യവസ്ഥ മാത്രമാണുള്ളത്. ബാഹ്യവസ്തുക്കളേയും പ്രതിഭാസങ്ങളെയുംകുറിച്ച് ഇന്ദ്രിയങ്ങളിലൂടെ നേരിട്ടു ലഭിക്കുന്ന സിഗ്നലുകളുടെ പ്രവർത്തന വ്യവസ്ഥയാണ് പ്രഥമ സിഗ്നൽ വ്യവസ്ഥ. ഭാഷയുടെ ഉൽഭവത്തോടെ മനുഷ്യനിൽ ദ്വിതീയ സിഗ്നൽ വ്യവസ്ഥ രൂപംകൊണ്ടു. ഇന്ദ്രിയാനുഭവങ്ങളെ വാക്കുകൾ ഉപയോഗിച്ച് സമാന്യവൽക്കരിച്ചു മസ്തിഷ്ക കോശങ്ങളിൽ ശേഖരിച്ചുവെയ്ക്കുന്നതുവഴിയാണു ദ്വിതീയ സിഗ്നൽ വ്യവസ്ഥ പ്രവർത്തനക്ഷമമാകുന്നത്. ചിന്തയും ഭാവനയുമെല്ലാം നടക്കുന്നതു ഭാഷാനിർമ്മിതമായ ദ്വിതീയ സിഗ്നൽ വ്യവസ്ഥയുടെ അടിസ്ഥാനത്തിലാണ്. സൃഷ്ടിന്മുഖമായ ഈ പ്രക്രിയയിൽ യുക്തിബോധം നിർണ്ണായകമായ പങ്കുവഹിക്കുന്നു.

മനുഷ്യപ്രകൃതിയുടെ നിർണ്ണായകഘടകമാണ് യുക്തിബോധം. കാര്യകാരണബന്ധത്തോടെ ചിന്തിക്കുവാനുള്ള കഴിവാണ് യുക്തിബോധം. പ്രകൃതിയിലെ നിയമബദ്ധത, അതിന്റെ ഭാഗമായി ഉരുത്തിരിഞ്ഞ മനുഷ്യനിൽ യുക്തിബോധമായി വർത്തിക്കുന്നു. ഇന്ദ്രിയാനുഭവത്തിലുടെയും യുക്തിബോധത്തിലൂടെയും പ്രകൃതിനിയമങ്ങളെ മനസ്സിലാക്കുന്ന മനുഷ്യൻ അവയെ

തനിക്കനുകൂലമായി മെരുക്കിയെടുത്ത് പ്രകൃതിയുമായി അനുവർത്തനം നടത്തുന്നു. മനുഷ്യപുരോഗതിക്ക് അടിസ്ഥാനമായി വർത്തിക്കുന്നത് വിശ്വാസമല്ല, മറിച്ച് യുക്തിബോധമാണ്. വിശ്വാസം അന്വേഷണത്തിന്റെയും വികാസത്തിന്റെയും അവസാനമാണ്. മനുഷ്യൻ വിശ്വാസി മാത്രമായിരുന്നുവെങ്കിൽ സമൂഹത്തിന്റെ വികാസം കാടത്താവസ്ഥയിൽത്തന്നെ നിലയ്ക്കുമായിരുന്നു.

വിശ്വാസത്തിനും യുക്തിയുടേതായ ഒരടിസ്ഥാനമുണ്ട് - തെറ്റായ യുക്തിയുടെ. അനുഭവനിരപേക്ഷവും നിരീക്ഷണപരീക്ഷണങ്ങളിലൂടെ തെളിയിക്കാനാവാത്തതുമായ ചില പൂർവ്വകല്പനകളുടെ അടിസ്ഥാനത്തിലുള്ള യുക്തിവിചാരമാണ് മതവും ദൈവശാസ്ത്രവും. പ്രകൃതിപ്രതിഭാസങ്ങളെ ഭൗതികാടിസ്ഥാനത്തിൽ വിശദീകരിക്കാനുള്ള പ്രാചീന മനുഷ്യന്റെ കഴിവില്ലായ്മയിൽനിന്നും അരക്ഷിതബോധത്തിൽനിന്നുമാണ് പ്രകൃത്യാതീത ശക്തികളിലുള്ള വിശ്വാസം ഉദയംചെയ്യുന്നത്. ശാസ്ത്രത്തിന്റെ വികാസത്തിനനുസരിച്ച്, പ്രകൃതിപ്രതിഭാസങ്ങളെ വിശദീകരിക്കുന്നതിനു പ്രകൃത്യാതീതശക്തി എന്ന സങ്കല്പത്തിന്റെ ആവശ്യം കുറഞ്ഞുവരുന്നു. എന്നാൽ ശാസ്ത്രം എത്രതന്നെ വികസിച്ചാലും സാമാന്യമനുഷ്യരുടെ പ്രകൃത്യാതീത ശക്തികളിലും അതിന്റെ അടിസ്ഥാനത്തിലുള്ള മതങ്ങളിലുമുള്ള വിശ്വാസത്തിനു കുറവുണ്ടാകണമെന്നില്ല. കാരണം, ശാസ്ത്രത്തിന്റെ വിശദീകരണങ്ങൾ സങ്കീർണ്ണവും ശ്രമകരവും തിരുത്തലുകൾക്കു വിധേയവുമാണ്; മതത്തിന്റേത് നേരെ മറിച്ചും. മാത്രമല്ല, മനുഷ്യന്റെ അരക്ഷിതത്വത്തെയും അനിശ്ചിതത്വത്തെയും ഇല്ലായ്മ ചെയ്യാൻ ശാസ്ത്രത്തിനോ സാമൂഹികവ്യവസ്ഥകൾക്കോ കഴിഞ്ഞിട്ടുമില്ല. അതേ സമയം വിശ്വാസങ്ങളും മാമൂലുകളും സാമൂഹികവ്യവസ്ഥയുടെ സൃഷ്ടികളാണ്. സാമാന്യ മനുഷ്യനെ സംബന്ധിച്ചിടത്തോളം നിലനില്പും വംശവർദ്ധനയുമാണ് സത്യാന്വേഷണത്തേയും സ്വാതന്ത്ര്യത്തേയുംകാൾ പ്രധാനം. അതുകൊണ്ട് വിശ്വാസങ്ങളെയും മാമൂലുകളെയും ചോദ്യം ചെയ്യുകയും ലംഘിക്കുകയും ചെയ്തുകൊണ്ടു ഭ്രഷ്ടും മരണവും ഏറ്റുവാങ്ങാൻ അവർ തയ്യാറാവില്ല. അതേസമയം ശാസ്ത്രത്തിന്റെ പ്രായോഗിക ഫലങ്ങളായ സാങ്കേതികവിദ്യയോടും ഭൗതികപരിഷ്കാരങ്ങളോടും അവർ ആസക്തിനിറഞ്ഞ ആഭിമുഖ്യം പുലർത്തുകയും ചെയ്യും. എന്നാൽ, മനുഷ്യന്റെ തനതായ പാതയിലൂടെ സഞ്ചരിക്കുന്നവർ സത്യാന്വേഷകരും, പ്രതിഭാശാലികളും, പ്രവാചകരും, വിപ്ലവകാരികളും ആണ്. അവർ മനുഷ്യപഥത്തിലെ പ്രകാശഗോപുരങ്ങളാകുന്നു.

മനുഷ്യപ്രകൃതി സ്വാർത്ഥതയാണെന്ന് ഒരു വാദമുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ ലിബറലിസം 'സാമ്പത്തിക മനുഷ്യൻ' എന്ന പരികല്പനയ്ക്കു രൂപം നൽകി. ഓരോരുത്തരും അവരവരുടെ സ്വാർത്ഥതയ്ക്കായി പരിശ്രമിക്കുന്നു; അതിലൂടെ മൊത്തം സമൂഹത്തിന്റെയും താൽപര്യങ്ങൾ സംരക്ഷിക്കപ്പെടും എന്ന കാഴ്ചപ്പാടാണ് അതിൽനിന്ന് ഉരുത്തിരിഞ്ഞുവന്നത്. അതു മുതലാളിത്ത സാമൂഹികവ്യവസ്ഥയ്ക്ക് അടിത്തറയിട്ടു. സ്വാർത്ഥത മനുഷ്യ

പ്രകൃതിയുടെ ഭാഗമാണെങ്കിലും അത്രതന്നെ പ്രധാനമാണ് സഹകരണ മനോഭാവവും. പരസ്പരസഹകരണമില്ലാതെ വ്യക്തിക്കോ വംശത്തിനോ നിലനിൽക്കാനാവില്ല. വാസ്തവത്തിൽ പ്രബുദ്ധമായ സ്വാർത്ഥതയാണ് സഹകരണ മനോഭാവം.

സാമ്പത്തികമനുഷ്യൻ എന്ന സങ്കല്പം ലിബറലിസത്തിൽനിന്നാണു മാർക്സിസം കൈക്കൊണ്ടത്. ലിബറലിസത്തിൽ വ്യക്തിക്കു വിമോചനാത്മകമായ പ്രാധാന്യം ഉണ്ടായിരുന്നുവെങ്കിലും, മാർക്സിസം വർഗ്ഗം എന്ന സമഷ്ടിയെ കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കുകവഴി വ്യക്തിയെ അവഗണിച്ചു. മാർക്സിസത്തെ സംബന്ധിച്ചു മനുഷ്യപ്രകൃതി എന്നതു സാമൂഹികബന്ധങ്ങളുടെ സമുച്ചയമാണ്. അത് ഓരോ ചരിത്രസന്ദർഭങ്ങളിലും വ്യത്യസ്തമായിരിക്കും. ഒരു ഉൽപാദകജീവി എന്ന നിലയിലാണ് മാർക്സിസം മനുഷ്യനെ നിർവചിക്കുന്നത്. അതുകൊണ്ടുതന്നെ, മനുഷ്യപ്രകൃതിയെ ഓരോ ചരിത്ര സന്ദർഭങ്ങളിലും നിർണ്ണയിക്കുന്നത് ഉൽപാദനശക്തികളും ഉൽപാദന ബന്ധങ്ങളുമാണ്.

മാർക്സിന്റെ ആദ്യകാല കൃതിയായ 'സാമ്പത്തികവും ദാർശനികവുമായ കുറിപ്പുകളി'ൽ (1844), "ഓരോ ചരിത്രസന്ധിയിലും പ്രകടമായിട്ടുള്ള മനുഷ്യപ്രകൃത"ത്തോടൊപ്പംതന്നെ "സാമാന്യമായ മനുഷ്യപ്രകൃത"ത്തെയും അംഗീകരിക്കുന്നുണ്ട്. ഇതിന് അനുബന്ധമായാണ് മാർക്സിന്റെ അന്യവൽക്കരണസിദ്ധാന്തം രൂപംകൊള്ളുന്നത്. എന്നാൽ മാർക്സ് മനുഷ്യപ്രകൃതിയുടെ ഇരുവശങ്ങളെ സമന്വയിപ്പിച്ചുകൊണ്ടു സിദ്ധാന്തത്തെ വികസിപ്പിക്കാൻ ശ്രമം നടത്തിയില്ല. ഇത് "സാമാന്യമായ മനുഷ്യപ്രകൃത"ത്തെ അവഗണിച്ച് "ഓരോ ചരിത്രസന്ധിയിലും പ്രകടമാകുന്നതു മാത്രമാണ് മനുഷ്യപ്രകൃതം" എന്ന ഏകപക്ഷീയ നിലപാടിലാണ് ഔദ്യോഗിക മാർക്സിസ്റ്റുകളെ എത്തിച്ചത്. സാമൂഹികവ്യവസ്ഥയുടെ താളത്തിനൊപ്പിച്ച് ചുവടുവെയ്ക്കുക എന്നതു സാമാന്യ മനുഷ്യന്റെ പ്രകൃതമാണ്. ആ അർത്ഥത്തിൽ മാർക്സിയൻ നിലപാട് യാഥാർത്ഥ്യത്തോട് അടുത്തുനിൽക്കുന്നു. എന്നാൽ സാമൂഹികവ്യവസ്ഥയ്ക്കു പുതിയ താളം നൽകുക എന്നതു ജൈവമനുഷ്യന്റെ പ്രകൃതമാണ്. നിലവിലുള്ള വ്യവസ്ഥയോട് അനുവർത്തനം നടത്തുന്നതിനുപകരം, അതിനെ അതിവർത്തിക്കാനുള്ള പ്രവണതയാണ് ജൈവമനുഷ്യനിൽ പ്രകടമാകുന്നത്. ഫോയർബാഹിനെക്കുറിച്ചുള്ള പതിനൊന്നാമത്തെ തിസീസ് ജൈവമനുഷ്യന്റെ ക്രിയാത്മകതയ്ക്കു പ്രാധാന്യം നൽകുന്നുണ്ട്. അതിൽ പോളിഷ് ചിന്തകനായ സിയെസ്കോവിസ്കിയെ പിന്തുടർന്നുകൊണ്ട് മാർക്സ് പ്രഖ്യാപിക്കുന്നു: "നാളിതുവരെയുള്ള ദാർശനികർ ലോകത്തെ പലതരത്തിൽ വ്യാഖ്യാനിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്. എന്നാൽ അതിനെ മാറ്റിപ്പണിയുക എന്നതാണ് പ്രധാനം." പക്ഷെ, മാർക്സിയൻ ചിന്ത ഈ വഴിക്ക് കാര്യമായി വികസിക്കുകയുണ്ടായില്ല. പകരം മാർക്സിയൻ ചിന്തയിൽ ആധിപത്യം പുലർത്തിയത് ഉൽപാദന ശക്തികളും ഉൽപ്പാദന ബന്ധങ്ങളും വർഗ്ഗങ്ങളുമാണ്.

സിഗ്മണ്ട് ഫ്രോയിഡ് ലൈംഗികതയുമായി ബന്ധപ്പെട്ട ജൈവപ്രേരണകൾക്കു മനുഷ്യപ്രകൃതത്തിൽ കേന്ദ്രസ്ഥാനം നൽകി. മനുഷ്യപ്രകൃതത്തിന്റെ സാമൂഹികതലത്തെ അദ്ദേഹം അവഗണിച്ചു. മാർക്സിന്റെയും ഫ്രോയിഡിന്റെയും കാഴ്ചപ്പാടുകളെ സമന്വയിപ്പിച്ചു സ്വാതന്ത്ര്യം എന്ന ആശയത്തെ മനുഷ്യപ്രകൃതത്തിന്റെ കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിക്കുകവഴി ഏകപക്ഷീയതകളെ മറികടക്കാനുള്ള ശ്രമം നടത്തിയവരിൽ പ്രമുഖനാണ് എറിക് ഫ്രോം. എം.എൻ.റോയിയും മനുഷ്യപ്രകൃതിയുടെ കേന്ദ്രസ്ഥാനത്ത് സ്വാതന്ത്ര്യത്തെ പ്രതിഷ്ഠിക്കുന്നു. മനുഷ്യന്റെ സത്യാന്വേഷണ ത്വരയാകട്ടെ സ്വാതന്ത്ര്യ വാഞ്ചയുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

മനുഷ്യൻ പ്രകൃതിപരിണാമത്തിന്റെ ഫലമാണ്. ആത്മബോധവും വിവേകവും കൈമുതലായുള്ളതുകൊണ്ട് പ്രകൃതിയുടെ ഭാഗമായിരിക്കുമ്പോൾതന്നെ മനുഷ്യൻ അതിനെ മറികടക്കുന്നുണ്ടെന്നും, ആ വൈരുദ്ധ്യത്തിലാണ് മനുഷ്യന്റെ സത്ത കുടികൊള്ളുന്നതെന്നും എറിക് ഫ്രോം കരുതുന്നു.

മറ്റു മനുഷ്യരുമായി ഐക്യപ്പെടാനും, സൃഷ്ടിന്മുഖതയിലൂടെ അതിവർത്തിക്കാനും, വേരുകളാഴ്ത്തിനിൽക്കാനും, വ്യക്തിത്വത്തിലൂടെ സ്വത്വം നിലനിർത്താനും, യുക്തിസഹമായ ദിശാബോധം ആർജ്ജിക്കാനുമുള്ള പ്രവണതകൾ മനുഷ്യപ്രകൃതിയിൽ അന്തർലീനമാണെന്ന് എറിക് ഫ്രോം അഭിപ്രായപ്പെടുന്നു. മനുഷ്യജീവിതത്തെ ജീവസ്സുറ്റതാക്കുന്നത് ഈ അഞ്ചു പ്രവണതകളാണ്. പ്രകൃതിയിൽനിന്നു വേറിട്ടു മൃഗം മനുഷ്യന്റെ സ്വത്വം കൈവരിക്കുകയും, സമൂഹത്തെ അതിവർത്തിച്ചു വ്യക്തി സ്വത്വം ആർജ്ജിക്കുകയും ചെയ്തുകൊണ്ടു പ്രകൃതിയുമായും സമൂഹവുമായും പുന:സംയോഗം നടത്താൻ ശ്രമിക്കുകയും ചെയ്യുന്നതിന്റെ ഭാഗമായാണ് ഈ പ്രവണതകൾ ആവിർഭവിക്കുന്നത്. പ്രകൃതിയുമായും സമൂഹവുമായും പുതിയൊരു ലയം കൈവരിക്കുന്നതുവരെ മനുഷ്യൻ തന്നിലെ നിലീനമായ കഴിവുകളെ പൂർണ്ണമായി വികസിപ്പിക്കാൻ ശ്രമിക്കുന്നു. എന്നാൽ മനുഷ്യനിലെ മൃഗസത്തയും മനുഷ്യസത്തയും തമ്മിലുള്ള പോരാട്ടത്തിൽ സാമൂഹികവ്യവസ്ഥകളുടെ സവിശേഷതമൂലം മൃഗസത്ത ആധിപത്യം പുലർത്തുമ്പോൾ മനുഷ്യന്റെ തനതായ കഴിവുകളുടെയും ആവശ്യങ്ങളുടെയും സാക്ഷാത്കാരം അസാദ്ധ്യമാകുന്നു. അപ്പോൾ മനുഷ്യൻ അവന്റെ വിശേഷഗുണങ്ങളായ യുക്തിബോധത്തെയും സ്നേഹത്തെയും ഒഴിവാക്കി മനുഷ്യനുമുമ്പുള്ള അസ്തിത്വത്തിന്റെ ഒരു രൂപത്തിലേക്കു പിന്മടങ്ങി പ്രകൃതിയുമായി താദാത്മ്യം പ്രാപിക്കാൻ ശ്രമിക്കുന്നു. അങ്ങനെ സ്വാതന്ത്ര്യം പലായനമാകുന്നു; ഐക്യം വിലയനമാകുന്നു; സൃഷ്ടിന്മുഖത സംഹാരാത്മകതയാകുന്നു; സമഷ്ട്യാഹന്തകൾക്കു മുമ്പിൽ അഹംബോധം ബലിയർപ്പിക്കപ്പെടുന്നു; യുക്തിക്കുമേൽ അയുക്തികത ആധിപത്യം സ്ഥാപിക്കുന്നു; ജീവിതാഭിമുഖ്യം മരണാഭിമുഖ്യമായി മാറുന്നു.

മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള വിശകലനകളുടെ അടിസ്ഥാനത്തിൽ

എറിക്ഫ്രോം എത്തിച്ചേരുന്ന വിശ്വാസ ദർശനം ഇതാണ്: "മനുഷ്യന്റെ മൗലികമായ പക്ഷാന്തരം ജീവിതവും മരണവുമായുള്ളതാണെന്നു ഞാൻ വിശ്വസിക്കുന്നു. എല്ലാ പ്രവർത്തനവും ഈ തിരഞ്ഞെടുപ്പിനെ ദ്യോതിപ്പിക്കുന്നുണ്ട്; ഇതു നടത്താൻ മനുഷ്യനു സ്വാതന്ത്ര്യവുമുണ്ട്. പക്ഷെ, ഈ സ്വാതന്ത്ര്യം പരിമിതമായ ഒന്നാണ്. അനുകൂലവും പ്രതികൂലവുമായ അനേകം വ്യവസ്ഥകൾ അവന്റെ മുന്നിലുണ്ട് - അവന്റെ മന:ശാസ്ത്രപരമായ ഘടനയും അവൻ ജനിച്ചുവീണ സമൂഹത്തിന്റെ അവസ്ഥയും കുടുംബവും ഗുരുഭൂതന്മാരും, അവൻ തിരഞ്ഞെടുക്കുകയും കണ്ടുമുട്ടുകയും ചെയ്യുന്ന സുഹൃത്തുക്കളും. മരണത്തിനു ഹേതുവാകുന്ന അവസ്ഥകൾക്കെതിരായി ജീവിതത്തിന് ഉപകാരപ്രദമായിട്ടുള്ള അവസ്ഥകളെ ശക്തിപ്പെടുത്തുകയും സ്വാതന്ത്ര്യത്തിന്റെ പരിധിയെ വിപുലമാക്കുകയും ചെയ്യുക എന്നതു മനുഷ്യന്റെ കടമയാണ്. ഇവിടെ പ്രസ്താവിച്ചിട്ടുള്ള മരണവും ജീവിതവും ജൈവശാസ്ത്രപരമായ അവസ്ഥകളല്ല. മറിച്ചു, ലോകവുമായി ബന്ധപ്പെട്ടിരിക്കുന്ന അസ്തിത്വത്തിന്റെ അവസ്ഥകളാണ്. ജീവിതത്തിന്റെ അർത്ഥം തുടർച്ചയായുള്ള മാറ്റമെന്നാണ്; തുടർച്ചയായുള്ള ജനനമെന്നാണ്. മരണത്തിന്റെ അർത്ഥം തുടർച്ചയില്ലായ്മയെന്നാണ്, ആവർത്തനമെന്നാണ്, ദൃഢീകരണമെന്നാണ്".

**വാമൊഴികഥകൾ**

# ഇഹപരസംഹിത - രാജകീയ കഥകൾ

**മനോജ്**

**ഒന്നാമത്തെ കഥ : സൗഹൃദമാനസം**

*പാ*ലക്കാടുമായി ബന്ധപ്പെട്ട കൊങ്ങുനാടിന്റെ സാംസ്കാരിക സവിശേഷതകളെ നമുക്കെല്ലാം അറിയാമല്ലോ. പ്രകൃതിയുടെ പ്രത്യേകതയും നമ്മുടെ ശ്രദ്ധ ആകർഷിക്കുന്നതാണ്. ധീരൻമാരായ രാജാക്കന്മാരും സാഹസികരായ ജനങ്ങളും പതിവ്രതകളായ സ്ത്രീകളും കൊങ്ങുനാടിന്റെ മഹത്വമാണ്. പാരമ്പര്യ പ്രകാരമാണ് രാജാവ് സിംഹാസനത്തിൽ എത്തുന്നത്. മൂത്ത മകനെ സിംഹാസനത്തിൽ അവരോധിച്ച രാജാവ് വാനപ്രസ്ഥം സ്വീകരിക്കുന്നു. ജീവിതകർമ്മങ്ങളെല്ലാം പൂർത്തിയാക്കി വാർദ്ധക്യകാലത്ത് വനവാസം സ്വീകരിക്കുന്ന അവസ്ഥയെ നമുക്ക് ചിന്തിക്കാൻപോലും കഴിയില്ല.

കൊങ്ങുനാടിലെ രാജാവായ പ്രഹരസേനന്റെ മകൻ ദിക്ക്പാലനേയും ആത്മസുഹൃത്ത് സ്നേഹരൂപനേയുമാണ് ഈ കഥയിൽ നമ്മൾ കേന്ദ്രീകരിക്കുന്നത്. സ്നേഹരൂപൻ മന്ത്രിയായ വിശ്വന്റെ മകനാണ്. രാജകുമാരനും മന്ത്രികുമാരനും തമ്മിലുള്ള സൗഹൃദം യഥാർത്ഥത്തിൽ ഔപചാരികതയിൽ അവസാനിക്കേണ്ടതാണ്. ബാല്യകൗമാരങ്ങളിൽ കൂടെ യൗവനത്തിൽ എത്തിയ അവരുടെ ബന്ധത്തെ പലരും അവിശ്വസനീയതയോടെയാണ് കണ്ടത്. അധികാരവും ദാസ്യവും ഒത്തുചേരുക സ്വാഭാവികമല്ലല്ലോ.

രാജാവിന്റെ പാരമ്പര്യത്തെ അവകാശപ്പെടുന്ന എല്ലാ ഗുണങ്ങളും ദിക്ക്പാലന് ഉണ്ടായിരുന്നു. ധീരതയും സൂക്ഷ്മബുദ്ധിയും ആയുധപ്രയോഗങ്ങളിലെ മികവും ഒരു രാജകുമാരന് ചേർന്നതുതന്നെ. ഉദാരതയും ദിക്ക്പാലന്റെ പ്രത്യേകതയാണ്. ദിക്ക്പാലനും സ്നേഹരൂപനും ഒരേ ഗുരുവിന്റെ കീഴിലാണ് ആയുധവിദ്യയും അക്ഷരവിദ്യയും അഭ്യസിക്കുന്നത്. രണ്ടുപേരും മികച്ച വിദ്യാർത്ഥികളായി ഗുരുകുലത്തിൽനിന്ന് പഠനം കഴിഞ്ഞ് ഇറങ്ങി. ഗുരുകുല വിദ്യാഭ്യാസം ശാരീരികമായും മാനസികമായും അവരെ ശക്തരാക്കി. മനുഷ്യജീവിതത്തെ സംബന്ധിച്ച് പ്രാഥമികമായ അറിവും അവർക്കു ലഭിച്ചു.

രാജാവ് യുദ്ധം ചെയ്യുന്നത് സാമ്രാജ്യത്തിന്റെ വികസനത്തിനു വേണ്ടിയാണ്. അവിടെ മനുഷ്യരുടെ മരണം അപ്രസക്തമാണ്. യുദ്ധങ്ങൾ ഇല്ലാത്ത ശാന്തികാലം രാജാക്കൻമാരുടെ ദുരന്തകാലമാണെന്ന് പറയാം. അമിതമായ ഭോഗാസക്തിയും മദ്യപാനവും യൗവ്വനത്തെ പെട്ടെന്നുതന്നെ വാർദ്ധക്യമാക്കുന്നു. ശരീരത്തിന്റെ മേദസ്സിനേയും യുദ്ധവീര്യത്തേയും വഴിതിരിക്കാൻ അവർക്ക് മറ്റനേകം മാർഗ്ഗങ്ങളുമുണ്ട്.

കാട്ടിലെ മൃഗവേട്ട വിനോദം മാത്രമല്ല, അമിതമായി പെരുകി ഗ്രാമസമ്പത്തുകളെ നശിപ്പിക്കുന്ന ക്രൂരമൃഗങ്ങളുടെ എണ്ണത്തെ നിയന്ത്രിയ്ക്കൽ കൂടിയാണ്. അതുകൊണ്ട് രാജാവിന്റെ മൃഗയാവിനോദം പ്രജാക്ഷേമവുമായി ബന്ധപ്പെട്ടുകിടക്കുന്നു.

കൊട്ടാരത്തിലെ സുഖലോലുപതയിൽ മുഴുകിയ ദിക്ക്പാലൻ സുഹൃത്തായ സ്നേഹരൂപനുമായി മൃഗവേട്ടയ്ക്ക് തയ്യാറായി. യാത്ര പുറപ്പെട്ട അവരെ വമ്പിച്ച ഒരുക്കങ്ങളോടെ സൈന്യവും പിന്തുടർന്നു. യാത്രയുടെ കഠിനത അവരെ തളർത്തുകയല്ല സന്തോഷിപ്പിക്കുകയാണുണ്ടായത്. കൊട്ടാരത്തിൽനിന്ന് വിടുതൽ നേടിയ ദിക്ക്പാലനും സ്നേഹരുപനും അമിതമായി ആഹ്ലാദിച്ചു. യാത്ര പുറപ്പെട്ടതു മുതൽ അവർ സൈനികരോട് അധികാരത്തിന്റെ വിഭജനങ്ങളില്ലാതെ സൗഹൃദത്തോടെയാണ് പെരുമാറിയത്.

സുഹൃദ് സംഘമായി തീർന്ന അവർ സന്ധ്യയോടെ കാട്ടിൽ എത്തി. കൂടുതൽ സുരക്ഷിതത്വം തേടിയ അവർ കുന്നിൻ മുകളിൽ തമ്പടിച്ചു. ദിക്ക്പാലനും സ്നേഹരൂപനും രാത്രി മുഴുവൻ ഉറക്കമിളച്ച് കാട്ടിലെ ഇരുട്ടിന്റെ വൈവിധ്യത്തേയും ശബ്ദങ്ങളേയും ആസ്വദിച്ചു. പുലർച്ചെയാണ് അവർ ഉറങ്ങാൻ കിടന്നത്.

വെയിൽ പരക്കുന്നതിനുമുമ്പായി മൃഗവേട്ടയ്ക്ക് ഇറങ്ങിയ അവർ അനേകം ക്രൂരമൃഗങ്ങളേയും മാനുകളേയും കൊന്നുവീഴ്ത്തി. നരഭോജിയായ ഒറ്റക്കണ്ണൻ പുലിയെ ആടിനെ ഇരയാക്കിയാണ് അവർ കൊന്നത്.

കൃഷിഭൂമികളെ നശിപ്പിച്ച കാട്ടുപന്നികളേയും മനുഷ്യരെക്കൊന്ന് ആർത്തലച്ച ഒറ്റകൊമ്പനേയും ദിക്ക്പാലൻ കൊന്നു. അയാളുടെ കാഴ്ചയിൽപ്പെട്ട മൃഗങ്ങളെല്ലാം ദാരുണമായി പിടഞ്ഞു ചത്തു. കാട്ടുമൃഗങ്ങളുടെ

വിശിഷ്ടമായ മാംസത്തെ ഉടനടിതന്നെ അവർ ഗ്രാമങ്ങളിൽ വിതരണംചെയ്തു. മിച്ചമുള്ളവയെ ഉണക്കി ശേഖരിച്ചുവെച്ചു.

വേട്ടയ്ക്കുശേഷം കൂടാരത്തിൽ മടങ്ങി എത്തി ആയുധങ്ങളില്ലാതെ വിശ്രമിച്ചിരുന്ന ദിക്ക്പാലനെ കരടി ആക്രമിക്കുകയുണ്ടായി. കരടിയുടെ ആക്രമണത്തിൽ പരുക്കേറ്റെങ്കിലും ക്രൂര ജന്തുവിനെ കീഴടക്കാൻ അയാൾ പരമാവധി ശ്രമിച്ചു. കുടാരത്തിലേക്ക് ഓടിയെത്തിയ സ്നേഹരൂപൻ കരടിയെ വധിച്ചു. മരണത്തിൽനിന്ന് തന്നെ രക്ഷിച്ച സ്നേഹരൂപനോട് ദിക്ക്പാലൻ പറഞ്ഞു:

“ആത്മത്യാഗമാണ് സൗഹൃദത്തിന്റെ നന്മനിറഞ്ഞ മുഖം. നീ സ്വന്തം ജീവനെ അവഗണിച്ചാണ് എന്നെ രക്ഷിച്ചത്. നമ്മുടെ കൗശികരാജ്യം നിന്നോട് കടപ്പെട്ടിരിക്കുന്നു”.

ദിക്ക്പാലന്റെ സ്തുതികളെ സ്വീകരിച്ച് സ്നേഹരൂപൻ പറഞ്ഞു!

“അങ്ങ് എന്റെ യജമാനനാണ്. യജമാനനെ ജീവത്യാഗം ചെയ്തും രക്ഷിക്കേണ്ടത് ഭൃത്യന്റെ കടമയാണ്. ആത്മസുഹൃത്തും ഭൃത്യനുമായ ഞാൻ എന്റെ കടമ നിർവ്വഹിച്ചെന്നുമാത്രം.”

വിദഗ്ദ്ധ വൈദ്യൻമാരുടെ മരുന്നുകൾ ദിക്ക്പാലന്റെ മുറിവുകളെ ഉണക്കി. കരടിയുടെ ആക്രമണത്തോടെ അവരുടെ മൃഗവേട്ടയുടെ ദിവസങ്ങൾ നീണ്ടു. അങ്ങനെ ശാന്തരും സ്വസ്ഥരുമായി കൂടാരത്തിൽതന്നെ ഇരിക്കാൻ അവർക്കു കഴിഞ്ഞില്ല. ഗ്രാമവാസികൾ കൂടാരത്തിനു മുമ്പിലെത്തി ദയനീയമായി നിലവിളിച്ചപ്പോൾ അവർ വീണ്ടും ആയുധങ്ങൾ എടുത്തു.

പരിഭ്രാന്തിയോടെ നിൽക്കുന്ന ഗ്രാമവാസികളോട് ദിക്ക്പാലൻ പറഞ്ഞു:

“കൗശികരാജ്യത്തിലെ യുവരാജാവിനെ സമീപിച്ച നിങ്ങൾ അത്യാപത്തിൽനിന്ന് പൂർണ്ണമായും രക്ഷപ്പെട്ടിരിക്കുന്നു. പ്രജകളെ പീഢിപ്പിക്കാനല്ല സംരക്ഷിക്കാനാണ് നമ്മുടെ പാരമ്പര്യം നമ്മെ ശീലിപ്പിച്ചിട്ടുള്ളത്. നിങ്ങളുടെ ഏതു പ്രശ്നത്തിനും ഞാൻ ഉടനടിതന്നെ പരിഹാരമുണ്ടാക്കാം”.

അപ്പോൾ വയസ്സനായ ഒരാൾ മുമ്പോട്ടുവന്നു പറഞ്ഞു:

“യുവരാജാവേ, ഞങ്ങൾ അത്യാപത്തിൽ അകപ്പെട്ടിരിക്കുകയാണ്. ഞങ്ങളെല്ലാവരും വിവിധ ഗ്രാമങ്ങളിൽനിന്നായി അങ്ങയെ ആശ്രയിച്ച് എത്തിയവരാണ്. എന്താണ് സംഭവിക്കുന്നതെന്ന് ആർക്കും അറിയില്ല. ആദ്യഘട്ടത്തിൽ ഞങ്ങൾക്ക് വളർത്തുമൃഗങ്ങളെയാണ് നഷ്ടപ്പെട്ടത്. ഇപ്പോൾ മനുഷ്യരും അപ്രത്യക്ഷരാകുകയാണ്. മൃഗങ്ങളും അനേകം മനുഷ്യരും ഒരു രാത്രികൊണ്ട് ഇല്ലാതാകുന്നു. കൂട്ടത്തിൽ മറ്റു പല അത്ഭുതങ്ങളും സംഭവിക്കുന്നു. വെള്ളം നിറഞ്ഞ കിണർ ഒരു ദിവസംകൊണ്ട് വരണ്ടുണങ്ങുന്നു. കുളങ്ങളും വരണ്ടുണങ്ങുന്നു. പുഴയിലെ വെള്ളംപോലും പെട്ടെന്ന് ഇല്ലാതാകുന്നു. എന്താണ് സംഭവിക്കുന്നതെന്ന് ഞങ്ങൾക്ക് അറിയില്ല. ഞങ്ങൾ എല്ലാവരും മരണഭീതിയോടെ ദിവസങ്ങളെ തള്ളിനീക്കുകയാണ്. അങ്ങ് ഞങ്ങളെ രക്ഷിക്കണം”.

അദൃശ്യശക്തിയാണ് ശത്രുവെന്ന് തിരിച്ചറിഞ്ഞ ദിക്ക്പാലൻ ആത്മ ധൈര്യത്തോടെ അവരോട് പറഞ്ഞു:

"പ്രജകളെ സംരക്ഷിക്കേണ്ടത് നമ്മുടെ ചുമതലയാണ്. നാം വേണ്ടത് ചെയ്യാം".

ഗ്രാമക്കാരുടെ മരണഭീതി ദിക്ക്പാലന്റെ മനസ്സിനെ വേട്ടയാടി. ഒരു പകൽ മുഴുക്കെ പ്രശ്ന പരിഹാരത്തിനുള്ള വഴികൾ തിരഞ്ഞെങ്കിലും ദിക്ക്പാലന്റേയും സ്നേഹരൂപന്റേയും ചിന്തകൾ എവിടേയും അവസാനിക്കാതെ നീണ്ടു. സൈന്യത്തെ കാട്ടിൽതന്നെ നിർത്തിയ അവർ പുതിയ വേഷപ്രകൃതങ്ങളോടെ ഗ്രാമത്തിലേക്ക് പുറപ്പെട്ടു.

ഗ്രാമത്തിൽ എത്തുന്നതിനു മുമ്പായി അവർക്ക് ഒരു പുഴ കടക്കേണ്ടിയിരുന്നു. തലേദിവസം നിറഞ്ഞു കവിഞ്ഞ് ഒഴുകിയ പുഴ ഇപ്പോൾ ജലാംശമില്ലാത്ത മണൽപ്പാണ്. കുതിരപ്പുറത്തുനിന്നിറങ്ങിയ ദിക്ക്പാലനും സ്നേഹരൂപനും പുഴക്കരയിൽ ദീർഘനേരം പരിശോധന നടത്തി. പുഴയുടെ ദയനീയതയെ കണ്ട് കാരണങ്ങളെ തിരഞ്ഞ അവർ നിരാശയോടെ ഗ്രാമത്തിലേക്ക് പ്രവേശിച്ചു.

ഗ്രാമത്തിൽ മുഴുക്കെ മരണഭീതിയും ഭീതിദമായ നിശ്ശബ്ദതയുമാണ്. യുവരാജാവിനോട് ഭവ്യതയോടെ പെരുമാറുമ്പോഴും അവരുടെ മുഖങ്ങളിൽനിന്ന് പേടി വിട്ടുമാറിയില്ല.

മൃഗവേട്ട ഉപേക്ഷിച്ച ദിക്ക്പാലൻ പ്രജകളെ സംരക്ഷിക്കാൻ വേണ്ട മാർഗ്ഗം തിരഞ്ഞ് ഗ്രാമത്തിൽതന്നെ താമസിച്ചു. രാവുപകലുകൾ മുഴുക്കെ അന്വേഷിച്ചെങ്കിലും അവർക്ക് അസാധാരണമായി യാതൊന്നും കണ്ടെത്താനായില്ല. ഗ്രാമക്കാർ ഇടയ്ക്കിടെ ദിക്ക്പാലനെ സമീപിക്കുകയും പുത്തൻ അത്യാപത്തിനെ വെളിപ്പെടുത്തുകയും ചെയ്തു.

ദിവസങ്ങൾക്കുശേഷം പ്രഭാതസവാരിയ്ക്ക് ഇറങ്ങിയ ദിക്ക്പാലനും സ്നേഹരൂപനും നിറഞ്ഞൊഴുകുന്ന പുഴയെകണ്ട് അമ്പരന്നുനിന്നു. കാഴ്ചകളിൽ മതിമറന്നുനിന്ന അവരുടെ മുമ്പിൽ പുഴ വീണ്ടും വറ്റിവരണ്ടു. ദുരന്തത്തിന്റെ കാരണങ്ങളെ അന്വേഷിച്ചുകൊണ്ടിരുന്ന ദിക്ക്പാലൻ പുഴയുടെ ഓരം ചേർന്ന് നടന്നു. മൃഗങ്ങളുടേയും പക്ഷികളുടേയും നിഴലിനെപോലും അവർക്ക് യാത്രയിൽ കണ്ടെത്താനായില്ല. പുഴയുടെ ഉത്ഭവസ്ഥാനത്തിലേക്ക് നടന്ന അവരുടെ മുമ്പിൽ ഇരുട്ട് കനത്ത വലിയൊരു ഗുഹ പ്രത്യക്ഷപ്പെട്ടു. മലമുകളിൽനിന്ന് ഒഴുകുന്ന പുഴ ഗുഹയിലേക്ക് പ്രവേശിക്കുകയും തുടർന്ന് ജലവിതാനമില്ലാത്ത മണൽത്തിട്ടാവുകയുമാണ്. പരിസരങ്ങളെ നിരീക്ഷിച്ച ദിക്ക്പാലനും സ്നേഹരൂപനും പെട്ടെന്ന് ഇഴഞ്ഞെത്തിയ ഗുഹയുടെ ഇരുട്ടിൽ അകപ്പെട്ടു.

പിന്നീട് മനുഷ്യരുടെ കൂട്ടനിലവിളികൾ കേട്ടാണ് ദിക്ക്പാലൻ ചുറ്റുപാടുകളെ തിരിച്ചറിയുന്നത്. കാണാതായ ഗ്രാമവാസികളും വളർത്തുമൃഗങ്ങളുമെല്ലാം ഗുഹയിൽതന്നെയുണ്ട്. ഗുഹയിലെ കട്ടപിടിച്ച ഇരുട്ട് അറ്റംകാണാതെ

നീളുന്നു. മനുഷ്യരുടെയും മൃഗങ്ങളുടേയും നിലവിളികൾ കൂട്ടമുഴക്കമായി തീരുന്നെങ്കിലും ആർക്കും രക്ഷപ്പെടാനുള്ള വഴി കണ്ടെത്താനായില്ല. ഗുഹയിലേയ്ക്ക് ഇടയ്ക്കിടെ മങ്ങിയ പ്രകാശം കടന്നുവരുന്നുണ്ടെങ്കിലും മിക്കപ്പോഴും കനത്ത ഇരുട്ടാണ്. ആൾക്കൂട്ടം ഏറെ ഉണ്ടെങ്കിലും നിരന്തരം ഒഴുകുന്ന കാറ്റും ഗുഹയിലെ തണുപ്പും അവർക്ക് ആശ്വാസമായി.

ഗുഹയിലെ മാന്ത്രിക വലയത്തിൽ അകപ്പെട്ട ദിക്ക്പാലൻ ക്രമേണ പരിസരത്തിന്റെ പ്രത്യേകതയെ തിരിച്ചറിഞ്ഞു. ഗുഹയിലേക്ക് പ്രവാഹമായി എത്തിയ വെള്ളത്തിൽ എല്ലാവരും അകപ്പെട്ടു. കഴുത്തിനു മുകളിലേക്ക് വെള്ളം പൊങ്ങിയപ്പോൾ അവർ ഗുഹാഭിത്തികളിൽ പിടിച്ചുതൂങ്ങി രക്ഷപ്പെട്ടു. വെള്ളത്തിൽ അകപ്പെട്ട ചിലർ ഗുഹയുടെ അനന്തതയിലേക്ക് ഒഴുകി. വെള്ളത്തിന്റെ ഒഴുക്കുനിലച്ചപ്പോൾ അവർ മടങ്ങി എത്തുകയും ചെയ്തു. പിന്നീട് മറ്റൊരു അനുഭവത്തെയാണ് ദിക്ക്പാലൻ നേരിടുന്നത്. നിശ്ചലമായ ഗുഹ ചലിച്ചു തുടങ്ങിയതോടെ അവർക്ക് നിവർന്നു നില്കാനായില്ല. ഗുഹാഭിത്തികളിൽ ഇടംവലം വീണുകൊണ്ടിരുന്ന അവർ കുറേനേരം നിവർന്നു നിൽക്കാനാവാതെ കുന്തിച്ചിരുന്നു. ഗുഹയുടെ അനക്കം നിന്നപ്പോൾ ദിക്ക്പാലന് വാസ്തവത്തെ തിരിച്ചറിയാനായി. ഒരു ഭീകരജന്തുവിന്റെ വയറാണ് ഗുഹയെന്ന് തിരിച്ചറിഞ്ഞതോടെ ദിക്ക്പാലനും സ്നേഹരൂപനും രക്ഷപ്പെടാനുള്ള മാർഗ്ഗങ്ങൾ തിരഞ്ഞു.

ഭീകര ജന്തുവിന്റെ വയറിന്റെ ഭിത്തികളിലേക്ക് ദിക്ക്പാലനും സ്നേഹരൂപനും അനേകംതവണ ആയുധങ്ങൾ പ്രയോഗിച്ചു. മൂർച്ചയേറിയ വാളുകൾ ജന്തുവിന്റെ തൊലി പാളികളിൽപോലും കടന്നുചെന്നില്ല. മറ്റൊരു മാർഗ്ഗം തേടിയ അവർ ജന്തുവിന്റെ വയറിൽ മുഴുക്കെ നടന്ന് രക്ഷാമാർഗ്ഗം തിരഞ്ഞു. ഗുഹാമുഖത്തേയ്ക്ക് എത്തിയ അവർക്ക് ഇടവിട്ട് വെളിച്ചത്തിന്റേയും ഇരുട്ടിന്റേയും കടന്നുവരവിനെ അനുഭവിക്കാനായി. ജന്തു വായ തുറക്കുമ്പോഴും അടയ്ക്കുമ്പോഴുമാണ് വെളിച്ചവും ഇരുട്ടും ഉണ്ടാകുന്നത്.

ദിക്ക്പാലനും സ്നേഹരൂപനും വീണ്ടും മൃഗത്തെ ആക്രമിച്ചു. അവരുടെ ആക്രമണങ്ങളെ ഭീകരജന്തു ലാഘവത്തോടെ നേരിട്ടു. ഗുഹയിലേക്ക് പുതുതായി മനുഷ്യരും മൃഗങ്ങളും വന്നുകൊണ്ടിരുന്നു. അവരും അവസ്ഥയുടെ ദുരന്തത്തെ കണ്ട് നിസ്സഹായതയോടെ നിലവിളിച്ചു.

ദിക്ക്പാലനും സ്നേഹരൂപനും ഭീകരജന്തുവിനെ ആക്രമിച്ചുകൊണ്ടിരുന്നപ്പോൾ കുടൽഭിത്തികളിൽ പറ്റിപിടിച്ചിരുന്ന രണ്ടു പുഴുക്കൾ ഉന്മാദത്തോടെ പൊട്ടിച്ചിരിച്ചു. ഗുരുവിൽനിന്ന് പക്ഷിമൃഗാദികളുടെ വാക്കുകളെ മനസ്സിലാക്കാനുള്ള അറിവുനേടിയ അവർ പുഴുക്കളുടെ വെളിപ്പെടുത്തലിനുവേണ്ടി ചെവി കൂർപ്പിച്ചു.

നീണ്ട ചിരിക്കുശേഷം ആൺപുഴു പെൺപുഴുവിനോടു പറഞ്ഞു:

"ഇവർ മനുഷ്യന്റെ വിഡ്ഢിത്തത്തെയാണ് വെളിപ്പെടുത്തുന്നത്. ആയുധങ്ങൾക്കൊണ്ട് ഈ പെരുമ്പാമ്പിനെ കൊല്ലാനാവില്ല. ജീവികൾക്കെല്ലാം മരണമുണ്ട്. ഈ പാമ്പും നമ്മളും ഒരിക്കൽ മരിക്കും".

പെൺപുഴു പറഞ്ഞു:

"പെരുമ്പാമ്പിന്റെ മരണരഹസ്യത്തെ നമുക്കു മാത്രമാണ് അറിയുക. മറ്റാർക്കും അറിയില്ല".

"രാജകുമാരനും മന്ത്രികുമാരനും എല്ലാ ജീവികളുടേയും ഭാഷ അറിയാം. അവർക്കു വേണ്ടിയാണ് ഞാൻ സംസാരിക്കുന്നത്. പെരുമ്പാമ്പ് ചാകുന്നതോടെ നമ്മുടെ ജീവിതവും അവസാനിക്കും. അനേകം ജീവനെ രക്ഷിക്കാൻവേണ്ടി നമ്മൾ മരിക്കുന്നത് മഹത്തായ കൃത്യം തന്നെയാണ്. അത് എല്ലാ ജീവികളും മനുഷ്യരും അറിയേണ്ടതാണ്".

"നിങ്ങൾക്ക് സമനില തെറ്റിയെന്നു തോന്നുന്നു. സ്വന്തം ജീവനെ രക്ഷിക്കുക ഓരോ ജീവികളുടേയും ബാദ്ധ്യതയാണ്. വിശപ്പുതീർക്കാൻ അന്യ ജീവികളെ ഭക്ഷിക്കുന്നതിലും തെറ്റില്ല. നമ്മുടെ മക്കളും മറ്റും പെരുമ്പാമ്പിനെ ആശ്രയിച്ചാണ് ജീവിക്കുന്നത്. ചിലരെ രക്ഷിക്കാൻവേണ്ടി മറ്റു പലരേയും കൊല്ലുക ധർമ്മമല്ല".

പെൺപുഴുവിന്റെ വിശദീകരണത്തെ കേട്ട ആൺപുഴു പറഞ്ഞു:

"പെണ്ണ് എപ്പോഴും തന്നേയും തന്റെ വംശത്തേയും കുറിച്ച് ചിന്തിച്ചുകൊണ്ടിരിക്കുന്നു. മൃഗങ്ങളിലെ പെണ്ണും മനുഷ്യരിലെ പെണ്ണും നിന്നെപോലെതന്നെയാണ്. ലോകത്തേയും മറ്റും ജീവികളേയും കാണാൻ പെണ്ണിനു കഴിയില്ല. കാരുണ്യത്തിന്റെ മുമ്പിൽ സ്വാർത്ഥത ഇല്ലെന്ന് നീ മനസ്സിലാക്കണം. സത്യം അറിയുന്ന ഞാൻ സത്യത്തെക്കുറിച്ചു പറയാൻ ബാദ്ധ്യസ്ഥനാണ്. അങ്ങനെ എനിക്ക് അനേകം ജീവികളെ രക്ഷിക്കാൻ കഴിയും."

"നിങ്ങൾ നീചനാണ്. വംശസ്നേഹമില്ലാത്ത ദുഷ്ടൻ".

വംശനാശത്തിന്റെ ദുരന്തത്തെ കൺമുന്നിൽ കണ്ട ആൺപുഴു നിസ്സഹായതയോടെ പറഞ്ഞു:

"സത്യത്തെ വെളിപ്പെടുത്തുന്ന ഞാൻ നമ്മുടെ വംശത്തെ രക്ഷിക്കുകയാണ് ചെയ്യുന്നത്. കീടങ്ങളുടേയും മൃഗങ്ങളുടേയും ജീവിതത്തെക്കുറിച്ച് നിനക്കെന്തറിയാം? കർമ്മപാപങ്ങളുടെ ഫലമാണ് കീടങ്ങളും മൃഗങ്ങളും അനുഭവിക്കുന്നത്. പുണ്യമാണ് മനുഷ്യജന്മത്തിനു കാരണം. തിര്യക്കുകകളായ നമുക്ക് പുണ്യംചെയ്ത് മനുഷ്യരാകാം. എന്നിട്ട് അസ്ഥിരതയിൽനിന്ന് മോചനം നേടാം."

അപ്പോൾ ജന്മസ്വാർത്ഥതയോടെ പെൺപുഴു പറഞ്ഞു:

"നമുക്ക് മനുഷ്യരായി ജനിക്കാൻ കഴിയുമെങ്കിൽ നിങ്ങൾ സത്യത്തെ പറയുക".

ആൺപുഴു ദിക്ക്പാലനും സ്നേഹരൂപനും കേൾക്കാനായി ഉച്ചത്തിൽ പറഞ്ഞു: "ശരീരത്തിൽ ആയുധങ്ങൾ പ്രയോഗിച്ചാൽ പെരുമ്പാമ്പ് ചാവില്ല. പെരുമ്പാമ്പിന്റെ ഒന്നാമത്തെ പല്ലിൽതന്നെ ആയുധം പ്രയോഗിക്കണം. ഒറ്റവെട്ടിന് പല്ല് അടർന്നു വീഴുകയും വേണം. കീഴ്ത്താടിയിലെ ആദ്യത്തെ പല്ല്. അവിടെയാണ് പെരുമ്പാമ്പിന്റെ ജീവകേന്ദ്രമുള്ളത്".

ആൺപുഴുവിന്റെ നന്മയെ സ്തുതിച്ച ദിക്ക്പാലൻ പെരുമ്പാമ്പിന്റെ പല്ലിനെ ആക്രമിക്കാൻ തയ്യാറായപ്പോൾ പെൺപുഴു പറഞ്ഞു:

"പെരുമ്പാമ്പിനെ നിങ്ങൾക്ക് എളുപ്പത്തിൽ കൊല്ലാൻ കഴിയും. പിന്നീട് ഒരു മഹാ ദുരന്തമാണ് നിങ്ങൾക്ക് സംഭവിക്കുക".

"അതെന്താണ്?"

ആകാംക്ഷയോടെ അവർ ചോദിച്ചപ്പോൾ ആൺപുഴു പറഞ്ഞു:

" ഒരു മഹർഷിയുടെ ശാപഫലത്തെ പെരുമ്പാമ്പിനെ കൊല്ലുന്ന ആൾ അനുഭവിക്കേണ്ടിവരും. പെരുമ്പാമ്പിനെ കൊല്ലുന്ന ആൾ പെൺകുതിരയായി ജനിക്കും. ഭവിഷ്യത്തിനെ അറിഞ്ഞ് പെരുമ്പാമ്പിനെ കൊല്ലാൻ നിങ്ങൾ തയ്യാറാകുക".

"ഞാൻ പെരുമ്പാമ്പിനെ കൊല്ലാം" ദിക്ക്പാലൻ അമിതമായ സന്തോഷത്തോടെ തുടർന്നു.

"ശാപങ്ങൾക്കെല്ലാം ശാപമോചനമുണ്ടല്ലോ? അതെന്താണെന്ന് പറയുക".

"മഹർഷിയുടെ ശാപം ഏറ്റുവാങ്ങിയ ഗന്ധർവ്വൻ ആൺകുതിരയായി ജനിച്ചിട്ടുണ്ട്. ആൺകുതിരയുമായി ഇണചേരുമ്പോൾ പെൺകുതിരയ്ക്ക് ശാപമോചനം ലഭിക്കും. ആൺകുതിര ഗന്ധർവ്വനുമാകും."

ദിക്ക്പാലൻ വീണ്ടും ചോദിച്ചു:

"ആർഷഭാരതത്തിൽ അനേകം കുതിരകളുണ്ട്. മഹർഷിയുടെ ശാപം ഏറ്റുവാങ്ങിയ ഗന്ധർവ്വകുതിരയെ എങ്ങനെതിരിച്ചറിയാനാകും?"

"സ്വർണ്ണതലയും സ്വർണ്ണവാലുമുള്ളതാണ് ഗന്ധർവ്വകുതിര. അതിനെ കണ്ടെത്തി പെൺകുതിരയുമായി ഇണചേർക്കുക."

മനുഷ്യരുടേയും മൃഗങ്ങളുടേയും ജീവരക്ഷയ്ക്കുവേണ്ടി പെരുമ്പാമ്പിനെ കൊല്ലാൻ ശ്രമിച്ച ദിക്ക്പാലനും സ്നേഹരൂപനും പിന്നീട് നീണ്ട തർക്കത്തിൽ ഏർപ്പെട്ടു. രാജകുമാരന്റെ കൈകളെ കൂട്ടിപിടിച്ച സ്നേഹരൂപൻ പറഞ്ഞു:

"കൗശികരാജ്യത്തിലെ പ്രജയാണ് ഞാൻ. അങ്ങ് ഭാവിയിലെ രാജാവ്. രാജാവിനേയും രാജ്യത്തേയും സേവിക്കുക എന്റെ കടമയാണ്. അങ്ങ് എന്നെ തടയരുത്. ഈ കൃത്യം നിർവ്വഹിക്കാൻ എന്നെ അനുവദിക്കുക".

"ക്ഷത്രിയൻ കാഴ്ചക്കാരനാകേണ്ടവനല്ല. പ്രജകൾക്കുവേണ്ടി ജീവൻ ത്യജിക്കാൻ ക്ഷത്രിയൻ തയ്യാറാകണം. പെരുമ്പാമ്പിനെ കൊല്ലേണ്ടത് എന്റെ കടമയാണ്."

അവർ വീണ്ടും പലതവണ തർക്കിച്ചുകൊണ്ടിരുന്നു. മറ്റുള്ളവർ അവരുടെ തർക്കങ്ങൾ കേട്ടുനിന്നെങ്കിലും ആർക്കും പ്രശ്നത്തെ പരിഹരിക്കാനായില്ല. ഇടയ്ക്കിടെ കടന്നുവരുന്ന പ്രകാശത്തോടെ അവരുടെ പകൽ അടങ്ങി. രാത്രി കറുത്തതോടെ സ്നേഹരൂപൻ അറിയാതെ പാമ്പിനെ കൊല്ലാമെന്നു കരുതി ദിക്ക്പാലൻ കാത്തിരുന്നു. സ്നേഹരൂപനും ആത്മത്യാഗത്തിനു സന്നദ്ധനായി അവസരം കാത്തിരുന്നു.

ഒരു പകലും രാത്രിയും അവർ പരസ്പരം വഞ്ചിക്കാൻ അവസരം കാത്തിരുന്നു. രണ്ടാം ദിവസം രാത്രി ദിക്ക്പാലൻ ക്ഷീണം സഹിക്കാതെ കണ്ണടച്ചു മയങ്ങി. ദിക്ക്പാലനെ മർമ്മപ്രയോഗം നടത്തി നിശ്ചലനാക്കിയ സ്നേഹരൂപൻ പെരുമ്പാമ്പിനെ കൊല്ലാൻ തയ്യാറായി. അപ്പോൾ പകലിന്റെ വെളിച്ചം പെരുമ്പാമ്പിന്റെ വായിലേക്കു വന്നുതുടങ്ങി. പുഴുക്കൾ നിർദ്ദേശിച്ച പല്ലിനെ ലക്ഷ്യമാക്കി അയാൾ വാൾ ആഞ്ഞുവീശി. ഒറ്റവെട്ടിനുതന്നെ പെരുമ്പാമ്പിന്റെ കീഴ്ത്താടിയിലെ ആദ്യത്തെ പല്ല് അടർന്നുവീണു. ഗുഹ അതിവേഗതയിൽ ഇടംവലം തിരിയുകയും പെരുമ്പാമ്പ് ഉച്ചത്തിൽ അമറുകയും ചെയ്തു. ക്രമേണ ചലനങ്ങൾ ശോഷിച്ച് വായ തുറന്ന് പെരുമ്പാമ്പു ചത്തുകിടന്നു. അപ്പോഴേയ്ക്കും സ്നേഹരൂപൻ പെൺകുതിരയായി രൂപാന്തരപ്പെട്ടിരുന്നു.

പെരുമ്പാമ്പിന്റെ വായിൽനിന്ന് പുറത്തേയ്ക്ക് വന്ന ഗ്രാമവാസികൾ രാജകുമാരനായ ദിക്ക്പാലനെ അകമഴിഞ്ഞ് അഭിനന്ദിച്ചു. അവർ പെൺകുതിരയായി തീർന്ന മന്ത്രികുമാരനോടും നന്ദിരേഖപ്പെടുത്തി. അവരെല്ലാം ആഹ്ലാദത്തോടെ ഗ്രാമങ്ങളിലേക്കു പോയപ്പോൾ ദു:ഖംകൊണ്ട് മുഖം കുനിച്ച ദിക്ക്പാലൻ പെൺകുതിരയുമായി കൗശികരാജ്യത്തിലേക്കുതന്നെ മടങ്ങി.

കൊട്ടാരത്തിലെ കുതിരാലയത്തിൽ രാജകീയ സൗകര്യങ്ങളോടെ ദിക്ക്പാലൻ പെൺകുതിരയെ ശുശ്രൂഷിച്ചു വളർത്തി. കുതിരകളെ പരിചരിക്കാൻ മറ്റു പലരും ഉണ്ടെങ്കിലും ദിക്ക്പാലനാണ് പെൺകുതിരക്കു വേണ്ടതെല്ലാം നൽകിയത്.

മൃഗവേട്ടക്ക് പോയ ദിക്ക്പാലനോട് രാജാവും മന്ത്രിയും സ്നേഹരൂപനെക്കുറിച്ച് അന്വേഷിച്ചുതുടങ്ങി. അയാൾ തീർത്ഥാടനത്തിന് പോയിരിക്കുകയാണെന്ന വ്യാജ കഥയെ ദിക്ക്പാലൻ ഖേദത്തോടെ അവതരിപ്പിച്ചു. തുടർന്ന് അയാൾ ചാരൻമാരെ അയച്ച് ഗന്ധർവ്വ കുതിരയെ കണ്ടെത്താനുള്ള ശ്രമങ്ങൾ ആരംഭിച്ചു. സ്വർണ്ണതലയും സ്വർണ്ണവാലുമുള്ള കുതിര ആരുടേയും കേട്ടുകേൾവിയിൽ പോലുമില്ല. മറ്റുള്ളവരുടെ അന്വേഷണങ്ങൾ വിഫലശ്രമങ്ങളാണെന്ന് ബോദ്ധ്യപ്പെട്ടപ്പോൾ ദിക്ക്പാലൻ സ്വയം അന്വേഷിക്കാൻ തയ്യാറായി. കൗശിക രാജ്യത്തിലെ കുതിരച്ചന്തകളെ പരിശോധിച്ച അയാൾ ആർഷഭൂമിയിലെ വിവിധ നാടുകളിലേക്ക് കടന്നുചെന്നു. രാജാക്കൻമാരുടെ വിശിഷ്ടമായ കുതിരകൾ ദിക്ക്പാലന്റെ മുമ്പിൽ നിരന്നു നിന്നെങ്കിലും ഗന്ധർവ്വ കുതിരയെ കണ്ടെത്താൻ അയാൾക്ക് കഴിഞ്ഞില്ല. നിരാശനായി തീർന്ന അയാൾ കൗശികരാജ്യത്തിലേക്കുതന്നെ മടങ്ങി.

കൊട്ടാരത്തിലെ സമൃദ്ധിയും ആഹ്ലാദവും ദിക്ക്പാലന്റെ മനസ്സിനെ നിരന്തരം വേദനിപ്പിച്ചുകൊണ്ടിരുന്നു. ആത്മസുഹൃത്തിന്റെ പൂർവ്വരൂപത്തെ വീണ്ടെടുക്കാൻ കഴിയാത്ത അയാൾ കുതിരാലയത്തിൽതന്നെ തന്റെ ജീവിതം അവസാനിപ്പിക്കാൻ തീരുമാനിച്ചു. തുടർന്ന് ദിക്ക്പാലൻ കുതിരാലയത്തിൽ താമസം ആരംഭിച്ചു.

അപ്പോഴാണ് സംഭവിച്ച ദുരന്തത്തെക്കുറിച്ച് രാജാവായ പ്രഹരസേനനും മന്ത്രിയായ വിശ്വവനും വിശദമായി അറിയുന്നത്. പ്രഹരസേനൻ അയാളെ സാന്ത്വനിപ്പിക്കാൻ ശ്രമിച്ചെങ്കിലും ദിക്ക്പാലൻ തന്റെ തീരുമാനത്തിൽതന്നെ ഉറച്ചുനിന്നു.

"സ്നേഹരൂപന്റെ ആത്മത്യാഗത്തിന് നീ പ്രായശ്ചിത്തം ചെയ്യേണ്ടതു തന്നെയാണ്. പക്ഷേ നീ യുവരാജാവാണ്. പ്രജകളെ സംരക്ഷിച്ച് രാജ്യം ഭരിക്കേണ്ടത് നിന്റെ കടമയാണ്. രാജാക്കൻമാരുടെ തീരുമാനങ്ങൾ എപ്പോഴും രാജ്യത്തിനും വംശത്തിനും പ്രജകൾക്കും വേണ്ടിയായിരിക്കണം. ബാലിശമായ ഈ തീരുമാനത്തിൽനിന്ന് നീ പിൻമാറുക."

മന്ത്രിയായ വിശ്വവനും രാജാവിനെ പിന്തുണച്ചു സംസാരിച്ചു:

"രാജകുമാരാ, എന്റെ മകന്റെ അവസ്ഥ അച്ഛനായ എനിക്ക് സഹിക്കാൻ കഴിയുന്നതല്ല. അതിനുള്ള പരിഹാരമാർഗ്ഗം ഗന്ധർവ്വകുതിരയെ കണ്ടെത്തുകയാണ്. അങ്ങ് ഇപ്പോൾ തെറ്റായ തീരുമാനമാണ് എടുത്തിരിക്കുന്നത്".

അപമാനവും ദു:ഖം സഹിക്കാതെ ദിക്ക്പാലൻ പറഞ്ഞു:

"എനിക്കുവേണ്ടി പലതവണ ജീവൻ ത്യജിക്കാൻ തയ്യാറായ ആത്മസുഹൃത്താണ് ഇപ്പോൾ പെൺകുതിരയായി തീർന്നിരിക്കുന്നത്. ഗന്ധർവ്വകുതിരയെ കണ്ടെത്തുകയാണ് എന്റെ ലക്ഷ്യം. അതുവരെ എന്റെ ജീവിതം കുതിരാലയത്തിൽ തന്നെയായിരിക്കും".

"നമുക്ക് ഗന്ധർവ്വകുതിരയെ അന്വേഷിക്കാം. അങ്ങും അന്വേഷണം തുടരുക. ഋഷിശാപമേറ്റ ഗന്ധർവ്വൻ കുതിരയായി ഈ ഭൂമിയിൽതന്നെ ഉണ്ടാകും. സ്നേഹരൂപന് ശാപമോചനവുമുണ്ടല്ലോ. അങ്ങ് കൊട്ടാരജീവിതത്തിലേക്കുതന്നെ മടങ്ങുക."

മകനെ നഷ്ടപ്പെട്ട വിശ്വവന്റെ വാക്കുകൾ ദിക്ക്പാലന് ആർജ്ജവമായി. അയാൾ വീണ്ടും ഗന്ധർവ്വകുതിരയെ അന്വേഷിച്ച് യാത്ര പുറപ്പെട്ടു. നഗരങ്ങളിലും ഗ്രാമങ്ങളിലും ഗന്ധർവ്വകുതിരയെ അന്വേഷിച്ച ദിക്ക്പാലൻ സാധാരണ കുതിരകളെപോലും സൂക്ഷ്മമായി പരിശോധിച്ചു. കണ്ടുമുട്ടുന്നവരോടെല്ലാം അയാൾ ഗന്ധർവ്വകുതിരയുടെ ലക്ഷണങ്ങളെ വിവരിച്ചു. അന്വേഷണങ്ങളുടെ അവസാനം നിരാശയാണ് ദിക്ക്പാലന് ഉണ്ടായത്. എങ്കിലും അയാൾ നിരന്തരം ഗന്ധർവ്വകുതിരയെ തിരഞ്ഞുകൊണ്ടിരുന്നു.

മന:ഖേദത്തോടെ അന്വേഷണം തുടർന്നുകൊണ്ടിരുന്ന ദിക്ക്പാലൻ അധികം വൈകാതെ ഗന്ധർവ്വകുതിരയുടെ മുമ്പിൽ ചെന്നുപെട്ടു. കൊട്ടാരത്തിലേക്ക് വിഭവങ്ങൾ എത്തിക്കുന്ന വണ്ടിക്കുതിരയെ അയാൾ തിരിച്ചറിഞ്ഞു. ആവശ്യത്തിന് ഭക്ഷണം കിട്ടാതേയും അമിതഭാരം വലിച്ച് മെലിഞ്ഞും വികൃതമായ ഗന്ധർവ്വകുതിരയെ കണ്ട് ദിക്ക്പാലന്റെ മനസ്സുരുകി. അയാൾ അമിതമായ ആഹ്ലാദത്തോടെ വണ്ടിക്കാരനോടു പറഞ്ഞു:

"എനിക്ക് ഈ കുതിരയെ വേണം. നിങ്ങൾ പറയുന്ന വില തരാം".

ആർക്കും വേണ്ടാത്ത, അവലക്ഷണങ്ങളുള്ള കുതിര വന്നു

പെട്ടതോടെ തന്റെ ജീവിതം കൂടുതൽ ദുരിതമയമായി എന്ന തോന്നലാണ് വണ്ടിക്കാരന് ഉണ്ടായിരുന്നത്. കുതിരയെ പലതവണ വിൽക്കാൻ ശ്രമിച്ചെങ്കിലും ആർക്കും വേണ്ടാത്ത കുതിര അയാളുടെ ജീവിതഭാരമായി തുടർന്നു. ഗന്ധർവ്വകുതിരയെ പീഢിപ്പിക്കുമ്പോൾ ആരോടോ പകതീർക്കുന്ന സംതൃപ്തിയാണ് വണ്ടിക്കാരൻ അനുഭവിച്ചത്.

മോഹവില ആവശ്യപ്പെട്ട വണ്ടിക്കാരനെ ദിക്ക്പാലൻ നിരാശപ്പെടുത്തുന്നില്ല. സ്വർണ്ണനാണയങ്ങളുടെ കനപ്പുമായി വണ്ടിക്കാരനും ഗന്ധർവ്വകുതിരയെ ലഭിച്ച ആഹ്ലാദത്തോടെ ദിക്ക്പാലനും വഴിപിരിഞ്ഞു നടന്നു. കൊട്ടാരത്തിൽ തിരിച്ചെത്തിയ അയാൾ പെൺകുതിരയുടെ അടുത്തുതന്നെ ഗന്ധർവ്വകുതിരയെ കെട്ടിയിട്ടു. കുതിരകളുടെ ഇണചേരലും പൂർവ്വരൂപങ്ങളും കാണാൻ അയാൾ കുതിരാലയത്തിൽ തന്നെ ഒളിഞ്ഞിരുന്നു.

സമൃദ്ധമായ ഭക്ഷണങ്ങൾ ഗന്ധർവ്വകുതിരയുടെ ശരീരത്തെ പുഷ്ടിപ്പെടുത്തി. കുതിരയുടെ കണ്ണുകളിൽ ദൈന്യതക്കുപകരം കാമം കത്തിതുടങ്ങി. പകൽവെളിച്ചത്തിൽ ചുരമാന്തിനിന്ന ഗന്ധർവ്വകുതിര ആവേശത്തോടെ പെൺകുതിരയുടെ പുറത്ത് മുൻകാലുകൾ കയറ്റിവെച്ചു. ഗന്ധർവ്വകുതിര പെൺകുതിരയിൽ പ്രവേശിച്ചതോടെ അത്ഭുതദൃശ്യങ്ങൾക്ക് ദിക്ക്പാലൻ സാക്ഷിയായി. കുതിരകൾ രണ്ടും സ്വന്തം രൂപങ്ങളിലേക്ക് മടങ്ങിയെത്തി. മറവിൽനിന്ന് പുറത്തേക്കുവന്ന അയാൾ സ്നേഹരൂപനെ ആത്മസംതൃപ്തിയോടെ കെട്ടിപിടിച്ചു.

ആത്മസൗഹൃദത്തിന്റെ ദാർഢ്യത്തെ കണ്ട ഗന്ധർവ്വൻ പറഞ്ഞു:

“മഹാനുഭാവനായ രാജകുമാരാ അങ്ങേയ്ക്കു നന്ദി. അങ്ങയുടെ ധീരതയും മനോദാർഢ്യവുമാണ് ഞങ്ങൾക്ക് പൂർവ്വരൂപങ്ങളെ നൽകിയത്. ഈ അപൂർവ്വ നിമിഷത്തിനു വേണ്ടിയാണ് ഞാൻ വർഷങ്ങളായി കുതിരയായി ജീവിച്ചത്”.

ദിക്ക്പാലൻ അക്ഷമയോടെ ഗന്ധർവ്വനോടു ചോദിച്ചു:

“അങ്ങയെ മഹർഷി ശപിച്ചത് എന്തിനായിരുന്നു?”

തന്റെ കർമ്മദോഷത്തെ ഓർത്ത ഗന്ധർവ്വൻ ശബ്ദമുയർത്താതെ പറഞ്ഞു:

“മനുഷ്യർക്കു മാത്രമല്ല, ദൈവങ്ങൾക്കും ഗന്ധർവ്വൻമാർക്കും വിദ്യാധരൻമാർക്കും വികാരങ്ങളുണ്ട്. അത്തരമൊരു ചാപല്യമാണ് എന്നെ കുതിരയാക്കി തീർത്തത്. ആകാശത്തിൽ കൂടെ സഞ്ചരിച്ചുകൊണ്ടിരുന്ന ഞാൻ മഹർഷി ധന്യവസിന്റെ ആശ്രമത്തിൽ മേയ്ഞ്ഞുകൊണ്ടിരുന്ന സുന്ദരിയായ പെൺകുതിരയെകണ്ട് മോഹിച്ചു. കാമത്തിന് പരിസരബോധം ഇല്ലല്ലോ. ആൺകുതിരയായി രൂപംമാറിയ ഞാൻ പെൺകുതിരയുമായി ഇണചേർന്നു. ഞങ്ങളുടെ ഇണചേരലുകളെ കണ്ട മഹർഷി ഞാൻ ഗന്ധർവ്വനാണെന്ന് ദിവ്യദൃഷ്ടികൊണ്ട് മനസ്സിലാക്കി. ദേഷ്യംകൊണ്ട് നിലമറന്ന അദ്ദേഹം എന്നെ ശപിച്ച് കുതിരയാക്കി. പിന്നീട് എനിക്ക് ശാപമോചനവും നല്കി.”

കഥ കേട്ടുകൊണ്ടിരുന്ന സ്നേഹരൂപൻ പറഞ്ഞു:

"ഇപ്പോൾ നമുക്ക് പൂർവ്വരൂപങ്ങളെ തിരിച്ചുകിട്ടിയിരിക്കുന്നു. രാജകുമാരന്റെ ആത്മത്യാഗവും മഹാമനസ്കതയും ചരിത്രത്തിൽ രേഖപ്പെടുത്തേണ്ടതാണ്".

സുഹൃത്തിന്റെ അഭിനന്ദനം കേട്ടപ്പോൾ ദിക്ക്പാലൻ ആത്മസംതൃപ്തിയോടെ പുഞ്ചിരിച്ചു.

"ഇവിടെ ആത്മത്യാഗവും മഹാമനസ്കതയുമൊന്നുമില്ല. ജീവത്യാഗത്തിന് തയ്യാറായ സുഹൃത്തിനോടുള്ള കടമയാണ് ഞാൻ ചെയ്തത്."

ദിവ്യസിദ്ധികളെ തിരിച്ചു കിട്ടിയ ഗന്ധർവ്വൻ വീണ്ടും ഭൂമിയിൽ തങ്ങാൻ ഇഷ്ടപ്പെട്ടില്ല. ആകാശത്തിന്റെ ഉയരങ്ങളിലേക്കു പൊങ്ങിയ അയാൾ ഗന്ധർവ്വ ലോകത്തിലേക്കുതന്നെ മടങ്ങി. കൊട്ടാരത്തിലേക്ക് പ്രവേശിച്ച് ദിക്ക്പാലനും സ്നേഹരൂപനും രാജകീയ സ്വീകരണമാണ് ലഭിച്ചത്. കൗശിക രാജ്യത്തിലെ ജനങ്ങൾ ഒരാഴ്ച മുഴുവൻ ആഹ്ലാദതിമിർപ്പിൽ ലയിച്ചു.

ക്ഷത്രജൻ കഥ പറഞ്ഞു നിർത്തിയപ്പോൾ ഒന്നാം പ്രതിമ ആഹ്ലാദത്തോടെ പുഞ്ചിരിച്ചു. അടുത്ത കഥ കേൾക്കാനുള്ള ആകാംക്ഷയോടെ ഒന്നാം പ്രതിമ ചെവി കൂർപ്പിച്ചു.

**രണ്ടാമത്തെ കഥ : സമാസമം**

ക്ഷത്രജൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി.

യുവരാജാവായ ദിക്ക്പാലനും മന്ത്രികുമാരനായ സ്നേഹരൂപനുമാണ് ഈ കഥയിലേയും മുഖ്യ കഥാപാത്രങ്ങൾ. അതുകൊണ്ട് സ്ഥലകാലങ്ങൾക്ക് മാറ്റമുണ്ടാകുന്നില്ലെന്ന് നമുക്ക് അറിയാമല്ലോ.

പ്രഹരസേനന്റെ പൂർവ്വ പിതാക്കൻമാരിൽ ഒരാളാണ് കൊങ്ങുനാടിൽ യുദ്ധോത്സവം ആരംഭിക്കുന്നത്. അന്യനാട്ടുകാരായ പല യോദ്ധാക്കളും വർഷംതോറും കൊങ്ങുനാടിൽ എത്തി പരസ്പരം ഏറ്റുമുട്ടി പ്രഗൽഭതയെ തെളിയിച്ചുവന്നു. ഏറ്റവും മികച്ച പോരാളിയ്ക്ക് കീർത്തിമുദ്രയും ആയിരം സ്വർണ്ണനാണയവും രാജാവ് ക്രമനിയമംപോലെ നൽകിവന്നു. മികവുകളെ ആദരിക്കുന്നെങ്കിലും യുദ്ധോത്സവത്തെ അനുഷ്ഠാനക്രമത്തിലാണ് ദിക്ക്പാലന്റെ മുൻഗാമികൾ നടത്തിയത്.

പതിവുനിയമം തെറ്റിക്കാതെ യുദ്ധോത്സവത്തെ നടത്താൻ ആഗ്രഹിച്ച ദിക്ക്പാലൻ മികച്ച പോരാളിയെ കൊങ്ങുനാടിന്റെ ഭാഗമാക്കി സൈന്യത്തിൽ ചേർക്കാൻ തീരുമാനിച്ചു. യുദ്ധോത്സവത്തിന്റെ ചുമതലയേറ്റ രാജകുമാരൻ ആഘോഷത്തിന് അമിത പ്രാധാന്യവും പ്രചാരവും നൽകി. അയോധന മൈതാനത്തെ കൂടുതൽ അലങ്കരിച്ച അയാൾ സമ്മാനങ്ങളുടെ എണ്ണം കൂട്ടുകയും തുക വർദ്ധിപ്പിക്കുകയും ചെയ്തു. വാള്, കുതിരപ്പയറ്റ്, മുഷ്ടി, അസ്ത്രം ഇവ ഉപയോഗിച്ചാണ് വിദഗ്ധരായ പോരാളികൾ ഏറ്റുമുട്ടുന്നത്. അവരെല്ലാം ദിവസങ്ങൾക്കു മുമ്പുതന്നെ കൊങ്ങുനാടിൽ എത്തി അതിഥിമന്ദിരങ്ങളിൽ താമസിച്ച് നിത്യേന പരിശീലനവും നടത്തി.

ദിക്ക്പാലനും സ്നേഹരൂപനും മത്സരിക്കാൻ തയ്യാറായെങ്കിലും പാരമ്പര്യ ക്രമങ്ങളെ മുറുകെ പിടിച്ച പ്രഹരസേനൻ അവരെ അതിന് അനുവദിച്ചില്ല. കാഴ്ചക്കാരായി ഇരിക്കുക ക്ഷണിക്കുന്നവരുടെ മര്യാദയാണെന്ന് രാജാവ് എടുത്തുപറഞ്ഞു. അപ്പോഴാണ് യഥാർത്ഥ വിജയമുണ്ടാകുക. യുദ്ധോത്സവത്തിന് പ്രാധാന്യമുണ്ടായതോടെ പോരാളികളായി രാജാക്കൻമാരും പ്രജകളും എത്തി. അവരെ എല്ലാം ദിക്ക്പാലൻ മാന്യമായി ആദരിച്ച് സൽക്കരിച്ചു.

മുൻകാലങ്ങളിൽ അമരപുരിക്കാരായ പോരാളികളാണ് യുദ്ധോത്സവത്തിൽ എപ്പോഴും വിജയിച്ചിരുന്നത്. എന്നാൽ കഴിഞ്ഞ കുറേ വർഷങ്ങളായി അമരപുരത്തുകാർ യുദ്ധോത്സവത്തിൽ പങ്കെടുക്കുന്നില്ല. അമരപുരിയിലെ രാജാവായ രാജേന്ദ്രപ്രഭവൻ മരിച്ചതോടെ ഭരണക്രമങ്ങളുടെ നില മറിഞ്ഞു. അനന്തര അവകാശികളായി ആൺമക്കൾ ഇല്ലാത്ത രാജാവിന് രണ്ട് പെൺമക്കൾ മാത്രമാണുള്ളത്. പ്രഭാവതിയും നിപുണമാലയും. പാരമ്പര്യം അനുസരിച്ച് രാജേന്ദ്രപ്രഭവൻ മറ്റൊരു രാജാവിന്റെ ആൺകുട്ടിയെ ദത്തെടുക്കേണ്ടതാണ്. പെൺമക്കളെ മികച്ച പോരാളികളാക്കിതീർത്ത അദ്ദേഹം മരണത്തിനു തൊട്ടുമുമ്പ് പ്രഭാവതിയെ രാജ്ഞിയാക്കി സിംഹാസനത്തിൽ ഇരുത്തി. യുദ്ധത്തിലും ഭരണത്തിലും മികച്ച പ്രകടനങ്ങൾ നടത്താൻ പ്രഭാവതിക്കു കഴിഞ്ഞു.

രാജ്ഞിയായിതീർന്ന പ്രഭാവതി അധികാരശക്തിയെ കൂടുതൽ തീവ്രമാക്കുകയും സൈനിക സംവിധാനത്തെ പുതുക്കിപണിയുകയും ചെയ്തു. സ്ത്രീകളെ പടയാളികളാക്കിയ പ്രഭാവതി അവർക്ക് ഉന്നതമായ ഉദ്യോഗങ്ങളും നൽകി. സ്ത്രീകളെ കേന്ദ്രീകരിച്ച് ഭരണസംവിധാനം പരിഷ്കരിച്ച രാജ്ഞി ക്രമേണ പുരുഷൻമാരെ അധികാരകേന്ദ്രങ്ങളിൽനിന്ന് ഒഴിവാക്കി. മന്ത്രിമാരും സൈന്യാധിപനും ചാരൻമാരുമെല്ലാം സ്ത്രീകളായി.

പ്രജകളെ അടിമകളായി കരുതിയ പ്രഭാവതി പുരുഷൻമാരെ അധിക്ഷേപിക്കുക ജീവിതവ്രതമാക്കി. പുരുഷവിദ്വേഷിയായ അവൾ നവീനമായ ശിക്ഷണ നടപടികളും ഉണ്ടാക്കി. വൃദ്ധൻമാരും ആൺകുട്ടികളും രാജ്ഞിയുടെ ക്രൂരതയ്ക്ക് വിധേയരായി. അമരപുരം പുരുഷമേധാവിത്തത്തിന്റെ സൂചകമാണെന്നു വിശ്വസിച്ച പ്രഭാവതി രാജ്യത്തിന് നാരീപുരമെന്ന പുതിയ പേരു നൽകി. തുടർന്നു പ്രഖ്യാപിച്ച രാജകീയ വിളംബരം നാരീപുരത്തെ എല്ലാ പുരുഷൻമാരും, ആൺകുട്ടികൾ അടക്കം, പിഴസംഖ്യ വർഷന്തോറും അടയ്ക്കണമെന്നും പ്രഖ്യാപിച്ചു.

അയൽനാടുകളിൽ രാജാക്കൻമാരാണ് ഭരിക്കുന്നതെങ്കിലും അവരാരും പ്രഭാവതിയോട് ഏറ്റുമുട്ടാൻ തയ്യാറായില്ല. സ്ത്രീയെ വധിക്കാനാവില്ലെന്ന ന്യായത്തെയാണ് അവർ കണ്ടെത്തിയത്. യുദ്ധഭയമില്ലാത്തതുകൊണ്ട് നാരീപുരം ശാന്തമായിരുന്നു. എന്നാൽ രാജ്യാതിർത്തിക്കുള്ളിൽ പുരുഷൻമാരുടെ വിദ്വേഷം പുകഞ്ഞുപൊട്ടിതെറിക്കാൻ അവസരം കാത്തിരുന്നു.

നാരീപുരത്തിൽനിന്ന് യുദ്ധോത്സവം കാണാൻപോലും കൊങ്ങു

നാടിലേക്ക് ആരും എത്തിയില്ല. അത് ദിക്ക്പാലനെ പ്രകോപിപ്പിക്കുന്നുമില്ല. എന്നാൽ പ്രഭാവതി പകയോടെ അയച്ച ക്ഷണകത്തുകിട്ടിയപ്പോൾ ദൗത്യവുമായി എത്തിയ യുവതിയോട് അയാൾക്ക് ഒടുങ്ങാത്ത ദേഷ്യമാണ് തോന്നിയത്. നാരീപുരത്തിൽ സ്ത്രീകളുടെ യുദ്ധോത്സവം ആരംഭിക്കുകയാണെന്നും ദിക്ക്പാലൻ കാഴ്ചകാണാൻ എത്തണമെന്നും പ്രഭാവതി ആവശ്യപ്പെട്ടു. സ്ഥലവും സമയവും വ്യക്തമായി കുറിച്ചിട്ടുണ്ട്.

സ്നേഹരൂപനെ വിളിച്ച ദിക്ക്പാലൻ പറഞ്ഞു:

"നമുക്ക് നാരീപുരത്തെ യുദ്ധോത്സവത്തിൽ പങ്കെടുക്കണം. പുരുഷൻ ശത്രുവല്ല മിത്രമാണെന്ന് പ്രഭാവതിയെ ബോദ്ധ്യപ്പെടുത്തണം. പുരുഷന്റെ സന്മനസ്സിനെ ബലഹീനതയായി അവൾ തെറ്റിദ്ധരിച്ചിരിക്കുന്നു. നമുക്കതിനെ തിരുത്തണം".

"സ്ത്രീകളോട് യുദ്ധംചെയ്യുക അധർമ്മമാണ്. അവരെ പരുക്കേല്പിക്കുന്നതും അവളുടെ മുമ്പിൽ പരാജയപ്പെടുന്നതും പുരുഷത്വത്തിന് സഹിക്കാവുന്നതല്ല. അതുകൊണ്ട് നമുക്ക് നാരീപുരത്തിലെ യുദ്ധോത്സവത്തിലെ കാഴ്ചക്കാരാവാം".

സ്നേഹരൂപന്റെ നീതിനിഷ്ഠമായ തീരുമാനത്തെ ദിക്ക്പാലനും അവസാനം അംഗീകരിച്ചു. രാജകീയമായ ഒരുക്കങ്ങളോടെയാണ് ദിക്ക്പാലനും സ്നേഹരൂപനും നാരീപുരത്തേയ്ക്ക് പുറപ്പെട്ടത്. അതിർത്തി കടന്ന് വളരെ ദൂരം യാത്രചെയ്തതെങ്കിലും അവർക്ക് യുദ്ധോത്സവത്തിന്റെ ലക്ഷണങ്ങൾ ഒന്നും കണ്ടെത്താനായില്ല. കൊട്ടാരത്തിൽ എത്തിയപ്പോൾ വിചിത്രമായ സ്വീകരണമാണ് അവർക്ക് ലഭിച്ചത്. നിരനിരയായി നിന്ന വൃദ്ധൻമാർ അവരെ താലപ്പൊലികളോടെ വരവേറ്റു. യുവാക്കൾ വായ്ക്കുരവ മഴുക്കി സിംഹാസനത്തോടുള്ള വിധേയത്വം പ്രകടമാക്കി. അതിഥിമന്ദിരത്തിൽ വിടുപണി ചെയ്യുന്ന പുരുഷൻമാരുടെ തിരക്കാണ്.

വിരസമായ ദിവസങ്ങളുമായി ദിക്ക്പാലനും സ്നേഹരൂപനും അതിഥിമന്ദിരത്തിൽ തങ്ങി. യുവതികളാരുംതന്നെ അവരെ അത്യാവശ്യകാര്യങ്ങൾക്കുവേണ്ടിപോലും സമീപിച്ചില്ല. രാജ്ഞി അവരെ അവഗണിച്ച് സന്ദർശനാനുമതിപോലും നിഷേധിച്ചു. ദിവസങ്ങൾക്കുശേഷം സൈനികരായ സ്ത്രീകളുടെ അകമ്പടിയോടെ പ്രഭാവതിയും നിപുണമാലയും അവരെ കാണാൻ എത്തി.

രാജകുമാരനേയും മന്ത്രികുമാരനേയും അവജ്ഞയോടെ നോക്കിയ പ്രഭാവതി പറഞ്ഞു:

"നാരീപുരം നിങ്ങളെ സ്വാഗതംചെയ്യുന്നു. നാരീപുരത്തിൽ പുരുഷനായി ജനിക്കുക മഹാപാപമാണെന്ന് നിങ്ങൾക്ക് മനസ്സിലായി കാണുമല്ലോ. സ്ത്രീത്വമാണ് ഈ രാജ്യത്തിന്റെ മഹത്വം. സ്ത്രീയുടെ അസാധാരണസിദ്ധിയെ, കായികമികവിനെ, യുദ്ധപാടവത്തെ, ലോകത്തെ അറിയിക്കുകയാണ് നമ്മുടെ ലക്ഷ്യം. സ്ത്രീയുടെ അപാരമായ കഴിവുകളെ കാണാനാണ് നാം നിങ്ങളെ ക്ഷണിച്ചിരിക്കുന്നത്".

ദിക്ക്പാലൻ പുഞ്ചിരിയോടെ പറഞ്ഞു:

"കണ്ടറിയാവുന്ന കാര്യത്തെ രാജ്ഞി വിസ്തരിക്കണമെന്നില്ല. ഞങ്ങൾ പല ദിവസങ്ങളായി യുദ്ധോത്സവം കാണാൻ തയ്യാറെടുത്തിരിക്കുകയാണ്".

പുരുഷവിദ്വേഷവുമായി പ്രഭാവതി പറഞ്ഞു:

"സ്വയംപര്യാപ്തനല്ലാത്ത പുരുഷൻ സൃഷ്ടിച്ച ലോകം ഇവിടെ ഇല്ല. നാരീപുരത്തിന് പുരുഷൻ സൃഷ്ടിച്ച നീതിയും അനാവശ്യമാണ്. സൗകര്യപ്പെടുമെങ്കിൽ നാരീപുരത്തിലെ നീതിയും മനസ്സിലാക്കുക".

പിറ്റേന്ന് അലങ്കരിച്ച തോരണങ്ങൾക്കൊണ്ട് സുന്ദരമാക്കിയ മൈതാനത്തിൽവെച്ച് സ്ത്രീകളുടെ യുദ്ധോത്സവം ആരംഭിച്ചു. സ്ത്രീകളുടെ കായികപ്രകടനങ്ങളും അയോധനമുറകളും ദിക്ക്പാലനെ അത്ഭുതപ്പെടുത്തി. അബലയും ചപലയുമായ സ്ത്രീയുടെ സംഹാരശക്തിയെയാണ് അയാൾ യുദ്ധോത്സവത്തിൽ കണ്ടത്. പരിധികളാണ് മനുഷ്യനെ പരിമിതപ്പെടുത്തുന്നതെന്ന തിരിച്ചറിവ് ദിക്ക്പാലനുണ്ടായി. അവസ്ഥ മാറുമ്പോൾ അടങ്ങികിടന്ന സിദ്ധികൾ പുറമേയ്ക്ക് എത്തുന്നു. എങ്കിലും കർമ്മസിദ്ധിയല്ല ജന്മസിദ്ധിയാണ് എവിടേയും ആധിപത്യം സ്ഥാപിക്കുക.

മൂന്നുദിവസത്തെ യുദ്ധോത്സവത്തിനുശേഷം പ്രതികരണങ്ങളില്ലാതെ വിറങ്ങലിച്ച മനസ്സോടെ ദിക്ക്പാലനും സ്നേഹരൂപനും മടക്കയാത്ര ആരംഭിച്ചു. അതിർത്തികടന്ന് കൊങ്ങുനാടിലെ കാടിൽ പ്രവേശിച്ച ദിക്ക്പാലൻ പറഞ്ഞു:

"പ്രകൃതി പുരുഷനേയും സ്ത്രീയേയും സൃഷ്ടിച്ചിരിക്കുന്നത് ചില അതിർത്തിഭേദങ്ങളോടെയാണ്. സ്ത്രീയ്ക്കും പുരുഷനും പ്രകൃതി ചില ധർമ്മങ്ങളും ലക്ഷ്യങ്ങളും നിശ്ചയിച്ചിട്ടുണ്ട്. അതെന്തെന്ന് പഭാവതിയ്ക്കും നിപുണമാലയ്ക്കും അറിയില്ല. പ്രകൃതിയുടെ ലക്ഷ്യമെന്താണെന്ന് നമുക്ക് അവരെ ബോദ്ധ്യപ്പെടുത്തണം. അതുകൊണ്ട് നമുക്ക് നാരീപുരത്തിലേക്കുതന്നെ മടങ്ങാം. നമ്മൾ സ്ത്രീകളായി വേഷം മാറണമെന്നുമാത്രം".

യുവതികളായി വേഷംമാറിയ ദിക്ക്പാലനും സ്നേഹരൂപനും നാരീപുരത്തിലെ കൊട്ടാരത്തിലേക്ക് മടങ്ങി. പുരുഷനെ അകത്തേക്ക് പ്രവേശിപ്പിക്കാത്ത രാജകവാടം സ്ത്രീകൾക്കുവേണ്ടി എപ്പോഴും തുറന്നു. സ്ത്രീകളായ ദിക്ക്പാലനേയും സ്നേഹരൂപനേയും സ്വാഗതം ചെയ്ത പ്രഭാവതി പറഞ്ഞു:

"യുവതികളായ സുന്ദരികളെ നിങ്ങളെ നാരീപുരം സ്വാഗതംചെയ്യുന്നു. നിങ്ങൾ ആരാണെന്നും എന്തിനാണ് നാരീപുരത്തിൽ വന്നതെന്നും പറയുക".

പ്രഭാവതിയുടെ മുഖഭാവങ്ങളെ ശ്രദ്ധിച്ച് ദിക്ക്പാലൻ സ്വരംതാഴ്ത്തി പറഞ്ഞു:

"ഞങ്ങൾ സഞ്ചാരികളായ യുവതികളാണ്. ഇപ്പോൾ പാശ്ചാത്യദേശത്തുനിന്നാണ് വരുന്നത്. സ്ത്രീത്വത്തിന്റെ മഹത്വത്തെ പ്രഖ്യാപിക്കുന്ന

നാരീപുരത്തെ അറിയാനാണ് ഞങ്ങൾ ഇവിടേയ്ക്ക് വന്നത്. സ്ത്രീ നാരീപുരത്തിൽ പുരുഷന്റെ അടിമയല്ലെന്ന് വന്നപാടെ തിരിച്ചറിയാൻ കഴിഞ്ഞു. ഇവിടെ പുരുഷനാണ് സ്ത്രീയുടെ അടിമ. പുരുഷന്റെ അടിമയാകാതെ ജീവിക്കാൻ ഇഷ്ടപ്പെടുന്ന ഞങ്ങൾ നാരീപുരത്തിൽ സ്ഥിരമായി താമസിക്കാൻ ആഗ്രഹിക്കുന്നു. ഞങ്ങൾക്ക് അറിയാവുന്ന തൊഴിൽ താപലേപന സ്നാനമാണ്. സ്നാനത്തെ ദിവ്യാനുഭൂതിയാക്കുന്ന അനേകം സുഗന്ധവസ്തുക്കളും ലേപനങ്ങളും ഞങ്ങളുടെ പക്കലുണ്ട്. രാജ്ഞിയേയും കുടുംബാംഗങ്ങളേയും താപലേപനം നടത്തണമെന്നാണ് ഞങ്ങളുടെ ആഗ്രഹം. അങ്ങ് അനുമതി നൽകിയാൽ ഞങ്ങൾക്ക് ഇതൊരു തൊഴിലായി സ്വീകരിക്കാൻ കഴിയും".

നാരീപുരത്തെ സ്നാനരീതികൾ കാലാകാലങ്ങളായി സമ്പ്രദായികതയെ പിൻതുടരുന്നു. നൂറ്റാണ്ടുകളായി അവർ കുളത്തിലോ പുഴയിലോ ആണ് കുളിക്കുന്നത്. രാജ്ഞിയുടേയും പ്രജയുടേയും കുളിരീതികൾക്ക് വലിയ വ്യത്യാസമൊന്നുമില്ല. കുളിക്കാൻ ഉപയോഗിക്കുന്ന വസ്തുക്കൾ മിക്കവാറും പ്രകൃതി വിഭവങ്ങളാണ്. പച്ചിലക്കൂട്ടുകളും സുഗന്ധദ്രവ്യങ്ങളും. താപസ്നാനവും ലേപനങ്ങളും നാരീപുരത്തിൽ കേട്ടുകേൾവി പോലുമല്ല.

പ്രഭാവതിയുടെ സമ്മതത്തോടേയും സഹായത്തോടേയും വിശേഷമായ സ്നാനഗൃഹം ഉണ്ടാക്കാൻ ദിക്ക്പാലനും സ്നേഹരൂപനും തയ്യാറായി. ചൂടുവെള്ളത്തിനും തണുത്തവെള്ളത്തിനും വേണ്ട കുഴലുകൾ ഘടിപ്പിച്ച അവർ അവയെ കൂട്ടികലർത്താൻ വേണ്ട സ്നാനതൊട്ടിയും ഒരുക്കി. സുഗന്ധവ്യഞ്ജനങ്ങളുടേയും ലേപനങ്ങളുടേയും കൂട്ടുകളും അവർ ഉണ്ടാക്കി.

പ്രഭാതത്തോടെ പ്രഭാവതി രാജകീയസ്നാനത്തിനായി സ്നാനഗൃഹത്തിൽ എത്തി. സ്ത്രീയാണ് തന്റെ സമീപത്ത് എന്ന തോന്നലോടെ നിന്ന പ്രഭാവതിയെ ദിക്ക്പാലൻ വസ്ത്രങ്ങൾ അഴിച്ച് നഗ്നയാക്കി. സ്നാനതൊട്ടിലേക്ക് രാജ്ഞിയെ കിടത്തിയ അയാൾ ഇളംചൂടുവെള്ളത്തിന്റെ ആകർഷണീയതയിൽ അവളെ ലയിപ്പിച്ചു. ഇളംചൂടുവെള്ളത്തിൽ അലിയിപ്പിച്ച സുഗന്ധവസ്തുക്കളുടെ ഗന്ധം പ്രഭാവതിയെ വശീകരിച്ചു. സ്നാനതൊട്ടിലിലെ വെള്ളം മറ്റൊരു കുഴലിൽകൂടെ പുറത്തേയ്ക്ക് ഒഴുക്കിയ അയാൾ രാജ്ഞിയുടെ ഓരോ അവയവങ്ങളിലും ലേപനങ്ങൾ തേയ്ച്ചുതുടങ്ങി. സ്ത്രീയുടെ മാർദ്ദവങ്ങളിൽ കൂടെ വിരലുകൾ ഒഴുകിയപ്പോൾ ദിക്ക്പാലന് പുരുഷന്റെ ആവേശമുണ്ടായി. എങ്കിലും അയാൾ വളരെ പ്രയാസപ്പെട്ട് തന്റെ വികാരങ്ങളെ നിയന്ത്രിച്ചു.

പിറ്റേന്ന് പ്രഭാതത്തിൽ സ്നാനഗൃഹത്തിൽ വീണ്ടും പ്രഭാവതി എത്തി. ഇത്തവണ കരുതലോടെയാണ് ദിക്ക്പാലൻ നീക്കങ്ങൾ ആരംഭിച്ചത്. അവളെ പരമാവധി വികാരവതിയാക്കാൻ അയാൾ ശ്രമിച്ചു. പുരുഷന്റെ പരുക്കൻ വിരലുകൾ ശരീരത്തിൽ ഇഴഞ്ഞു നടന്നപ്പോൾ പ്രഭാവതിവന്യമായ വികാരങ്ങളിലേക്ക് പ്രവേശിച്ചു. അവൾ വികാരത്തിന് അടിമയായപ്പോൾ ദിക്ക്പാലൻ സ്ത്രീയുടെ വേഷപ്പകർച്ചകളെ ഉപേക്ഷിച്ച് അവളിലേക്ക് പ്രവേശിച്ചു.

രാജ്ഞിയിൽനിന്ന് സ്ത്രീത്വത്തിന്റെ സമ്പൂർണ്ണതയിലേക്ക് എത്തിയ പ്രഭാവതി ആവേശത്തോടെ ദിക്ക്പാലനെ കെട്ടിപ്പിടിച്ചു. അവരുടെ രതിഭാവങ്ങൾ ശരീരത്തെ ഉപേക്ഷിച്ച് ആത്മാവിന്റെ സംയോഗമായി വികസിച്ചു.

സുരതത്തിന്റെ നിർവൃതിയോടെ കിടന്ന പ്രഭാവതിയോട് ദിക്ക്പാലൻ പറഞ്ഞു:

"പ്രിയപ്പെട്ട രാജ്ഞി നിങ്ങളെ പ്രാപിക്കാൻ വേണ്ടിയല്ല ഞാൻ വീണ്ടും നാരീപുരത്തിലേക്ക് വന്നത്. സ്ത്രീയും പുരുഷനും അവിഭാജ്യഘടകമാണെന്ന് ബോദ്ധ്യപ്പെടുത്താനാണ് ഞാൻ ആഗ്രഹിച്ചത്. എന്നോടു ക്ഷമിക്കുക. ഞാൻ വീണ്ടും നാരീപുരത്തിലേക്കു വരാം".

ദിക്ക്പാലന്റെ ഭാവമാറ്റങ്ങളെ തിരിച്ചറിഞ്ഞ പ്രഭാവതി ക്ഷുഭിതയായി സ്നാനഗൃഹത്തിൽ നിന്നിറങ്ങി. വീണ്ടും യുവതിയായിതീർന്ന അയാൾ സ്നേഹരൂപന്റെ അടുത്തെത്തി.

"യുവരാജാവേ നമ്മുടെ ഉദ്ദേശ്യം നടന്നുകഴിഞ്ഞു. നിപുണമാല പുരുഷന്റെ ആവശ്യത്തെക്കുറിച്ച് അറിഞ്ഞു. ഇനി ഇവിടെ താമസിച്ചാൽ നമ്മുടെ ജീവൻ അപകടത്തിലാകും".

രതിമുഹൂർത്തങ്ങളിലെ ദിവ്യാനുഭൂതിയെ ഓർത്തുകൊണ്ടിരുന്ന പ്രഭാവതിയും നിപുണമാലയും സംഭവത്തെക്കുറിച്ച് ആരോടും പറഞ്ഞില്ല. അപ്പോഴേയ്ക്കും ദിക്ക്പാലനും സ്നേഹരൂപനും അതിർത്തികടന്ന് കൊങ്ങുനാടിൽ തിരിച്ചെത്തി. പ്രഭാവതിയുടെ സൗന്ദര്യതികവുകളുള്ള ശരീരം ദിക്ക്പാലന്റെ മനസ്സിൽ സജീവമായി നിലനിന്നു.

യൗവ്വനത്തിന്റെ തീവ്രവികാരങ്ങളെ അനുഭവിച്ച പ്രഭാവതി ശരീരത്തിന്റേയും മനസ്സിന്റേയും ആവശ്യങ്ങളെ തിരിച്ചറിഞ്ഞു. ഇപ്പോൾ അവളുടെ മനസ്സിലേക്ക് തന്നെ പ്രാപിച്ച പുരുഷന്റെ രൂപം സുന്ദരമായ കാഴ്ചയായി കടന്നുവരുന്നു. വേർപാടിന്റെ വേദനയും തീക്ഷ്ണതയും അവളെ വേട്ടയാടി തുടങ്ങുന്നു. ഭക്ഷണത്തോട് വിമുഖയായ അവൾ ഭരണകാര്യങ്ങളിലും അശ്രദ്ധയായി. രാജസദസ്സിൽനിന്ന് പെട്ടെന്ന് എണീക്കുന്ന പ്രഭാവതി അന്ത:പുരത്തിലെ മുറിയിൽ ഏകാന്ത സുഖത്തോടെ കിടന്നു. പ്രധാനമന്ത്രിയായ നിപുണമാലയുടെ അവസ്ഥ കൂടുതൽ ദയനീയമാണ്. ഉണ്ണാൻ മറന്ന അവൾ സ്ഥാനവസ്ത്രങ്ങൾ ഉടുക്കാതെ പലപ്പോഴും രാജസദസ്സിൽ എത്തി.

വേർപാടിന്റെ തീവ്രത അനുഭവിക്കുമ്പോഴും പ്രഭാവതിയും നിപുണമാലയും മനസ്സുകളെ പരസ്പരം പങ്കുവെയ്ക്കാൻ തയ്യാറായില്ല. സ്നാനഗൃഹത്തിലെ അനുഭൂതികൾ അവരുടെ രഹസ്യാനുഭവമായി തുടർന്നു. മനസ്സിന്റെ വഴികൾ ജീവിതത്തിന്റെ വഴി നിശ്ചയിച്ചപ്പോൾ പ്രഭാവതി നിപുണമാലയോടു പറഞ്ഞു:

"എനിക്ക് കൊങ്ങുനാട് സന്ദർശിക്കണമെന്നുണ്ട്".

നിപുണമാല അമിതമായ ആഹ്ലാദത്തോടെ തുടർന്നു:

"ഞാനും വരാം".

എന്തിനാണ് കൊങ്ങുനാടിൽ പോകുന്നതെന്ന് അറിയാമെങ്കിലും അവർ അതിനെക്കുറിച്ച് സംസാരിക്കുന്നേ ഇല്ല.

നാരീപുരത്തിലെ രാജ്ഞിയും പ്രധാനമന്ത്രിയും സന്ദർശനത്തിന് എത്തുന്നുവെന്ന് അറിഞ്ഞപ്പോൾ ദിക്ക്പാലനും സ്നേഹരൂപനും കൊട്ടാര പരിസരത്തിൽനിന്ന് ഒഴിഞ്ഞുമാറി. അവർ നഗരത്തിൽ രഹസ്യമായി താമസം ആരംഭിച്ചു.

കൊങ്ങുനാടിൽ എത്തിയ പ്രഭാവതിയേയും നിപുണമാലയേയും പ്രഹരസേനൻ ആദരവോടെ സൽക്കരിച്ച് അതിഥിമന്ദിരത്തിൽ ഇരുത്തി. അവരുടെ സന്ദർശനത്തിന്റെ ലക്ഷ്യത്തെ അയാൾക്ക് മനസ്സിലാക്കാനായില്ല. വിശിഷ്ട ഭക്ഷണങ്ങളും ആഘോഷങ്ങളും പ്രഭാവതിയേയും നിപുണമാലയേയും കൂടുതൽ അസ്വസ്ഥരാക്കി. വേർപാടിന്റെ വേദനയിൽ മുഴുകിയ അവർ അതിഥിമന്ദിരത്തിൽനിന്ന് പുറത്തിറങ്ങാൻപോലും ആഗ്രഹിച്ചില്ല. പ്രിയപ്പെട്ടവരെ കാണാതെ അവരുടെ പകലുകളും രാത്രികളും വിരസതയുടെ ഭീകരതയായി.

നാരീപുരത്തിലേക്ക് തിരിച്ചു പുറപ്പെട്ട പ്രഭാവതി പ്രഹരസേനനോടു പറഞ്ഞു:

"മഹാരാജാവെ ഞങ്ങൾ കൊങ്ങുനാടു സന്ദർശിച്ചത് അങ്ങയുടെ ഭരണത്തിന്റെ ക്ഷേമവും ഐശ്വര്യവും നേരിട്ടു കാണാനാണ്. അങ്ങ് ഞങ്ങളെ രാജകീയമായി സൽക്കരിച്ചു. പക്ഷേ, യുവരാജാവ് ഞങ്ങളെ അപമാനിച്ചിരിക്കുന്നു. ഞങ്ങളെ സന്ദർശിക്കാൻപോലും അദ്ദേഹം തയ്യാറായില്ല".

പരാതിയുടെ അർത്ഥഭേദങ്ങൾ അറിയാതെ പ്രഹരസേനൻ പറഞ്ഞു:

"രാജ്ഞിയ്ക്ക് തെറ്റുപറ്റിയിരിക്കുന്നു. മഹാരാജാവിന് അപ്പുറം യുവരാജാവിന് എന്തു സ്ഥാനമാണുള്ളത് ? നാം താങ്കളെ ആദരവോടെ സ്വീകരിച്ചു. അത് നമ്മുടേയും കൊങ്ങുനാടിന്റേയും ആതിഥ്യ മര്യാദയാണ്. യുവരാജാവും സുഹൃത്തും രാജ്യസന്ദർശനത്തിന് ഇറങ്ങിയിരിക്കുകയാണ്. അവർ കൊട്ടാരത്തിലേക്കു തിരിച്ചെത്തുമ്പോൾ രാജ്ഞിയുടെ സന്ദർശനത്തെക്കുറിച്ച് അറിയിക്കാം."

പ്രഭാവതിയും നിപുണമാലയും കടുത്ത മനോവിഷമത്തോടെയാണ് നാരീപുരത്തിലേക്ക് മടങ്ങുന്നത്. അവരുടെ ജീവിതവും ഭരണക്രമങ്ങളും യാന്ത്രികവും വിരസവുമായി. വേർപാടിന്റെ തീവ്രത അതിശക്തമായതോടെ അവരുടെ രാത്രികൾ കണ്ണീരുകൊണ്ട് കുതിർന്നു. തന്റെ മനസ്സിനേയും പരിസരത്തേയും തിരിച്ചറിഞ്ഞ പ്രഭാവതി അബദ്ധധാരണകളെ തിരുത്താൻ തയ്യാറായി. ദിക്ക്പാലൻ അവളുടെ ശരീരത്തെയല്ല മനസ്സിനെയാണ് കീഴടക്കിയത്. സ്ത്രീയ്ക്ക് പുരുഷനും പുരുഷന് സ്ത്രീയും ജീവിതത്തിന്റെ ആവശ്യവും പ്രകൃതിയുടെ നിശ്ചയവുമാണെന്ന് പ്രഭാവതി തിരിച്ചറിഞ്ഞു.

സ്ത്രീയും പുരുഷനും തുല്യരാണെന്ന് മനസ്സിലാക്കിയ പ്രഭാവതി പുരുഷന്റെ നേർക്കുള്ള എല്ലാ ശിക്ഷണ നടപടികളും അധിക നികുതികളും

നിർത്തലാക്കി. പുരുഷൻ സ്ത്രീത്വത്തിന്റെ അഭിമാനമാണെന്ന് അവൾ പ്രഖ്യാപിക്കുകയും ചെയ്തു.

പുത്തൻ ഉത്തരവുകൾ നടപ്പിലാക്കിയതോടെ നാരീപുരത്തിലെ ജനങ്ങൾ സന്തോഷ പ്രകടനങ്ങളെ ആഘോഷമാക്കി. ആത്മസമർപ്പണത്തിന്റേയും സ്നേഹത്തിന്റേയും ഭാഷ പഠിച്ച രാജ്ഞി ജീവിതം എന്താണെന്നും എന്തിനാണെന്നും തിരിച്ചറിഞ്ഞു.

നാരീപുരം ആഘോഷതിമർപ്പിൽ മുഴുകിയപ്പോഴും പ്രഭാവതിയും നിപുണമാലയും വേർപാടിന്റെ തീവ്രതയിൽ ദു:ഖിച്ചു.

പ്രഭാവതി കാര്യവിചാരത്തിനായി ദൂതനെ കൊങ്ങുനാടിലേക്ക് അയച്ചു. ഇത്തവണ സ്ത്രീയല്ല പുരുഷനാണ് ദൂതനായി വരുന്നത്. പുരുഷദുതനെ കണ്ടതോടെ ദിക്ക്പാലൻ പ്രഭാവതിയുടെ നിലപാടുമാറ്റത്തെ തിരിച്ചറിഞ്ഞു. ദൂതനെ സ്വകാര്യമായി സന്ദർശിച്ച അയാൾ രാജ്ഞിയുടെ വിശേഷങ്ങൾ അറിയാൻ ധൃതിവെച്ചു.

"നാരീപുരത്തിൽ എന്താണ് സംഭവിച്ചത് ? രാജ്ഞിയുടെ മനസ്സുമാറാൻ എന്താണു കാരണം?"

"അന്യനാട്ടിൽനിന്നു വന്ന് സ്നാനഗൃഹം സ്ഥാപിച്ച യുവതികളാണ് ഈ മാറ്റങ്ങളെല്ലാം ഉണ്ടാക്കിയത്. അവരുടെ നിർദ്ദേശമാണ് രാജ്ഞി ഇപ്പോൾ നടപ്പിലാക്കുന്നത്. നാരീപുരം ഇപ്പോൾ അമരപുരമാണ്. അമരപുരത്തിൽ സ്ത്രീയും പുരുഷനും തുല്യരാണ്. നാരീപുരത്തിൽ നിന്നുപോയ യുവതികളെ അന്വേഷിച്ചാണ് ഞാൻ ഇവിടെ വന്നത്."

"ഇവിടെ അന്യനാട്ടുകാർ ആരുംതന്നെയില്ല"

"രാജ്ഞിയുടേയും പ്രജകളുടേയും വിധിമാറ്റി എഴുതിയ അന്യനാട്ടുകാരായ യുവതികളെ ആദരിക്കാൻ അമരപുരം തയ്യാറായിരിക്കുന്നു. അവരെ കണ്ടെത്തി അമരപുരത്തിൽ എത്തിക്കുകയാണ് എന്റെ ചുമതല."

പ്രഭാവതിയെ കാണാനുള്ള ആഗ്രഹത്തോടെ ദിക്ക്പാലൻ പറഞ്ഞു:

"നാമും പരിശ്രമിക്കാം. യുവതികളെ കണ്ടെത്തിയാൽ അമരപുരത്തിൽ എത്തിക്കാം."

തുടർന്ന് ദിക്ക്പാലനും സ്നേഹരൂപനും യുവതികളുടെ വേഷപ്രകൃതത്തോടെ അമരപുരത്തിലെ രാജസദസ്സിൽ എത്തി. പ്രഭാവതിയേയും നിപുണമാലയേയും കണ്ടപ്പോൾ അവരുടെ മനസ്സിന്റെ കാഠിന്യം ആർദ്രതയായി. യൗവ്വനത്തിന്റെ തീക്ഷ്ണതയും ആകർഷണീയതയും അവർക്ക് പ്രഭാവതിയിലും നിപുണമാലയിലും കണ്ടെത്താനായില്ല. വിവശതയും വിളർച്ചയും അവരെ ഒരുപോലെ ബാധിച്ചിരിക്കുന്നു. തീരാദു:ഖത്തിന്റെ കറുത്തചാലുകൾ അവരുടെ കൺതടത്തിൽ വ്യാപിച്ചിരിക്കുന്നു.

അന്യനാട്ടുകാരായ യുവതികളെ കണ്ടപ്പോൾ പ്രഭാവതിയും നിപുണമാലയും രാജമണ്ഡപത്തിൽനിന്ന് ഇറങ്ങി സദസ്സിലെത്തി.

പ്രഭാവതി ദിക്ക്പാലന്റെ കൈകളിൽ കൂട്ടിപിടിച്ചു പറഞ്ഞു:

"അങ്ങ് ആരാണെന്നും സത്യമെന്താണെന്നും ഈ സദസ്സിനോടു പറയുക".

അത്തരം അഭിപ്രായ പ്രകടനമാണ് നിപുണമാലയും നടത്തിയത്.

പിന്നീടു നടന്ന സംഭവങ്ങളെ ഞാൻ അനാവശ്യമായി വിവരിക്കുന്നില്ല. രാജകീയ വിവാഹത്തിന്റെ ആഘോഷങ്ങൾ കൊങ്ങുനാടിലും അമരപുരത്തും ആഴ്ചകളോളം നീണ്ടുനിന്നു. പ്രജകൾ ആഘോഷങ്ങളുടെ ലഹരിയിൽ മുഴുകി നിത്യജീവിതത്തിലെ സമ്പ്രദായങ്ങളെ മറന്നു.

ക്ഷത്രജൻ കഥ പറഞ്ഞു നിർത്തിയപ്പോൾ ഒന്നാമത്തെ പ്രതിമ പറഞ്ഞു:

"താങ്കളുടെ കഥകൾ എന്നെ രസിപ്പിച്ചിരിക്കുന്നു. ഇനിയും അനേകം കഥകൾ പറയുക".

ക്ഷത്രജന്റെ മനസ്സ് കഥകളുടെ മഹാസാഗരമായി. അയാൾ വീണ്ടും മറ്റൊരു കഥ പറഞ്ഞു തുടങ്ങി.

ശിവസുബ്രഹ്മണ്യൻ സമ്പന്നമായ ഭാവനയോടെ കഥ തുടർന്നപ്പോൾ സാരസപക്ഷികളും കഥ പറയാൻ വന്ന മറ്റുള്ളവരും ആകാംക്ഷയോടെ ചെവി കൂർപ്പിച്ചു.

ശിവസുബ്രഹ്ണ്യൻ മറ്റൊരു കഥയിലേക്കു പ്രവേശിച്ചു.

**മൂന്നാമത്തെ കഥ: ചാത്തൻ ചരിതം**

ക്ഷത്രജൻ വീണ്ടും കഥ പറഞ്ഞു തുടങ്ങി.

കൊങ്ങുനാടിന്റെ അധികാരത്തെ ചോദ്യംചെയ്ത നാല് സാമന്തരാജാക്കൻമാരുമായുള്ള യുദ്ധത്തിനു ശേഷം ദിക്ക്പാലനും സ്നേഹരൂപനും രാജകീയ ഉദ്യാനത്തിൽ സമ്മേളിച്ചിരിക്കുകയാണ്. പടയോട്ടത്തിന്റെ ക്ഷീണവും വിജയത്തിന്റെ അഹന്തയും അവരെ ബാധിച്ചിട്ടേ ഇല്ല. അവരുടെ അറിവും അനുഭവങ്ങളും യുദ്ധത്തേയും ജീവഹാനിയേയും അംഗീകരിച്ചില്ല. രാജ്യഭരണം നടത്താൻ പടയോട്ടം അത്യാവശ്യമാണെന്നും ദിക്ക്പാലന് അറിയാം.

സാമന്തരാജാക്കൻമാർ സംഘടിക്കുകയും സ്വാതന്ത്ര്യത്തിനുവേണ്ടി പടയൊരുക്കം ആരംഭിക്കുകയും ചെയ്തപ്പോൾ യുദ്ധം ഒഴിവാക്കാനാവാത്ത ആവശ്യമായി. ശാന്തമായ ജീവിതവും സുരക്ഷിതത്വവുമാണ് എക്കാലത്തും പ്രജകൾ ആഗ്രഹിക്കുന്നത്. ശക്തമായ സിംഹാസനവും വിപുലമായ സൈന്യവുമാണ് സമാധാനത്തിന്റെ മാർഗ്ഗങ്ങൾ.

അധികാരം നേടാനുള്ള നികൃഷ്ടമായ വഴികളെക്കുറിച്ചും സിംഹാസനത്തിലെ അരക്ഷിതാവസ്ഥയെക്കുറിച്ചും ചിന്തിച്ച ദിക്ക്പാലൻ പറഞ്ഞു:

"കാണികൾക്ക് സിംഹാസനം സുന്ദരമായ ഇരിപ്പിടമാണ്. സിംഹാസനത്തിൽ ഇരിക്കുന്നവരുടെ മരണഭീതിയെ ആരും അറിയുന്നില്ല. കൊട്ടാരത്തിലെ ഇടനാഴിയിൽവെച്ചും യുദ്ധക്കളത്തിൽവെച്ചും രാജാവ് വധിക്കപ്പെടാം. സിംഹാസനത്തിനുവേണ്ടി അനേകം മനുഷ്യരെ കൊല്ലേണ്ടതുമുണ്ട്.

രാജ്യത്തിനും സിംഹാസനത്തിനും വേണ്ടി ചെയ്യുന്ന കൊലപാതകങ്ങളെ ദൈവവിധിപോലും ന്യായീകരിക്കുന്നു."

ദിക്ക്പാലന്റെ വ്യാകുലമായ മനസ്സിനെ കണ്ട സ്നേഹരൂപൻ ചോദിച്ചു:

"അങ്ങ് വാനപ്രസ്ഥത്തിന് ഒരുങ്ങുകയാണോ?"

"രാജാവിന്റെ ധർമ്മം അനുഷ്ഠിക്കാൻ ബാദ്ധ്യസ്ഥനായ ഞാൻ സത്യം പറഞ്ഞെന്നുമാത്രം. ക്ഷത്രിയന്റെ ജീവിതം ആയുധംകൊണ്ടുതന്നെ അവസാനിക്കേണ്ടതാണ്. അതിൽ ഖേദിക്കേണ്ടതില്ല. സുഖത്തെ സ്വീകരിക്കുന്നവൻ ദു:ഖത്തേയും സ്വീകരിക്കാൻ തയ്യാറാവണം".

ശക്തരായ അയൽരാജാക്കൻമാരേയും നവീന യുദ്ധതന്ത്രത്തേയുംകുറിച്ച് ദിക്ക്പാലനും സ്നേഹരൂപനും വിശദമായ ചർച്ചകൾ നടത്തി. മറ്റു രാജാക്കൻമാരെ സൂക്ഷ്മമായി നിരീക്ഷിച്ച ദിക്ക്പാലൻ അവരുടെ സൈനികശക്തിയെ പ്രത്യേകം ശ്രദ്ധിച്ചു. നവീന ആയുധങ്ങളുടെ പ്രയോഗത്തെ ചാരൻമാരിൽനിന്ന് അയാൾ അന്വേഷിച്ചറിഞ്ഞു. സൈന്യത്തെ കായികമായി നവീകരിച്ച അയാൾ പുത്തൻ ആയുധങ്ങളെ ഉപയോഗിക്കാനും അവരെ പരിശീലിപ്പിച്ചു.

ഉദ്യാനത്തിലെ ഇളംകാറ്റ് ദിക്ക്പാലന്റെ മനസ്സിനെ ആശ്വസിപ്പിച്ചുകൊണ്ടിരുന്നു. ഭാര്യമാരുടെ ഓർമ്മ അവരുടെ വികാരങ്ങളെ ഉണർത്തി. രാത്രികളിലെ സംയോഗത്തിന്റെ ആത്മസമർപ്പണം മനുഷ്യജന്മത്തിന്റെ മഹത്വമായി അവർക്ക് അനുഭവപ്പെട്ടു. ഇളംകാറ്റും ചപലവികാരങ്ങളുംകൊണ്ട് പ്രക്ഷുബ്ധരായ അവർ നിശ്ശബ്ദമായി ഉദ്യാനത്തിൽതന്നെ ഇരുന്നു.

കാറ്റത്ത് പറന്നുവന്ന നീലനിറമുള്ള പൂവിനെ സ്നേഹരൂപൻ കൈനീട്ടി പിടിച്ചെടുത്തു. നീലപ്പൂവിന്റെ ആകർഷണീയത അയാളെ വല്ലാതെ വശീകരിച്ചു. ദിക്ക്പാലന് പൂവിനോട് പ്രത്യേകം താല്പര്യമൊന്നും തോന്നിയില്ല. പൂവിനെ പരിശോധിച്ച സ്നേഹരൂപൻ പറഞ്ഞു:

"യുവരാജാവേ, ഞാൻ ആദ്യമായാണ് ഇത്രയും സൗന്ദര്യമുള്ള ഒരു പൂവിനെ കാണുന്നത്. ഇത് ഈ പൂന്തോട്ടത്തിലെ പൂവല്ല. ഇത് എവിടെനിന്നോ വന്നതാണ്."

"ഒരു പൂവിനെക്കുറിച്ചു ചിന്തിച്ച് നീ എന്തിനാണ് സമയം കളയുന്നത്? പൂക്കളോടും ചെടികളോടുമുള്ള നിന്റെ പ്രണയം ബാലിശമാണ്. മികച്ച യോദ്ധാവിനു ചേർന്ന ചിന്തയല്ല ഇത്".

"ഏതു യുദ്ധവീരനും മനുഷ്യനാണ്. നമ്മൾ യുവാക്കളുമാണ്. നമ്മുടെ മനസ്സിൽ ആസക്തി ഉണരുക സ്വാഭാവികമാണ്. വിരക്തിയിലേക്ക് എത്തിച്ചേരാൻ വാർദ്ധക്യം കടന്നുവരണം."

നീലപൂവിന്റെ വശ്യസൗന്ദര്യത്തെ ആസ്വദിച്ച സ്നേഹരൂപൻ അതിനെ ഗാഢമായി മണത്തു. നീലപ്പൂവിന്റെ തീക്ഷ്ണഗന്ധം ഉള്ളിൽ കടന്നതോടെ അയാളുടെ മുഖഭാവങ്ങൾ മാറ്റംവെച്ചുതുടങ്ങി. അപ്പോഴേയ്ക്കും അയാളുടെ

കയ്യിൽനിന്ന് പുറമേക്ക് ചാടിയ പൂവ് കാറ്റിന്റെ എതിർദിശയിലേക്ക് സഞ്ചരിച്ചു തുടങ്ങി. പരിസരബോധം നഷ്ടപ്പെട്ട സ്നേഹരൂപൻ പൂവിന്റെ പിന്നാലെ ഓട്ടം ആരംഭിച്ചു.

കാഴ്ചകൾകണ്ട് അമ്പരന്ന ദിക്ക്പാലൻ സുഹൃത്തിനെ തടയാൻവേണ്ടി പിന്നാലെ ഓടി. അതിവേഗത്തിൽ ഓടിക്കൊണ്ടിരുന്ന സ്നേഹരൂപനെ തടയാൻ ദിക്ക്പാലന് കഴിഞ്ഞില്ല. അയാൾ നഗരത്തിന്റെ അതിർത്തിവരെ സ്നേഹരൂപനെ പിന്തുടർന്നു. തുറസ്സിലേക്ക് ഓടികയറിയ അയാൾ പൂവിനെ പിന്തുടർന്ന് ദിക്ക്പാലന്റെ കാഴ്ചയിൽ നിന്നകന്നു.

സ്നേഹരൂപൻ അപകടത്തിലേക്ക് പ്രവേശിക്കുകയാണെന്ന തോന്നലോടെ ദിക്ക്പാലൻ അയാളെ അന്വേഷിച്ചിറിങ്ങി. യാത്രക്കിടയിൽ കണ്ടുമുട്ടിയ ചാരനോട് വിവരം കൊട്ടാരത്തിൽ അറിയിക്കാൻ ആവശ്യപ്പെട്ട അയാൾ വീണ്ടും അന്വേഷണം തുടർന്നു. രാജകീയ വസ്ത്രങ്ങളെ ഉപേക്ഷിച്ച് അയാൾ സാധാരണ സൈനികന്റെ വേഷങ്ങളെ തിരഞ്ഞെടുത്തു. യാത്ര ചെയ്ത് തളർന്ന കുതിരയെ കൈമാറി മറ്റൊന്നിനെ അയാൾ വാങ്ങിക്കുകയും ചെയ്തു. ദിക്ക്പാലന്റെ അന്വേഷണം ഗ്രാമങ്ങളെ കടന്ന് കാടിലേക്കുവരെ നീണ്ടു.

സ്നേഹരൂപനെ അന്വേഷിച്ച് നിരാശനായ ദിക്ക്പാലൻ അവസാനം ഒരു സത്രത്തിൽ എത്തിച്ചേർന്നു. യാത്രാക്ഷീണം ബാധിച്ച അയാൾ ഇരുട്ടു വീഴുന്നതിനുമുമ്പെ ഉറക്കത്തിലേക്കു വീണു. പിന്നീട് പ്രഭാതത്തിന്റെ വരവോടെയാണ് ദിക്ക്പാലൻ ഉണരുന്നത്. ചുറ്റുപാടുകളെ ശ്രദ്ധിച്ച അയാൾ കാടിലേക്കു നീളുന്ന വഴിയെകണ്ട് വീണ്ടും യാത്ര ആരംഭിച്ചു. ദിക്ക്പാലന്റെ നീണ്ട യാത്ര ഇടിഞ്ഞുപൊളിഞ്ഞ അമ്പലത്തിന്റെ മുമ്പിൽ അവസാനിച്ചു. വളരെനേരം കാത്തിരുന്ന അയാൾ അവസാനം രണ്ട് സഞ്ചാരികളെ കണ്ടുമുട്ടി.

അമ്പലപരിസരത്തിൽ നിൽക്കുന്ന ദിക്ക്പാലനോട് സഞ്ചാരികൾ പറഞ്ഞു:

"അങ്ങ് ഈ നാട്ടിൽ അപരിചിതനാണെന്നു തോന്നുന്നു. ഇപ്പോൾ മനുഷ്യരാരും ഈ അമ്പലപരിസരങ്ങളിൽ നിൽക്കാറില്ല. ദേവി ശാപഗ്രസ്തയും സംഹാരിണിയുമാണ്. വിഗ്രഹത്തിന്റെ കണ്ണുകളിൽനിന്ന് നിരന്തരം കണ്ണുനീരൊഴുക്കുന്നുണ്ട്. ജ്ഞാനികൾക്കും യോഗികൾക്കും പ്രശ്നം പരിഹരിക്കാനായില്ല. മൃത്യുവും അത്യാഹിതങ്ങളും ബാധിച്ചപ്പോൾ ശാന്തിക്കാരനും ദേവിയെ കയ്യൊഴിഞ്ഞു. അനേകം വർഷങ്ങളായി അമ്പലം അടഞ്ഞുകിടക്കുകയാണ്. യുവാവെ, ജീവനെ ഓർത്ത് താങ്കൾ രക്ഷപ്പെടുക."

സഞ്ചാരികളുടെ ഉപദേശങ്ങളെ അവഗണിച്ച ദിക്ക്പാലൻ തന്റെ അന്വേഷണത്തിന് അവസാനം വന്നെന്ന തോന്നലോടെ അമ്പലത്തിലേക്ക് പ്രവേശിച്ചു. ഗർഭഗൃഹത്തിൽ എത്തിയ അയാൾ ദേവീവിഗ്രഹത്തേയും ചുറ്റുപാടുകളേയും സൂക്ഷ്മമായി പരിശോധിച്ചു. വിഗ്രഹത്തിൽനിന്ന് നിരന്തരം കണ്ണീർ ഒഴുകുന്നുണ്ട്. മറ്റ് പ്രത്യേകതകളൊന്നും കാണുന്നുമില്ല. ദേവീ വിഗ്രഹത്തിന്റെ മുകളിലായി മേൽത്തട്ടിൽ സ്ഥാപിച്ച പ്രതിമ ദിക്ക്പാലന്റെ ശ്രദ്ധ

യിൽപ്പെട്ടു. പ്രതിമയുടെ തലയിലെ ആണി ആഭിചാരക്രിയകളുടെ തടയാണെന്ന് അയാൾക്ക് ബോദ്ധ്യപ്പെടുകയും ചെയ്തു.

പ്രതിമയുമായി അമ്പലത്തിൽനിന്ന് പുറമേയ്ക്കുവന്ന ദിക്ക്പാലൻ ആരുടേയോ ആജ്ഞ അനുസരിക്കുന്നതുപോലെ ആണി പിഴുതെടുത്തു. പെട്ടെന്ന് പരിസരത്തേയും മനസ്സിനേയും നടുക്കുന്ന അനുഭവത്തിലേക്ക് അയാൾ എത്തിച്ചേർന്നു. പ്രതിമയുടെ തലയിൽനിന്ന് പുക ചുറ്റിലും പടരുന്നതോടൊപ്പം നാടും കാടും വിറപ്പിക്കുന്ന പൊട്ടിച്ചിരിയും മുഴങ്ങി. പുകക്കൂട്ടത്തിൽനിന്ന് ഇറങ്ങിവന്ന ഭീകരരൂപം അതിവിനയത്തോടെ ദിക്ക്പാലന്റെ മുമ്പിൽ തലകുനിച്ചുനിന്നു.

"ഞാൻ വല്യ ചാത്തനാണ്. ഒരു മന്ത്രവാദി എന്നെ ബന്ധിച്ച് ഈ അമ്പലത്തിൽ തളച്ചതാണ്. അങ്ങ് എന്നെ മോചിപ്പിച്ചിരിക്കുന്നു. ഇപ്പോൾ ഞാൻ അങ്ങയുടെ അടിമയാണ്. അങ്ങയുടെ നിർദ്ദേശങ്ങളെ അനുസരിക്കാൻ ഞാൻ ബാധ്യസ്ഥനാണ്.

"എന്റെ സുഹൃത്തായ സ്നേഹരൂപനെ അന്വേഷിച്ചു നടക്കുകയാണ് ഞാൻ. വല്യ ചാത്തൻ ഉടനടി സ്നേഹരൂപനെ അന്വേഷിക്കുക".

പെട്ടെന്ന് ആകാശത്തിലേക്ക് ഉയർന്ന വല്യചാത്തൻ നിമിഷങ്ങൾക്കകം തിരിച്ചെത്തി ദിക്ക്പാലന്റെ മുമ്പിൽ നിന്നു.

"എന്നെ ബന്ധിച്ച മന്ത്രവാദി അങ്ങയുടെ സുഹൃത്തിനെ ആകർഷിച്ച് അടുപ്പിച്ച് വളരെ ചെറിയ മനുഷ്യനാക്കി കണ്ണാടിക്കൂട്ടിൽ സൂക്ഷിച്ചിരിക്കുന്നു. മന്ത്രവാദിയെ നേരിടാനുള്ള ശക്തി എനിക്കില്ല. താങ്കൾക്ക് മന്ത്രവാദിയെ നേരിടാൻ കഴിയും. മന്ത്രങ്ങളെ തോല്പിക്കാൻ ദിവ്യശക്തികൾക്ക് കഴിയില്ല. മനുഷ്യനു കഴിയും".

"യുവരാജാവായ ഞാൻ ആയുധങ്ങൾ ഉപയോഗിച്ചാണ് ശത്രുവിനെ നേരിടുക. മന്ത്രവചനങ്ങൾ എനിക്ക് അജ്ഞാതമാണ്".

മന്ത്രവാദിയെ നേരിടാനുള്ള മാർഗ്ഗങ്ങളെ നിർദ്ദേശിച്ച വല്യചാത്തൻ തുടർന്നുപറഞ്ഞു:

"മന്ത്രവാദിയുടെ സിദ്ധികളുടെ ശക്തി കുറയ്ക്കാൻ അങ്ങേയ്ക്കു കഴിയും. മന്ത്രങ്ങൾ ഉച്ചാരണത്തിൽ മാത്രമല്ല, ആംഗ്യങ്ങളിലും കൂടെയാണ് പ്രവർത്തിക്കുന്നത്. മന്ത്രവാദിയുടെ കൈവെട്ടിയാൽ മന്ത്രത്തിന്റെ ശക്തികുറയും. മറ്റൊരു ഭവിഷ്യത്തിനെക്കുറിച്ചും അങ്ങ് അറിഞ്ഞിരിക്കണം. മന്ത്രവാദിയുടെ ഭൂമിയിൽ പതിക്കുന്ന ഓരോ ചോരത്തുള്ളിൽനിന്നും അനേകം മന്ത്രവാദികൾ ഉണ്ടാകും. അതു സംഭവിക്കരുത്.

"ദിവ്യസിദ്ധികളില്ലാത്ത എനിക്ക് ചോരത്തുള്ളികളെ തടയാൻ കഴിയില്ലല്ലോ?"

ദിക്ക്പാലനെ ആശ്വസിപ്പിച്ച വല്യചാത്തൻ പറഞ്ഞു:

"ചോരത്തുള്ളികളെ ഭൂമിയിൽ പതിക്കാതെ ഞാൻ നക്കി എടുക്കാം".

"എന്നെ ഉടനടി മന്ത്രവാദിയുടെ അടുത്ത് എത്തിക്കുക."

ആകാശകാഴ്ചകണ്ടു രസിച്ച് സഞ്ചരിച്ച ദിക്ക്പാലനെ വല്യചാത്തൻ മന്ത്രവാദിയുടെ പൂന്തോട്ടത്തിൽ ഇറക്കിവിട്ടു. കൃത്യം നിർവ്വഹിച്ച സംതൃപ്തിയോടെ വല്യചാത്തൻ പറഞ്ഞു:

"എന്നെ വിളിച്ചാൽ അപ്പോൾത്തന്നെ ഞാൻ അങ്ങയുടെ മുമ്പിൽ എത്തിച്ചേരും. അങ്ങ് പ്രത്യേകം ശ്രദ്ധിക്കേണ്ട മറ്റൊരു കാര്യമുണ്ട്. അലസനായ വല്യചാത്തൻ ഉടമയെ ധിക്കരിക്കുന്ന അടിമയാണ്. അതുകൊണ്ട് എനിക്ക് എപ്പോഴും പണികൾ തരുക".

ആലോചിച്ച് സമയം കളയാതെ ദിക്ക്പാലൻ പറഞ്ഞു:

"കൊങ്ങുനാടിലെ പുളിയിലകളുടെ എണ്ണം എടുക്കുക. എണ്ണി തീർന്നാൽ ഞാൻ മറ്റു പണികൾ നല്കാം."

അടിമയുടെ കീഴ്‌വഴക്കത്തോടെ ഉടമയെ നമസ്കരിച്ച് വല്യചാത്തൻ അപ്രത്യക്ഷനായി. മന്ത്രവാദിയുടെ പൂന്തോട്ടത്തിൽനിന്ന് മാളികയെ ശ്രദ്ധിച്ച ദിക്ക്പാലൻ രാത്രി ഇരുളുന്നതുകാത്ത് ചെടികൾക്ക് ഇടയിൽ മറഞ്ഞിരുന്നു.

ഇനി നമുക്ക് സ്നേഹരൂപനെ പിന്തുടരാം.

നീലപൂവിന്റെ ആകർഷണീയതയിൽപ്പെട്ട് സ്വയം മറന്ന് സഞ്ചരിച്ച സ്നേഹരൂപൻ മന്ത്രവാദിയുടെ മുമ്പിൽ എത്തി നിശ്ചലനായിനിന്നു. മന്ത്രവാദി മറ്റൊരു മന്ത്രം പ്രയോഗിച്ചപ്പോൾ അയാൾ പരിസരബോധത്തിലേക്ക് മടങ്ങി. മന്ത്രവാദിയെ കൊല്ലാനുള്ള വാശിയോടെ ഉറയിൽനിന്ന് വാളെടുത്ത സ്നേഹരൂപനെ മന്ത്രങ്ങളുടെ അദൃശ്യ ശക്തികൾ വീണ്ടും നിസ്സഹായനാക്കി. സ്നേഹരൂപന്റെ താടിപിടിച്ചുയർത്തിയ മന്ത്രവാദി ദേഷ്യത്തോടെ പറഞ്ഞു:

"നിസ്സഹായനായ നിന്നെ കൊല്ലാനും എനിക്കു കഴിയും. പക്ഷേ നീ ജീവിക്കണം. എന്റെ മകൾക്കുവേണ്ടി ജീവിക്കണം. എന്റെ മകൾക്ക് നിന്നെ ഇഷ്ടമാണ്. നീ അവളുടെ ഭർത്താവാകണം".

പിന്നീട് മന്ത്രവാദിയുടെ മകൾ അക്ഷിക കടന്നുവന്നു. സ്നേഹരൂപന്റെ സമനില ഉന്മാദത്തിന്റെ വക്കിലെത്തി. അക്ഷികയുടെ വികൃതരൂപം ബീഭത്സമായ കാഴ്ചയായപ്പോൾ അയാൾ കണ്ണുകൾ അടച്ചു. അവൾ സ്നേഹവായ്പോടെ അടുത്തെത്തി കെട്ടിപ്പിടിച്ചു. തടിച്ച വണ്ണിച്ച കൈകളെ തട്ടിമാറ്റിയ അയാൾ മുറിയിൽനിന്ന് പുറത്തേയ്ക്ക് കടന്ന് രക്ഷപ്പെടാനുള്ള വഴി നോക്കി. മന്ത്രവാദിയുടെ മാളികയിൽനിന്ന് സ്നേഹരൂപന് രക്ഷപ്പെടാനായില്ല. മന്ത്രവാദി അയാളെ വീണ്ടും മകളുടെ മുമ്പിൽ എത്തിച്ചു. അയാൾ വീണ്ടും രക്ഷപ്പെടാനുള്ള വഴി നോക്കി മന്ത്രവാദിയുടെ ശ്രമങ്ങളും സ്നേഹരൂപന്റെ വിഫലശ്രമങ്ങളും ആവർത്തിച്ചുകൊണ്ടിരുന്നപ്പോൾ അക്ഷിക ദേഷ്യത്തോടെ പറഞ്ഞു:

"എന്റെ ആഗ്രഹങ്ങളെ പൂർത്തിയാക്കാനാണ് നിങ്ങൾ ഇവിടെ എത്തിയിരിക്കുന്നത്. നാല്പത്തിയൊന്നു ദിവസത്തിനുള്ളിൽ നിങ്ങൾ എന്റെ ഭർത്താവാകണം. അല്ലെങ്കിൽ നിങ്ങളുടെ ജീവനാണ് അവസാനിക്കുക".

അക്ഷികയുടെ ഭർത്താവാകുക മരണത്തെക്കാൾ ഭീകരമാണെന്നു

വിശ്വസിച്ച സ്നേഹരൂപൻ അവൾ കടന്നുവരുമ്പോഴെല്ലാം വെറുപ്പോടെ പെരുമാറി. അയാളെ വശീകരിക്കാമെന്ന വിശ്വാസത്തോടെ അക്ഷിക പലതവണ മുറിയിലേക്കു കടന്നുവന്നു. അവളുടെ ഭാവപ്രകടനങ്ങൾ കണ്ട് അയാൾ മുഖം തിരിക്കുമ്പോൾ അവളുടെ ദേഷ്യം ഇരട്ടിച്ചു.

അക്ഷിക കരച്ചിലോടെ മന്ത്രവാദിയുടെ മുമ്പിലെത്തി. മകളെ ആശ്വസിപ്പിച്ച അയാൾ സ്നേഹരൂപനെ ചെറിയൊരു മനുഷ്യനാക്കി കണ്ണാടിക്കൂട്ടിൽ അടച്ചു. ചില്ലുകൾ തകർക്കാൻ ശ്രമിച്ചുകൊണ്ടിരുന്ന സ്നേഹരൂപനോട് മന്ത്രവാദി പറഞ്ഞു:

"നാല്പത്തൊന്നു ദിവസമാകുന്നതുവരെ നിന്റെ ജീവിതം ഈ കണ്ണാടിക്കൂടിനകത്താണ്. അതിനുശേഷം നിന്റെ മരണമാണ്."

കണ്ണാടിക്കൂട്ടിൽ പുറംലോകം അറിയാതെ ജീവിച്ച സ്നേഹരൂപൻ പരിസരത്തിൽ നടക്കുന്ന സംഭവങ്ങളെ എല്ലാം മനസ്സിലാക്കി. അക്ഷികയുടെ കളിപ്പാട്ടമായിതീർന്ന അയാൾ മരണംകാത്ത് ദിവസങ്ങളെ എണ്ണിതുടങ്ങി.

ഇനി നമുക്ക് ദിക്ക്പാലനിലേക്ക് തിരിച്ചെത്താം.

പൂന്തോട്ടത്തിൽ രാത്രി ഇരുളാൻ കാത്തിരുന്ന ദിക്ക്പാലൻ സ്നേഹരൂപനെ എങ്ങനേയും വീണ്ടെടുക്കണമെന്ന വാശിയോടെ മന്ത്രവാദിയെ സൂക്ഷ്മമായി നിരീക്ഷിച്ചു. ശക്തന്റെ ബലഹീനതയെ അറിയാൻവേണ്ടി ദിവസങ്ങളോളം കാത്തിരിക്കാനും അയാൾ തയ്യാറായി.

പകൽ വെളിച്ചത്തിൽ പുറമേയ്ക്ക് ഇറങ്ങുന്ന മന്ത്രവാദി സന്ധ്യയോടെ ശിശുക്കളുമായി മാളികയിലേക്ക് മടങ്ങി എത്തുന്നു. പിന്നീട് രാത്രിയോടെ ശിശുക്കളുടെ നഖങ്ങളും തലമുടിയും പൂന്തോട്ടത്തിൽ വന്നുവീഴുന്നു. മാംസഭോജിയോടാണ് ഏറ്റുമുട്ടേണ്ടതെന്ന അറിവ് ദിക്ക്പാലന്റെ പേടിസ്വപ്നമായി. എങ്കിലും സ്നേഹരുപനുവേണ്ടി ജീവൻ ത്യജിക്കാനും അയാൾ തയ്യാറായി.

മന്ത്രവാദി മാളികയിൽനിന്ന് പൂന്തോട്ടത്തിൽ എത്തിയപ്പോൾ ദിക്ക്പാലൻ അയാളെ പതിയിരുന്ന് ആക്രമിച്ചു. ശത്രുവിനെ കണ്ട് ആംഗ്യചേഷ്ടകളോടെ മന്ത്രപ്രയോഗത്തിന് അയാൾ തയ്യാറെടുത്തപ്പോൾ ദിക്ക്പാലൻ വലതുകൈ വെട്ടി. അയാളുടെ ആജ്ഞ അനുസരിച്ച് വല്യചാത്തൻ വെട്ടേറ്റ കയ്യിലെ രക്തതുള്ളികളെ നക്കി കുടിക്കാൻ ആരംഭിച്ചു. മന്ത്രവാദി ഇടതുകൈ ഉയർത്തിയപ്പോഴും ദിക്ക്പാലൻ ആഞ്ഞുവെട്ടി. വല്യചാത്തൻ രണ്ടു കൈകളിൽനിന്നുമുള്ള രക്തതുള്ളികളെ ഭൂമിയിൽ വീഴാതെ നക്കികുടിച്ചുകൊണ്ടിരുന്നു. അവസാനത്തെ രക്തതുള്ളിയും വല്യചാത്തൻ കുടിച്ചുതീർത്തപ്പോൾ മന്ത്രവാദി ഭീകരശബ്ദത്തോടെ പൂന്തോട്ടത്തിൽ മറിഞ്ഞുവീണു.

മന്ത്രവാദിയുടെ മരണത്തോടെ മായികഭ്രമങ്ങളെല്ലാം ഇല്ലാതായി. മാളിക നിന്ന സ്ഥലം തുറന്ന മൈതാനമായി. പൂന്തോട്ടവും അപ്രത്യക്ഷമായി. കണ്ണാടിക്കൂട്ടിലെ ചെറിയ മനുഷ്യൻ പഴയ സ്നേഹരുപനായി.

ദിക്ക്പാലനെ കെട്ടിപിടിച്ച സ്നേഹരുപൻ പറഞ്ഞു:

"യുവരാജാവിന്റെ മഹാമനസ്കതയും ധീരതയും എന്റെ ജീവൻ രക്ഷിച്ചു"

"സുഹൃത്തുക്കൾ തമ്മിലുള്ള ബന്ധത്തിന് സ്നേഹത്തിന്റെ വ്യാഖ്യാനങ്ങൾ മാത്രമാണുള്ളത്. നമ്മൾ പരസ്പരം ആശ്രയിച്ച് ജീവിതത്തെ നേരിടുകയാണ്."

അടുത്തു നിൽക്കുന്ന ഭീകരസത്വത്തെകണ്ട് സ്നേഹരൂപൻ വാളുയർത്തിയപ്പോൾ ദിക്ക്പാലൻ അയാളെ തടഞ്ഞു.

"ഇവൻ നമ്മുടെ അടിമയായ വല്യചാത്തനാണ്. നിന്നെ അന്വേഷിച്ചിറങ്ങിയ ഞാൻ ഇവനെ ദുർമന്ത്രവാദിയിൽനിന്ന് രക്ഷിച്ചു. വല്യചാത്തന്റെ സഹായമാണ് യഥാർത്ഥത്തിൽ നിന്റെ ജീവനെ രക്ഷിച്ചത്. വല്യചാത്തനും ദിക്ക്പാലനും സ്നേഹരൂപനും ഒന്നിക്കുമ്പോൾ നാം ലോകത്തിന്റെ അധിപതിയാകും".

കൊങ്ങുനാടിലെ കടൽതിരകളുടെ എണ്ണം എടുക്കാൻ വല്യചാത്തനെ നിയോഗിച്ച ദിക്ക്പാലൻ സ്നേഹരൂപനുമായി കൊട്ടാരത്തിലേക്കു മടങ്ങി. അവരുടെ വരവുകാത്തിരുന്ന പ്രഭാവതിയും നിപുണമാലയും അമിതമായ സന്തോഷത്തോടെ ഭർത്താക്കൻമാരെ സ്വീകരിച്ചു.

ക്ഷത്രജന്റെ സമ്പന്നമായ ഭാവനയെ ഒന്നാമത്തെ പ്രതിമ ആഹ്ലാദത്തോടെ സ്വീകരിച്ചു. പ്രതിമയുടെ മുഖഭാവങ്ങളെ ശ്രദ്ധിച്ച ക്ഷത്രജൻ അടുത്ത കഥയിലേക്ക് പ്രവേശിച്ചു.

ശിവസുബ്രഹ്മണ്യം വീണ്ടും കഥ പറഞ്ഞുതുടങ്ങി.

**നാലാമത്തെ കഥ: രണ്ടിൽ ഒന്ന്**

കഥയുടെ തുടർച്ചകളിൽ ശ്രദ്ധവെച്ച ക്ഷത്രജൻ വീണ്ടും പറഞ്ഞു:

യുദ്ധമില്ലാത്ത ശാന്തികാലങ്ങളിൽ ദിക്ക്പാലനും സ്നേഹരൂപനും വേഷംമാറി രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ സഞ്ചരിക്കുക പതിവായിരുന്നു. വിദൂരമായ ഗ്രാമങ്ങളിൽ എത്തിച്ചേരുന്ന അവർ അവിടെ കുറേക്കാലം താമസിക്കും. നീണ്ട യാത്രകൾ നടത്തുന്ന അവർക്ക് വ്യത്യസ്തമായ മനുഷ്യജീവിതത്തേയും പ്രകൃതിയുടെ വൈവിധ്യത്തേയും തിരിച്ചറിയാനായി. കൊട്ടാരത്തിലെ സുഖസമൃദ്ധികൾക്കപ്പുറത്തുള്ള പ്രജകളുടെ ദൈന്യതകളെ കണ്ടറിയാനും അവയെ ഉടനടിതന്നെ പരിഹരിക്കാനും അവർക്കു കഴിഞ്ഞു.

ചോളങ്കത്തിൽ എത്തിയ ദിക്ക്പാലനേയും സ്നേഹരൂപനേയും ആർക്കും തിരിച്ചറിയാൻ കഴിഞ്ഞില്ല. സമ്പന്നരായ കച്ചവടക്കാരുടെ വേഷമാണ് അവർ ധരിച്ചിരുന്നത്. ചോളങ്കം കൊങ്ങുനാടിലെ പ്രധാന വ്യാപാരകേന്ദ്രമാണ്. പുതിയ വീട്ടിൽ താമസം ആരംഭിച്ച അവർ നഗരത്തിൽ എവിടേയും സന്ദർശകരായി എത്തി.

ചോളങ്കത്തിലെ പ്രധാനപ്പെട്ട ഉല്പന്നം വസ്ത്രങ്ങളാണ്. നാട്ടുകാരും അന്യനാട്ടുകാരുമായ കച്ചവടക്കാർ ചോളങ്കത്തിൽ താമസിച്ച് തുണിത്തരങ്ങളെ ശേഖരിച്ചുവന്നു. ചോളങ്കത്തിന്റെ പ്രസിദ്ധിക്കും സമ്പന്നതയ്ക്കും കാരണം

ചുറ്റുപാടുമുള്ള ഗ്രാമങ്ങളാണ്. നൂറ്റാണ്ടുകളായി തുണിത്തരങ്ങളെ നെയ്തു കൊണ്ടിരുന്ന ഗ്രാമക്കാർ യാതൊരു പണിക്കുറവുമില്ലാതെ സാമ്പ്രദായികമായി വസ്ത്രങ്ങളെ ഉല്പാദിപ്പിച്ചു.

ചോളങ്കത്തിലെ പ്രമുഖ വ്യാപാരികളാണ് പത്മപ്രഭവനും നവനീതനും. കച്ചവടക്കാരാണെങ്കിലും വ്യാപാരമത്സരങ്ങൾപോലും ഇല്ലാത്ത ആത്മസുഹൃത്തുക്കളായിരുന്നു അവർ. അവരുടെ പൂർവ്വികരും ഉറ്റ സുഹൃത്തുക്കളായിരുന്നു. കുടുംബബന്ധത്തേയും ആത്മബന്ധത്തേയും വ്യാപാരസാദ്ധ്യതകൾ ഇല്ലാതെ അവർ നിലനിർത്തി.

അടുത്തകാലത്താണ് അവർ വിവാഹം കഴിച്ചതെങ്കിലും അടങ്ങാത്ത കാമവുമായാണ് അവർ ജീവിച്ചത്. കാരണം, കച്ചവടത്തിന്റെ ബദ്ധപ്പാടുകളിൽ നിന്നൊഴിഞ്ഞ് ഭാര്യമാരുമായി സമ്മേളിക്കാൻ അവർക്ക് അധികമൊന്നും അവസരം ലഭിച്ചില്ല. വ്യാപാരത്തിന്റെ തിരക്കുകളെക്കുറിച്ച് അറിവുള്ള അവരുടെ ഭാര്യമാർ ശരീരത്തിന്റെ ആവശ്യങ്ങളെ അടിച്ചമർത്തി അവരോട് നന്ദിയും വിശ്വാസവും സ്നേഹവുമുള്ളവരായി ജീവിച്ചു. കണ്ടുമുട്ടുന്ന അവസരങ്ങളിലെല്ലാം പത്മപ്രഭവനും നവനീതനും സ്നേഹത്തേയും പണത്തേയും കുറിച്ചാണ് എപ്പോഴും സംസാരിച്ചത്. പത്മപ്രഭവൻ പണത്തിനു പ്രാധാന്യം നല്കിയപ്പോൾ നവനീതൻ സ്നേഹത്തെ ജീവിതത്തിന്റെ അടിത്തറയായി കരുതി.

പത്മപ്രഭവന്റെ കടയുടെ മുമ്പിൽ നിൽക്കുന്ന ദിക്ക്പാലനും സ്നേഹരൂപനും സുഹൃത്തുക്കളുടെ തർക്കവിചാരങ്ങൾ കേൾക്കുക പതിവായി. അവരുടെ വാക്കുതർക്കങ്ങളെ ഉദാസീനതയോടെ അവർ അവഗണിച്ചു. പല ദിവസങ്ങളിലും തർക്കങ്ങൾ തുടരുന്നതു കണ്ടപ്പോൾ ദിക്ക്പാലൻ പത്മപ്രഭവനോടു പറഞ്ഞു:

"നിങ്ങൾ നിരന്തരം തർക്കിച്ചതുകൊണ്ട് യാതൊരു കാര്യവുമില്ല. അനുഭവങ്ങളാണ് സത്യത്തെ വെളിപ്പെടുത്തുക. നിങ്ങൾ ഒരു പരീക്ഷണത്തിന് തയ്യാറാകുക. അപ്പോൾ നിങ്ങൾക്ക് യാഥാർത്ഥ്യത്തെ തിരിച്ചറിയാനാകും".

അപരിചിതനായ വ്യാപാരിയുടെ തീരുമാനത്തിന് പത്മപ്രഭവനും നവനീതനും വഴങ്ങി. പരീക്ഷണത്തിന്റെ അപകടസാദ്ധ്യതകളെക്കുറിച്ച് ബോദ്ധ്യമുള്ള ദിക്ക്പാലൻ അവരെ പിന്തിരിപ്പിക്കാൻ ശ്രമിച്ചില്ല. അത്യാസന്ന നിമിഷങ്ങളിൽ ഇടപെട്ട് പ്രശ്നപരിഹാരം കണ്ടെത്താമെന്ന് അയാൾ കരുതി.

ദിക്ക്പാലൻ കച്ചവടക്കാർക്ക് വ്യക്തമായ നിർദ്ദേശങ്ങൾ നൽകി. അതനുസരിച്ചാണ് പിന്നീട് അവർ പ്രവർത്തിച്ചത്. പണത്തിന് പ്രാധാന്യം നൽകിയ പത്മപ്രഭവനാണ് ആദ്യമായി നിർദ്ദേശങ്ങൾ നടപ്പിലാക്കാൻ തയ്യാറായത്.

സമ്പത്തിന് പ്രാധാന്യം നൽകിയ പത്മപ്രഭവൻ ഭാര്യയായ രമണികയ്ക്ക് അനേകം സമ്മാനങ്ങൾ നൽകി തുടങ്ങി. വിലപിടിപ്പുള്ള അപൂർവ്വ വസ്തുക്കളും ആഢംബര വസ്ത്രങ്ങളും അവളുടെ ശേഖരമായി. അനേകം രത്നങ്ങളും വൈരങ്ങളും അവൾക്ക് സമ്മാനമായി ലഭിച്ചു. അവളെ പരിചരിക്കാൻ പരിചാരകൻമാരുടെ നിര നീണ്ടു. സമ്പന്നതയിലും സമൃദ്ധിയിലും

മുഴുകി ജീവിച്ച രമണികയെ പീഢിപ്പിക്കുക പത്മപ്രഭവന്റെ ആഹ്ലാദാനുഭവമായി. ഭാര്യയോട് സല്ലപിക്കാത്ത അയാൾ തന്റെ ഇഷ്ടം അനുസരിച്ച് ശാരീരികമായി ഇടപഴകി. അയാളുടെ ആവശ്യങ്ങൾ പലപ്പോഴും ബലപ്രയോഗമായി. കർക്കശനായ അയാൾ അവൾക്ക് സ്നേഹപരിലാളനകൾ നല്കാതെ ദാസിയുടെ അടിമത്തം നൽകി.

സമ്പത്തിന്റെ സമൃദ്ധമായ പശ്ചാത്തലമാണ് രമണികയ്ക്കുള്ളത്. വ്യാപാരിയായ അച്ഛൻ വീട്ടിലെ അപൂർവ്വ സന്ദർശകനായിരുന്നു. എങ്കിലും രമണികയെ ലാളിച്ചും സ്നേഹിച്ചുമാണ് അയാൾ വളർത്തിയത്. വിവാഹത്തോടെ ജനിച്ച വീടുമായുള്ള അവളുടെ ബന്ധം ഇല്ലാതായി. അത്തരം ആചാരമാണ് അവളുടെ മതവും ജാതിയും പാരമ്പര്യമായി തുടരുന്നത്. ജനിച്ച വീട്ടിലെ സന്ദർശക മാത്രമായിരുന്നു വിവാഹിതയായ ഏതു സ്ത്രീയും. ഇത്തരമൊരു പരിസരത്തിൽ പത്മപ്രഭവന്റെ അടിച്ചേല്പിക്കലുകളെ നിസ്സഹായതയോടെ രമണിക സഹിക്കുമല്ലോ. ആരോടും പരാതിപ്പെടാത്ത അവൾ പത്മപ്രഭവന്റെ ആവശ്യങ്ങളെ അറിഞ്ഞ് പെരുമാറാൻ ശ്രമിച്ചു. അവളുടെ മനോഭാവങ്ങളെ ശ്രദ്ധിച്ച അയാൾ വികാരങ്ങളെ അടിച്ചേല്പിക്കാതെ ഒരേ കട്ടിലിൽ നിർവ്വികാരതയോടെ വേറിട്ടുകിടന്നു.

ക്രമേണ രമണിക പത്മപ്രഭവനിൽനിന്ന് അകന്നുതുടങ്ങി. അയാളുടെ വാക്കുകൾ കേട്ട് മുഖം തിരിക്കുന്ന അവൾ പ്രതിഷേധങ്ങളെ ചുണ്ടിനു താഴെയുള്ള പിറുപിറുക്കലാക്കി. അയാൾ വിളിക്കുമ്പോൾ ഏറെ നേരം കഴിഞ്ഞാണ് അവൾ എത്തുക. ആദ്യകാലങ്ങളിൽ അയാളുടെ പാകത അനുസരിച്ചാണ് അവൾ കുളിവെള്ളം ചൂടാക്കുന്നത്. ഇപ്പോൾ കുളിവെള്ളത്തിന് ഇളംചൂടോ കൊടുംചൂടോ ആണ്.

ദിക്ക്പാലന്റെ നിർദ്ദേശങ്ങളെ അനുസരിച്ച് പത്മപ്രഭവൻ വീണ്ടും രമണികയെ സമ്പന്നതകൾകൊണ്ടു മൂടി. ഹൃദയബന്ധത്തിന്റെ വേരുകൾ മുറിച്ച് ഭാര്യയുമായി ഇടപഴകിയ അയാൾ ചിലപ്പോൾ നിസ്സാരകാരണങ്ങൾ കണ്ടെത്തി കൈതരിപ്പ് തീരുന്നതുവരെ അവളെ അടിച്ചു. പത്മപ്രഭവൻ കൂടുതൽ ക്രൂരനായതോടെ രമണിക പൂർണ്ണമായും അയാളിൽനിന്ന് അകന്നു. അവരുടെ പരസ്പര സംഭാഷണങ്ങൾപോലും അപൂർവ്വമായി.

ഇത്തരമൊരു സന്ദർഭത്തിലാണ് സ്നേഹരൂപൻ വേഷപ്പകർച്ചയോടെ രമണികയുടെ ജീവിതത്തിലേക്ക് കടന്നുവരുന്നത്. ദരിദ്രനായി അവളുടെ മുമ്പിൽ എത്തിയ അയാൾ സഹതാപം പിടിച്ചുപറ്റാനായി പറഞ്ഞു:

"സമ്പന്നനായ വ്യാപാരിയുടെ ഏകമകനാണ് ഞാൻ. അച്ഛന്റെ മരണശേഷം കച്ചവടം നടത്തിയിരുന്ന എന്നെ സുഹൃത്തുക്കളെല്ലാം ചേർന്ന് വഞ്ചിച്ചു. ഇപ്പോൾ ഒരുനേരത്തെ ഭക്ഷണത്തിനുപോലും ഞാൻ വിഷമിക്കുകയാണ്. പ്രതാപത്തോടെ ജീവിച്ച നാട്ടിൽ ദരിദ്രനായി ജീവിക്കുക അപമാനമാണ്. അതുകൊണ്ട് ഞാൻ നാടുവിട്ടു. ഇപ്പോൾ എന്റെ സമ്പത്ത് ഈ ശരീരവും നന്മനിറഞ്ഞ ഹൃദയവുമാണ്."

സ്നേഹരൂപന്റെ യുവത്വത്തിന്റെ ആകർഷണീയതയും വിനയവും രമണികയെ വശീകരിച്ചു. അയാളുടെ അവസ്ഥയെക്കുറിച്ച് കൂടുതലായി അന്വേഷിച്ച അവൾ സഹതാപത്തോടെ പറഞ്ഞു:

"ഇപ്പോൾ എനിക്ക് താങ്കളെ സഹായിക്കാൻ കഴിയില്ല. അവസരം കിട്ടുമ്പോൾ ഞാൻ സഹായിക്കാം. അതുവരെ ഈ വീട്ടിലെ പണിക്കാരനായി നില്ക്കുക. ആവശ്യത്തിന് ഭക്ഷണവും വസ്ത്രവും താമസസൗകര്യവും ഇപ്പോൾ നൽകാം. നിങ്ങളെ വ്യാപാരിയാക്കാൻ ഞാൻ സഹായിക്കാം. അതിന് ക്ഷമയോടെ കാത്തിരിക്കുക."

രമണികയുടെ പരിചാരകനായി തീർന്ന സ്നേഹരൂപൻ അവളുടെ വാക്കുകളെ അനുസരിച്ചു പ്രവർത്തിച്ചു. പത്മപ്രഭവന്റെ ക്രൂരതയെ വിമർശിച്ച അയാൾ അവളോട് നിരന്തരം സഹതാപം പ്രകടിപ്പിച്ചു. അവളുടെ നന്മനിറഞ്ഞ മനസ്സിനേയും സ്ത്രീത്വത്തേയും അയാൾ ആവോളം പുകഴ്ത്തി. തന്റെ മനസ്താപങ്ങളെ സ്നേഹരൂപനോട് സ്വകാര്യമായി പറഞ്ഞ അവൾ അതിരുകളെ ലംഘിച്ച് കൂടുതൽ അടുത്തുതുടങ്ങി. വിലപിടിപ്പുള്ള സുഗന്ധവസ്തുക്കൾ അയാൾക്ക് സമ്മാനമായി ലഭിച്ചു. വിശേഷമായ വസ്ത്രങ്ങളും അവൾ നൽകി. ഒഴിവുസമയങ്ങളിൽ സ്നേഹരൂപനോട് മനസ്താപങ്ങളെ ഇറക്കിവെയ്ക്കുക അവളുടെ ശീലമായി.

രമണികയുടെ സ്നേഹത്തിന് അടിമപ്പെട്ടതുപോലെയാണ് സ്നേഹരൂപനും പെരുമാറിയത്. അയാളെ മറ്റാരുമറിയാതെ കണ്ടുമുട്ടിയ രമണിക പറഞ്ഞു :

"ഭർത്താവ് രണ്ടുദിവസം സ്ഥലത്തുണ്ടാവില്ല. വ്യാപാരത്തിനുവേണ്ടി പോകുകയാണ്. പണിക്കാർക്കെല്ലാം അവധി നൽകി പറഞ്ഞുവിട്ടു. നിങ്ങൾ ഇന്ന് എന്റെ മുറിയിൽ വരണം. ഞാൻ കാത്തിരിക്കും."

അത്തരമൊരു ക്ഷണത്തെ വളരെ മുമ്പുതന്നെ സ്നേഹരൂപൻ പ്രതീക്ഷിച്ചിരുന്നതാണ്. പരീക്ഷണത്തിനുവേണ്ടിയാണ് അഭിനയിച്ചു തുടങ്ങിയതെങ്കിലും രമണികയുടെ വശ്യമായ രൂപം ക്രമേണ അയാളുടെ മനസ്സിൽ സ്ഥാനം പിടിച്ചു. അവളുടെ ക്ഷണത്തെ സ്വീകരിക്കാൻ അയാൾ തയ്യാറായതാണ്. എന്നാൽ ദിക്ക്പാലന്റെ നിർദ്ദേശങ്ങളെ അവഗണിക്കാൻ സ്നേഹരൂപനു കഴിഞ്ഞില്ല.

രമണികയോട് മുറിയിലേക്ക് വരാമെന്നു പറഞ്ഞ സ്നേഹരൂപൻ സന്ധ്യയോടെ വീട്ടിൽനിന്നിറങ്ങി നഗരത്തിൽ രാത്രി വെളുപ്പിച്ചു. പിറ്റേന്ന് ക്ഷമാപണവും ന്യായീകരണങ്ങളുമായി അയാൾ അവളെ സമാധാനിപ്പിച്ചു.

"എല്ലാ പണിക്കാരും ഇവിടെ നിന്നുപോയിട്ടില്ല. ആ കറുത്ത കുള്ളൻ ഇവിടെ തന്നെയുണ്ട്. അയാൾ മുതലാളിയുടെ ചാരനാണ്. നിങ്ങളുടെ മുറിയിൽ എന്റെ മരണമാണ് സംഭവിക്കുക. നമുക്ക് സ്നേഹത്തോടേയും സന്തോഷത്തോടേയും ജീവിക്കണമെങ്കിൽ മുതലാളിയെയാണ് കൊല്ലേണ്ടത്".

ഒരു മാർഗ്ഗം കണ്ടെത്തിയ സന്തോഷത്തോടെ രമണിക

സ്നേഹരൂപന്റെ കവിളിൽ ഉമ്മവെച്ചു. അവൾ ചുറ്റുപാടുകളെ ശ്രദ്ധിച്ചതിനു ശേഷം പറഞ്ഞു:

"ഞാനൊരു വഴി പറയാം. നിങ്ങൾ എന്നെ അനുസരിച്ചാൽ മതി. നിങ്ങളുടെ നഷ്ടപ്പെട്ട സമ്പത്തിന്റെ ഇരട്ടി ലഭിക്കും. എന്റെ ഭർത്താവിനെ കൊല്ലുക നമ്മുടെ ആവശ്യമാണ്. നികൃഷ്ടനായ അയാൾ ജീവിച്ചിരിക്കരു ത്. സ്ത്രീയെ സ്നേഹിക്കാതെ സമ്പത്തിനെ മാത്രം സ്നേഹിക്കുന്ന പുരു ഷൻ ലോകത്തിന് അനാവശ്യമാണ്."

മനുഷ്യബന്ധങ്ങളുടെ വ്യർത്ഥതയെ തിരിച്ചറിഞ്ഞ സ്നേഹരൂപൻ പറഞ്ഞു:

"മുതലാളി വന്ന ഉടനെ നമുക്ക് അയാളെ കൊല്ലാം. കച്ചവട ത്തിനുപോയ ആൾ തിരിച്ചുവന്നില്ലെന്ന കഥയും നമുക്ക് പ്രചരിപ്പിക്കാം".

ദിക്ക്പാലനെ വിവരമറിയിച്ച സ്നേഹരൂപൻ രമണികയുടെ നിർദ്ദേ ശങ്ങളെ അനുസരിച്ചു പ്രവർത്തിച്ചു. രാത്രിയോടെ കിടക്കമുറിയിൽ എത്തിയ അയാൾ ഊരിപിടിച്ച വാളുമായി തിരശ്ശീലക്കുപിന്നിൽ ഒളിഞ്ഞുനിന്നു. പത്മ പ്രഭവൻ ഉറങ്ങുമ്പോഴാണ് കൊല നടത്തേണ്ടതെന്ന് അവൾ പ്രത്യേകം പറ ഞ്ഞിട്ടുണ്ട്. ഉറക്കത്തിലാവുമ്പോൾ ഏറ്റുമുട്ടലുകളും അപശബ്ദങ്ങളുമുണ്ടാ വില്ല. കൂടാതെ മരണം ഉറപ്പിക്കുകയും ചെയ്യാം.

രാത്രിയോടെ വീട്ടിൽ എത്തിയ പത്മപ്രഭവൻ വളരെ വൈകിയാണ് കിടക്കമുറിയിൽ എത്തുന്നത്. അയാൾ ഉറക്കം തുടങ്ങിയപ്പോൾ വിളക്കുക ളുടെ തിരിതാഴ്ത്തി വെളിച്ചം കുറച്ച രമണിക സ്നേഹരൂപനെ ആംഗ്യങ്ങ ളോടെ ഭർത്താവിനെ കൊല്ലാൻ വിളിച്ചു. പെട്ടെന്ന് വാതിൽക്കൽ ആരോ മുട്ടിവിളിക്കുന്നതുകേട്ട് ഉണർന്ന പത്മപ്രഭവൻ ധൃതിപ്പെട്ട് താഴേയ്ക്ക് ഇറ ങ്ങാൻ തയ്യാറായി. അപ്പോൾ ദിക്ക്പാലൻ ജനാലപാളി തുറന്ന് മുറിയിലേക്കു കടന്നുവന്നു. ദിക്ക്പാലനെ കണ്ടപ്പോൾ സ്നേഹരൂപൻ തിരശ്ശീലയുടെ മറ വിൽനിന്ന് പുറമേയ്ക്ക് വന്നു. സ്നേഹരൂപനെ കണ്ട് അമ്പരന്ന പത്മപ്രഭ വനോട് ദിക്ക്പാലൻ പറഞ്ഞു:

"ഇദ്ദേഹം എന്റെ സുഹൃത്താണ്. നമ്മുടെ പരീക്ഷണത്തിനുവേണ്ടി നിങ്ങളുടെ പരിചാരകന്റെ വേഷം കെട്ടുകയായിരുന്നു. ജാരനായി അഭിനയിച്ച എന്റെ സുഹൃത്ത് നിങ്ങളേയും എന്നേയും വഞ്ചിച്ചിട്ടില്ല."

വിശ്വാസത്തെ വഞ്ചിച്ച രമണികയെ നേരിടാൻ പത്മപ്രഭവൻ തയ്യാ റായപ്പോൾ ദിക്ക്പാലൻ അയാൾക്ക് തടസ്സംനിന്നു.

"ഇവിടെ കുറ്റവാളി നിങ്ങൾതന്നെയാണ്. സമ്പത്തിനെ സ്നേഹിച്ച നിങ്ങൾ മനുഷ്യബന്ധങ്ങളുടെ അടിത്തറ സ്നേഹമാണെന്ന് തിരിച്ചറിഞ്ഞില്ല. രമണികയ്ക്ക് ആവശ്യം സമ്പത്തല്ല സ്നേഹമാണ്. ഇനി നമുക്ക് പരീക്ഷ ണത്തെ അവസാനിപ്പിക്കാം."

ഇനി നമുക്ക് നവനീതനെ പിന്തുടരാം.

വിവാഹത്തിന് തയ്യാറായ നവനീതൻ സ്ത്രീയുടെ സ്വഭാവശുദ്ധി

യേയും സൗന്ദര്യത്തേയുമാണ് പരിഗണിച്ചത്. ബന്ധുക്കളുടേയും സുഹൃത്തുക്കളുടേയും താക്കീതുകളെ അവഗണിച്ച് അയാൾ പത്മജയെ ഭാര്യയാക്കി. സമൃദ്ധിയുടെ നടുക്കുപെട്ട പത്മജ നവനീതനെ ആരാധിക്കുകയും സ്നേഹിക്കുകയും ചെയ്തു. ഇരുനിലവീടും ഭൂസ്വത്തുക്കളും പരിചാരകൻമാരും അനേകം ആഭരണങ്ങളും വിലപിടിപ്പുള്ള വസ്ത്രങ്ങളും വിവാഹത്തിനുമുമ്പ് അവളുടെ ചിന്തയിലേക്കുപോലും കടന്നുവരുന്നില്ല. ഇപ്പോൾ അവൾ അതിസമ്പന്നനായ നവനീതന്റെ ഭാര്യയും അയാളുടെ സമ്പാദ്യങ്ങൾക്കെല്ലാം അവകാശിയുമാണ്.

സമ്പത്തും സുഖസൗകര്യങ്ങളും വർദ്ധിച്ചതോടെ പത്മജയുടെ ആവശ്യങ്ങളും ഒന്നിനൊന്ന് വികസിച്ചു. അവളുടെ ദാരിദ്ര്യാവസ്ഥയെ ഓർത്ത നവനീതൻ ആവശ്യങ്ങളെ എല്ലാം സന്തോഷത്തോടെ നടപ്പിലാക്കി. സമൃദ്ധിയുടെ ആഡംബരത്തിൽ മുഴുകിയ അവൾ അവസാനിക്കാത്ത ആവശ്യങ്ങളുമായി മുമ്പോട്ടുനീങ്ങി.

ദിക്ക്പാലന്റെ നിർദ്ദേശങ്ങളെ അനുസരിച്ച നവനീതൻ ഒരു ദിവസം ദരിദ്രനായി വീട്ടിലേക്ക് കയറിച്ചെന്നു. ദു:ഖിച്ച് നിലവിളിച്ച അയാളെ പത്മജ ആശ്വസിപ്പിച്ചു.

"നിങ്ങൾക്ക് എന്തുപറ്റി? എന്താണ് സംഭവിച്ചത്"

പത്മജയുടെ മുഖഭാവങ്ങളെ ശ്രദ്ധിച്ച നവനീതൻ പറഞ്ഞു:

"നമ്മുടെ കച്ചവടമെല്ലാം നശിച്ചു. വസ്ത്രങ്ങൾ കയറ്റി അയച്ച കപ്പൽ കടലിൽ മുങ്ങി. കടങ്ങൾ മാത്രമാണ് ഇപ്പോൾ മിച്ചമുള്ളത്. കടക്കാരെല്ലാം ചേർന്ന് കടയിലെ സാധനങ്ങൾ കൊണ്ടുപോയി. ഇനിയും കൊടുത്തുതീർക്കാനാവാത്ത കടങ്ങൾ ഉണ്ട്. ഈ വീടുമാത്രമാണ് മിച്ചമുള്ളത്. നാളെ എങ്ങനെ ജീവിക്കുമെന്നറിയില്ല."

ദാരിദ്ര്യത്തിന്റെ വരവുകണ്ട പത്മജ മോഹാലസ്യപ്പെട്ടു വീണു. അയാൾ ഏറെനേരം ശുശ്രൂഷിച്ചതിനുശേഷമാണ് പത്മജ കണ്ണുതുറന്നത്. പരിചാരകൻമാരെ വിളിച്ച് അവസ്ഥയെ വിവരിച്ച നവനീതൻ അവർക്ക് കയ്യിലെ അവശേഷിച്ച നാണയങ്ങളെ നൽകി പിരിച്ചുവിട്ടു. മുറിയിൽ കയറി വാതിലടച്ച അയാൾ ഇല്ലാത്ത ദു:ഖത്തെ അഭിനയിച്ചുതീർത്തു.

നവനീതൻ പത്മജയുടെ മാറ്റങ്ങളെ നിരന്തരം ശ്രദ്ധിച്ചുകൊണ്ടിരുന്നു. അവളുടെ സ്നേഹത്തിന്റെ ഊഷ്മളത വിറങ്ങലിച്ചുതുടങ്ങി. എപ്പോഴും സംസാരിച്ചുകൊണ്ടിരുന്ന പത്മജ ഇപ്പോൾ അപൂർവ്വമായി മാത്രം വാക്കുകളെ പ്രയോഗിക്കുന്നു. ഭക്ഷണത്തോടും വസ്തുക്കളോടുമുള്ള ആർത്തിക്ക് ഇടിവുതട്ടി. സമൃദ്ധി വിട്ടൊഴിഞ്ഞതോടെ അവൾ നീണ്ടുമെലിഞ്ഞു. ആരോടും മിണ്ടാതെ തനിച്ചിരുന്ന പത്മജയുടെ മനസ്സിലേക്ക് ജനിച്ച വീട്ടിലെ ദാരിദ്ര്യവും ദൈന്യതയും കടന്നുവന്നു. ദാരിദ്ര്യത്തെക്കുറിച്ച് ഓർക്കുമ്പോൾതന്നെ അവളുടെ സമനിലതെറ്റി.

ദരിദ്രനായ നവനീതനെ കാണുമ്പോൾ സമ്പന്നരായ സുഹൃത്തുക്കൾ

വഴിമാറി നടന്നു. അവർ അയാളോട് സംസാരിക്കാൻപോലും തയ്യാറായില്ല. യുവാക്കളുടെ മാതൃകയായി അയാൾ അറിയപ്പെട്ടിരുന്നതാണ്. ഇപ്പോൾ അയാൾ കച്ചവടക്കാരുടെ അപമാനത്തിന്റേയും അവഗണനയുടേയും കേന്ദ്ര മായി. ബന്ധുക്കളെ കൈയയച്ച് സഹായിച്ചിരുന്ന അയാളെ സ്വീകരിക്കാൻ ആരും തയ്യാറായില്ല. നവനീതന്റെ സഹായംകൊണ്ട് കച്ചവടക്കാരായ പത്മജ യുടെ രണ്ട് അനുജൻമാരും അയാളെകണ്ട് മുഖംതിരിച്ചു.

എല്ലാ വഴികളും അടഞ്ഞ് നിരാശനായ നവനീതൻ പത്മജയോട് പറഞ്ഞു:

"അന്യനാട്ടിൽ സമ്പന്നനായ ഒരു സുഹൃത്തുണ്ട്. നന്മനിറഞ്ഞ മന സ്സുള്ള വ്യാപാരി. തീർച്ചയായും അയാൾ എന്നെ സഹായിക്കും. ഞാൻ അയാളെ കാണാന് പോകുകയാണ്."

ദരിദ്രന്റെ വേഷത്തിൽ വീട്ടിൽനിന്നിറങ്ങിയ നവനീതൻ നഗരത്തിന്റെ അതിർത്തി കടന്നപ്പോൾ നല്ല വസ്ത്രങ്ങളെ ധരിച്ചു. കുറച്ചുദിവസം സുഹൃ ത്തിന്റെ വീട്ടിൽ താമസിക്കാമെന്ന തീരുമാനത്തോടെ അയാൾ യാത്ര തുടർന്നു.

ഇനി നമുക്ക് വീണ്ടും പത്മജയിലേക്ക് മടങ്ങാം.

നവനീതൻ സ്ഥലത്തില്ലെന്ന് അറിഞ്ഞ ദിക്ക്പാലൻ സമ്പന്നനായ വ്യാപാരിയുടെ രൂപഭാവങ്ങളോടെ പത്മജയെ സമീപിച്ചു. നവനീതന്റെ അവസ്ഥ അറിഞ്ഞ് ദു:ഖിച്ച അയാൾ പത്മജയോടു പറഞ്ഞു:

"നവനീതന്റെ ബാല്യകാല സുഹൃത്തായ എനിക്ക് അവനോട് തീർത്താൽ തീരാത്ത കടപ്പാടുകളുണ്ട്. അച്ഛൻ മറ്റൊരു ദേശത്തിലേക്ക് വ്യാപാ രത്തെ മാറ്റിയപ്പോൾ ഞാനും ഈ നാടുവിട്ടു. സമ്പന്നനായ വ്യാപാരിയായി തീർന്ന ഞാൻ ഇപ്പോൾ രാജാവിനുപോലും പ്രിയപ്പെട്ടവനാണ്. നവനീതനെ ഞാൻ സഹായിക്കാം."

സമൃദ്ധിയുടെ ഓർമ്മകളെ വീണ്ടെടുത്ത പത്മജ പറഞ്ഞു:

"ഇപ്പോൾ അദ്ദേഹം സ്ഥലത്തില്ല. ഉടനടി വരും. സുഹൃത്തിനെ കാണാതെ താങ്കൾ തിരിച്ചുപോകരുത്. ഇന്നല്ലെങ്കിൽ നാളെ അദ്ദേഹം വരും."

പത്മജയ്ക്ക് വിലമതിപ്പുള്ള വസ്തുക്കളെ സമ്മാനിച്ച ദിക്ക്പാലൻ പിറ്റേന്നു വരാമെന്നു പറഞ്ഞ് പടി ഇറങ്ങി.

നിരാശനായി തിരിച്ചുവന്ന നവനീതൻ ബാല്യകാല സുഹൃത്തിന്റെ വരവുകാത്ത് വീട്ടിൽതന്നെ ഇരുന്നു. ദരിദ്രന്റെ മൗനവും നിശ്ചലതയും അപ കടമാണെന്നു മനസ്സിലാക്കിയ അയാൾ ജീവിക്കാനുള്ള വഴികൾ അന്വേഷിച്ച് നഗരത്തിലേക്ക് ഇറങ്ങി. നവനീതന്റെ പൂർവ്വികമായ സമ്പന്നത അയാൾക്ക് ശാപമായി. പരിചാരകനായിപോലും അയാളെ ആരും സ്വീകരിച്ചില്ല.

ദിക്ക്പാലൻ വീണ്ടും പലതവണ നവനീതന്റെ വീട്ടിൽ എത്തി. അയാൾ സ്ഥലത്തില്ലെന്ന അറിവോടെയാണ് ദിക്ക്പാലൻ പത്മജയെ സമീ പിക്കുക. കാണുമ്പോഴെല്ലാം അയാൾ അവൾക്ക് വിലപിടിപ്പുള്ള വസ്ത്രങ്ങ ളേയും സമ്മാനിച്ചു. വസ്ത്രങ്ങൾക്കിടയിൽ പണംവെയ്ക്കാനും അയാൾ മറന്നില്ല.

ഒരിക്കൽ പത്മജ ദിക്ക്പാലനോടു പറഞ്ഞു:

"മറ്റൊരു പുരുഷന്റെ സഹായം സ്വീകരിക്കുന്ന സ്ത്രീ എല്ലാ അർത്ഥത്തിലും അയാൾക്ക് വിധേയയാണ്. താങ്കളുടെ മനസ്സിൽ ഞാൻ ആരാണ് ? എനിക്ക് എന്തു സ്ഥാനമാണുള്ളത്."

"ഞാൻ സഹൃത്തിനെ സഹായിക്കുകയാണെന്നു കരുതിയാൽ മതി".

"പിന്നെ എന്തുകൊണ്ട് അദ്ദേഹത്തെ കാണുന്നില്ല?"

ദിക്ക്പാലൻ പുഞ്ചിരിയോടെ പറഞ്ഞു:

"നവനീതനെ കാണാനാണ് ഞാൻ ഈ നാട്ടിൽ വന്നത്. സമ്പന്നതയുടെ ബാല്യമാണ് ഞങ്ങളുടേത്. ദരിദ്രനായ നവനീതനെ കുറിച്ച് ഓർക്കുന്നതുതന്നെ എന്നെ വിഷമിപ്പിക്കുന്നു. സമ്പന്നന്റേയും ദരിദ്രന്റേയും ബന്ധങ്ങൾ ഒരിക്കലും കൂടിചേരില്ല. അതിന് അനേകം വിടവുകൾ ഉണ്ട്."

"അന്യരുടെ ധനം സ്വീകരിക്കുന്ന ഭാര്യ അയാൾക്ക് അവകാശപ്പെട്ട സ്ത്രീയാണ്. അതുകൊണ്ട് നിങ്ങളെ സ്വീകരിക്കാൻ ഞാൻ തയ്യാറാണ്. എന്നെ ഉപേക്ഷിക്കരുതെന്നു മാത്രം."

ദിക്ക്പാലനെ പത്മജ നിർബ്ബന്ധിച്ച് കിടക്കമുറിയിൽ എത്തിച്ചു. അവൾ വസ്ത്രങ്ങളുടെ ആർഭാടങ്ങൾ അഴിച്ചു തുടങ്ങിയപ്പോൾ അയാൾ മുറിയിൽനിന്ന് പുറത്തേയ്ക്കു കടന്നു. വീണ്ടും ദിക്ക്പാലനെ സമീപിച്ച പത്മജ പറഞ്ഞു:

"നിങ്ങൾ പുരുഷനാണ്. അനാവശ്യമായി എന്തിനാണ് മടിക്കുന്നത്? നമ്മൾ ചിലതു നൽകുന്നത് മറ്റു ചിലത് ലഭിക്കാൻ വേണ്ടിയാണ്. അതിൽ തെറ്റൊന്നുമില്ല. നല്കലും നേടിയെടുക്കലുമാണല്ലോ മനുഷ്യന്റെ ജീവിതം?"

അപ്പോൾ പുറംവാതിൽ കടന്നുവന്ന സ്നേഹരൂപൻ ഉച്ചത്തിൽ പൊട്ടിചിരിച്ചു. അയാളുടെ കൂടെവന്ന നവനീതൻ ജീവിതത്തിന്റെ യാഥാർത്ഥമുഖത്തെ കണ്ട് അമ്പരന്നുനിന്നു. ക്ഷോഭത്തെ ഉള്ളിൽ ഒതുക്കിയ നവനീതനോട് ദിക്ക്പാലൻ പറഞ്ഞു:

"ദരിദ്രന് സമ്പത്തും സമ്പന്നന് സ്നേഹവുമാണ് വേണ്ടത്. ജീവിക്കാൻ സമ്പത്തും സ്നേഹവും വേണം. രണ്ടിൽ ഒന്നു മാത്രമാകുമ്പോൾ എല്ലാവരും മറ്റൊന്നിനെ തിരഞ്ഞെടുക്കും."

നവനീതന് യാതൊന്നും നഷ്ടപ്പെട്ടില്ലെന്ന അറിവ് പത്മജയെ ആഹ്ലാദിപ്പിച്ചു. ജീവിതത്തെക്കുറിച്ച് ആഴത്തിൽ അറിവുനേടിയ നവനീതൻ അവളെ വീണ്ടും ആത്മാർത്ഥമായി സ്നേഹിച്ചു.

ക്ഷത്രജൻ കഥ പറഞ്ഞു നിർത്തിയപ്പോൾ ഒന്നാമത്തെ പ്രതിമ പറഞ്ഞു:

"കഥകൾ ഇല്ലാത്ത മഹാലോകത്തിലെ അംഗങ്ങളാണ് ഞങ്ങൾ. മനുഷ്യനാണ് ഞങ്ങൾക്കുവേണ്ടി കഥകൾ സൃഷ്ടിക്കുന്നത്. കഥകൾക്കുവേണ്ടി മനുഷ്യവംശത്തെ നിലനിർത്താൻ ഞങ്ങൾ ബാദ്ധ്യസ്തരാണ്. അതുകൊണ്ട്, രാജകുമാരാ താങ്കൾ വീണ്ടും കഥകൾ പറഞ്ഞു തുടങ്ങുക."

കഥയുടെ ഊരാക്കുടുക്കുകളെ ഇഷ്ടപ്പെട്ടിരുന്ന ക്ഷത്രജൻ വീണ്ടും മറ്റൊരു കഥയിലേക്ക് പ്രവേശിച്ചു.

**അഞ്ചാമത്തെ കഥ: വിധിവിഹിതം**

ശിവസുബ്രഹ്മണ്യൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി.
ക്ഷത്രജൻ പറഞ്ഞു:

കൊങ്ങുനാടിലെ പ്രധാന വ്യാപാരകേന്ദ്രമായ അവിനാശപുരത്തെ വിവരിക്കുമ്പോൾ വാക്കുകൾ കിട്ടാതെ വിഷമിക്കുക സ്വാഭാവികമാണ്. പ്രകൃതിയുടേയും സമ്പത്തിന്റേയും സമൃദ്ധിയെ നമുക്ക് എവിടേയും കാണാം. വസ്ത്രങ്ങളും ധാന്യങ്ങളുമാണ് കച്ചവടവിഭവങ്ങൾ. ആഭരണശാലകളും ധാരാളം ഉണ്ട്. അലസരായ ആരേയും അവിനാശപുരത്തിൽ കണ്ടെത്താനാവില്ല. അമിതമായി അദ്ധ്വാനിക്കുന്ന അവരെല്ലാംതന്നെ കച്ചവടത്തെ ചുറ്റിപറ്റി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

വ്യാപാരിയായ മദോന്മദന്റെ മകൻ വൈശ്യവനെയാണ് നമ്മൾ ഈ കഥയിൽ കേന്ദ്രീകരിക്കുന്നത്. ധാന്യകച്ചവടക്കാരനായ മദോന്മദൻ നിറഞ്ഞ യൗവ്വനത്തിൽതന്നെ മരിച്ചു. വിയോഗദു:ഖവും അമിത സമ്പത്തുമായി പത്തു വയസ്സുകാരൻ വൈശ്യവനുമായി, ജീവിതത്തിന്റെ മുമ്പിൽ അമ്പരന്നുനിന്ന മന്ധികയെ സഹായിക്കാൻ ബന്ധുക്കളും സുഹൃത്തുക്കളുമായി ധാരാളം പേർ എത്തി. അവരുടെ താല്പര്യങ്ങളെ തിരിച്ചറിയാനോ ഭാവിയെ ഓർത്ത് കരുതലോടെ പണം ചെലവഴിക്കാനോ മന്ധികയ്ക്ക് കഴിഞ്ഞില്ല. ആവശ്യത്തിനും അനാവശ്യത്തിനും അവൾ മറ്റുള്ളവരെ ആശ്രയിച്ചപ്പോൾ ധനസ്ഥിതി ദാരിദ്ര്യത്തിലേക്ക് എത്തി. വൈശ്യവന്റെ യൗവ്വനാരംഭം പരമദരിദ്രമായിരുന്നുവെന്ന് പറയാം.

സമ്പന്നതയുടെ ആർഭാടത്തോടെ അവിനാശപുരത്തിൽ ജീവിച്ച മന്ധികയ്ക്ക് ദാരിദ്ര്യവുമായി തുടർന്ന് അവിടെ കഴിയാനായില്ല. അതുകൊണ്ട് വഞ്ചനയുടെ മനോഭാരവുമായി മകനേയും കൂട്ടി അവൾ അന്യനാട്ടിലേക്ക് പുറപ്പെട്ടു. കേശപുരത്ത് എത്തിച്ചേർന്ന അവർ പുതിയൊരു ജീവിതത്തിനുവേണ്ട വഴികൾ തിരഞ്ഞു. യൗവ്വന നിറവാണെങ്കിലും പറയത്തക്ക വിദ്യാഭ്യാസമോ ജോലിപരിചയമോ വൈശ്യവന് ഉണ്ടായിരുന്നില്ല. കായികശേഷിയാണ് അവന് കൈമുതലായി ഉള്ളത്.

കേശപുരത്തിൽ എത്തിയ മന്ധികയും വൈശ്യവനും ഗ്രാമത്തിലെ ഒഴിഞ്ഞ പറമ്പിൽ കുടിൽകെട്ടി ജീവിക്കാനുള്ള താവളം കണ്ടെത്തി. ദിവസം മുഴുവൻ അലസനായി ഇരിക്കുന്ന മകനെകണ്ട് അവൾ പറഞ്ഞു:

“മകനെ, യൗവ്വനകാലത്ത് അലസനായി ജീവിക്കുന്നവവൻ മരണം വരെ ദാരിദ്ര്യം അനുഭവിക്കും. നീ വെറുതെ ഇരിക്കുന്നതു കാണുമ്പോൾ നിന്റെ ഭാവിയെ ഓർത്ത് ഞാൻ വിഷമിക്കുകയാണ്. ഇനി നീയാണ് കുടുംബം നോക്കേണ്ടത്. എന്നേയും വരുംകാലത്ത് ഭാര്യയേയും മക്കളേയും നോക്കാൻ നിനക്കു കഴിയണം. കച്ചവടമാണ് നമ്മുടെ ജീവിതമാർഗ്ഗം. അതിനുള്ള ധന

സ്ഥിതി ഇന്ന് നമുക്കില്ല. നമ്മളെ സഹായിക്കാനും ആരുമില്ല. അതുകൊണ്ട് ആദ്യം നീ അദ്ധ്വാനിച്ച് പണമുണ്ടാക്കണം. പിന്നീട് കച്ചവടം ചെയ്യാം.''

മറ്റാരുടേയും പണിക്കാരനാവില്ലെന്ന് നിശ്ചയിച്ച വൈശ്യവൻ മഴുവുമായി കാട്ടിലേക്ക് ഇറങ്ങി. വിറകുവെട്ടുകാരനായി തീർന്ന അയാൾ കാട്ടിലെ മരങ്ങളെ വെട്ടിമുറിച്ച് ഗ്രാമത്തിലെ വീടുകളിൽ എത്തിച്ചു. ചെലവുകളെ മിതമാക്കിയ മന്ധിക മിച്ചംവരുന്ന പണത്തെ മകന്റെ ഭാവിയ്ക്കുവേണ്ടി കരുതിവെച്ചു.

വിറകുവെട്ടുകാരനായി തീർന്ന വൈശ്യവന് തന്റെ ജീവിതത്തോട് കഠിനമായ വെറുപ്പാണ് തോന്നിയത്. ദരിദ്രന്റെ വെറുപ്പും വിദ്വേഷവും പുറമേയ്ക്ക് കാണാത്ത മാനസികാവസ്ഥ മാത്രമാണല്ലോ. അതുകൊണ്ട് അവന്റെ പ്രതിഷേധങ്ങളെല്ലാം മരങ്ങളോടായി തീർന്നു. കാട്ടിലെ മരങ്ങളെയാണ് വെട്ടുന്നത് എങ്കിലും വൈശ്യവൻ ഒരിക്കലും ഉൾക്കാട്ടിലേക്ക് കടന്നുചെന്നിട്ടില്ല. ഉച്ചമയക്കത്തിനുശേഷം ഉണർന്ന അയാൾ ഉൾവിളി ഉണ്ടായതുപോലെ കാടു കാണാൻ പുറപ്പെട്ടു. കാടിന്റെ നിശ്ശബ്ദ ഭംഗി അവനെ വല്ലാതെ ആകർഷിച്ചു.

ഉൾക്കാടിലേക്ക് നടന്നുകൊണ്ടിരുന്ന വൈശ്യവൻ ഇടിഞ്ഞുപൊളിഞ്ഞ ഒരു മണ്ഡപത്തിന്റെ മുമ്പിൽ എത്തിച്ചേർന്നു. പാറകളെ തുളച്ചിറങ്ങുന്ന മരങ്ങളുടെ വേരുകളാണ് ഇപ്പോൾ മണ്ഡപത്തിന് താങ്ങുതൂണുകളാകുന്നത്. മണ്ഡപത്തിലെ പല കൽതൂണുകളും ചുറ്റിലും വീണുകിടക്കുന്നു.

ചുറ്റുപാടുകളെ പരിശോധിച്ച വൈശ്യവൻ മണ്ഡപത്തിൽ പ്രത്യേകമായി സ്ഥാപിച്ച ഫലകത്തെ പ്രത്യേകം ശ്രദ്ധിച്ചു. കാലം കേടുവരുത്തിയ വാക്കുകളെ അയാൾക്ക് വായിക്കാൻ കഴിഞ്ഞില്ല. നിരാശനായി നിന്ന അയാളോട് യാത്രാക്ഷീണത്തോടെ നടന്ന ഗ്രാമക്കാരൻ പറഞ്ഞു:

"നീ എന്തിനാണ് ഇവിടെ നിന്ന് സമയം കളയുന്നത്? വീട്ടിൽ അമ്മ തനിച്ചാണല്ലോ. അദ്ധ്വാനിച്ചു ജീവിക്കുന്നവൻ വെറുതെ സമയം കളയരുത്".

വൈശ്യവന് ഗ്രാമക്കാരനെ പരിചയമില്ലെങ്കിലും അയാൾക്ക് അവർ പരിചയക്കാരാണ്. അതുകൊണ്ട് വൈശ്യവൻ ചോദിച്ചു:

"ഈ ഫലകത്തിൽ എന്താണ് എഴുതിയിരിക്കുന്നത്"?

"ഫലകത്തിലെ എഴുത്തുകളെ ഇതുവരെ ആരും വായിച്ചിട്ടില്ല. എന്നാൽ അതിലെ കാര്യം എല്ലാവർക്കും അറിയാം. ഫലകത്തിനു മുകളിൽ എന്തോ എഴുതിയാൽ കവാടം തുറക്കുമെന്നാണ് പറയുന്നത്. പലരും പലതും എഴുതി. ആരും വിജയിച്ചിട്ടില്ല.''

ഗ്രാമക്കാരൻ യാത്ര തുടർന്നെങ്കിലും വൈശ്യവൻ ഫലകത്തെ പരിശോധിച്ചുകൊണ്ടുതന്നെ നിന്നു. മഹാസത്യം കണ്ടെത്തിയ ആവേശത്തോടെ അയാൾ ഫലകത്തിൽ ഒരു വര കോറി. തുടർന്ന് അയാൾ അനേകം ചെറുവരകൾ വരച്ചു. വൈശ്യവന്റെ ആവേശം അടങ്ങുമ്പോഴേയ്ക്കും നൂറ്റാണ്ടുകളായി അടഞ്ഞുകിടന്ന കവാടം തുറന്നു. അയാൾ കവാടം കടന്ന് അകത്തേയ്ക്ക് എത്തിയപ്പോൾ പിന്നിൽ വാതിലുകൾ അടഞ്ഞു. പ്രകാശംനിറഞ്ഞ

മുറിയിൽനിന്ന അയാൾ പരിസരത്തെ സൂക്ഷ്മമായി നിരീക്ഷിച്ചു. കാലപഴക്കവും ശില്പഭംഗിയുള്ള മേശയുടെ മുകളിൽ ഒരു സ്ഫടികതളികയും അനേകം ഗോട്ടികളുമാണ്. തളികയേയും ഗോട്ടികളേയും പരിശോധിച്ച അയാൾ അവയെ കുഴികളിൽ നിരതെറ്റാതെ വെച്ചു. യാതൊന്നും സംഭവിക്കാത്തതുകൊണ്ട് വൈശ്യവൻ ഗോട്ടികളുടെ സ്ഥാനങ്ങളെ തുടർച്ചയായി മാറ്റികൊണ്ടിരുന്നു. നീലനിറത്തിലുള്ള ഗോട്ടികളെ സമാന്തരമായി വെച്ചപ്പോൾ അയാളുടെ മുമ്പിൽ അത്ഭുതദൃശ്യങ്ങളുടെ വരവായി. മുറിയിൽ നിന്നുയർന്ന പുകചുരുളുകൾ അയാളുടെ കാഴ്ചകളെ മറച്ചു. പിന്നീട് പുകമാറി തെളിച്ചം വന്നപ്പോൾ തന്റെ മുമ്പിൽ നിൽക്കുന്ന കറുത്ത ഭീകരരൂപത്തെ കണ്ട് വൈശ്യവൻ ഭയന്നു. അയാളെ ആശ്വസിപ്പിച്ച ഭീകരരൂപം പറഞ്ഞു:

"ഞാൻ വല്യചാത്തനാണ്. നൂറ്റാണ്ടുകൾക്ക് മുമ്പ് ഒരു മന്ത്രവാദി എന്നെ തടയിട്ട് ഇവിടെ പ്രതിഷ്ഠിച്ചതാണ്. ഞാൻ തളികയുടേയും ഗോട്ടിയുടേയും അടിമയാണ്. ആർക്കും ഇതുവരെ എന്ന മോചിപ്പിക്കാനും അടിമയാക്കാനും കഴിഞ്ഞിട്ടില്ല. ഇപ്പോൾ എന്റെ മോചനമായി. അങ്ങ് എന്റെ യജമാനനുമായി. അങ്ങ് കല്പിക്കുന്നതെല്ലാം അനുസരിക്കാൻ ഞാൻ ബാദ്ധ്യസ്ഥനാണ്."

വല്യചാത്തന്റെ ദിവ്യസിദ്ധികളെ പരിശോധിക്കാൻ തയ്യാറായ വൈശ്യവൻ പറഞ്ഞു:

"എന്നെ ഉടനെ വീട്ടിൽ എത്തിക്കുക."

അയാളുടെ ആജ്ഞ അനുസരിക്കാൻ തയ്യാറായ വല്യചാത്തൻ പറഞ്ഞു:

"തളികയുടേയും ഗോട്ടികളുടേയും അടിമയാണ് ഞാൻ. അതുകൊണ്ട് അവയെ ഭദ്രമായി സൂക്ഷിക്കുക".

തളികയേയും ഗോട്ടികളേയും വൈശ്യവൻ ഭദ്രമായി മുണ്ടിൽ പൊതിഞ്ഞുവെച്ചു. ആജ്ഞ അനുസരിച്ച വല്യചാത്തൻ നിമിഷങ്ങൾകൊണ്ട് അയാളെ വീടിന്റെ മുമ്പിൽ എത്തിച്ചു. ഉത്തരവുകൾക്കായി കാത്തുനിന്ന വല്യചാത്തനോട് അയാൾ പറഞ്ഞു:

"എന്നെ സുന്ദരനായ രാജകുമാരനാക്കുക".

രാജവസ്ത്രങ്ങളോടെ നിൽക്കുന്ന തന്നെ കണ്ടപ്പോൾ വൈശ്യവൻ അത്ഭുതത്തോടെ സ്വന്തം അലങ്കാരങ്ങളെ ശ്രദ്ധിച്ചു. അയാൾ വീണ്ടും വല്യചാത്തനോടു പറഞ്ഞു:

"രാജകീയമായ ഒരു മാളികയും ഉണ്ടാക്കുക".

മാളികയിലേക്ക് അത്യധികമായ സന്തോഷത്തോടെ കടന്നുചെന്ന വൈശ്യവൻ പരിസരം മറന്നു നിൽക്കുന്ന മന്ധികയെ കണ്ട് പറഞ്ഞു:

"നമ്മുടെ കഷ്ടകാലങ്ങളെല്ലാം അവസാനിച്ചിരിക്കുന്നു. വല്യചാത്തൻ ഇപ്പോൾ എന്റെ അടിമയാണ്. അമ്മ ആവശ്യപ്പെടുന്നതെല്ലാം ഉടനടി എത്തിക്കാൻ വല്യചാത്തനു കഴിയും. സംഭവിച്ചതെല്ലാം ഞാൻ പിന്നീടു പറയാം. അമ്മയ്ക്ക് എന്താണ് വേണ്ടത്?"

സ്വയം മറന്നുനിന്ന മന്ധിക യാതൊന്നും പറയാൻ കഴിയാതെ നിശ്ശബ്ദയായി. മാളിക പരിശോധിക്കാൻ നടന്ന വൈശ്യവൻ കിടപ്പുമുറിയിലെ കട്ടിലിൽ മുഖം കുനിച്ചിരിക്കുന്ന സ്ത്രീയെകണ്ട് അമ്പരന്നു. അപ്പോൾ അയാളുടെ അടുത്തെത്തിയ വല്യചാത്തൻ പറഞ്ഞു:

"സുന്ദരനായ രാജകുമാരനുവേണ്ടി സുന്ദരിയായ സ്ത്രീയേയും ഞാനെത്തിച്ചു. എനിക്ക് വെറുതെ ഇരിക്കാനാവില്ല. അങ്ങ് മറ്റെന്തെങ്കിലും ജോലികൾ നൽകുക."

കൊങ്ങുനാടിലെ വീടുകളുടെ എണ്ണം എടുക്കാൻ വൈശ്യവൻ കല്പിച്ചതോടെ വല്യചാത്തൻ അന്തരീക്ഷത്തിൽ മറഞ്ഞു.

അമിതമായ സമ്പത്തിലും ആഢംബരത്തിലും വൈശ്യവൻ മുഴുകി. അയാളുടെ വികാരങ്ങളെ തണുപ്പിക്കാൻ അമത്യയും തയ്യാറായി. അമത്യയെ ലഭിച്ചതോടെ അയാളുടെ സ്വപ്നങ്ങൾക്ക് കേന്ദ്രബിന്ദുവുണ്ടായി. സുഖസമൃദ്ധികൾകൊണ്ട് അമത്യയെ കീഴടക്കാമെന്ന വിചാരത്തോടെ അയാൾ വല്യചാത്തന് നിരന്തരം ആജ്ഞകൾ നൽകിക്കൊണ്ടിരുന്നു.

സുഖഭോഗങ്ങളിൽ രസിച്ചുജീവിച്ച വൈശ്യവൻ പിന്നീട് അദ്ധ്വാനിക്കാൻ തയ്യാറായില്ല. മന്ധിക കച്ചവടത്തിന് നിർബ്ബന്ധിച്ചെങ്കിലും അയാൾ അവളുടെ വാക്കുകളെ അവഗണിച്ചു. അയാൾ ആവശ്യപ്പെടുമ്പോഴെല്ലാം വല്യചാത്തൻ രുചികരവും വിഭവസമൃദ്ധവുമായ ഭക്ഷണങ്ങളെ മേശപ്പുറത്ത് എത്തിച്ചു. നിർദ്ദേശങ്ങളെ അനുസരിച്ച് വിലമതിപ്പുള്ള വസ്ത്രങ്ങളും ആഭരണങ്ങളും നൽകി.

ഭൗതിക സമൃദ്ധിയിൽ മുഴുകിയ വൈശ്യവൻ കാലത്തിന്റെ കെടുതിയെ തിരിച്ചറിഞ്ഞില്ല. പെട്ടെന്ന് വൈശ്യവന്റെ മുമ്പിൽ ജീവിതം മഹാദുരന്തമായി എത്തി.

പല്ലക്കിൽ നഗരസവാരിയ്ക്ക് ഇറങ്ങുന്ന വൈശ്യവൻ മാളികയിൽ തിരിച്ചെത്തിയപ്പോൾ അമത്യയെ കാണാതെ അമ്പരന്നു. തളികയെ തിരഞ്ഞ അയാൾക്ക് അത് നഷ്ടപ്പെട്ടുവെന്ന് അറിയാനായി. വെവ്വേറെ സ്ഥലങ്ങളിൽ വെച്ച ഗോട്ടികൾ മാത്രം ഇപ്പോഴുമുണ്ട്. കാലക്കേടിന്റെ വരവുകണ്ട് നെഞ്ചത്തു തല്ലിക്കരഞ്ഞ അയാളോട് മന്ധിക പറഞ്ഞു:

"എന്തു സംഭവിച്ചുവെന്ന് എനിക്കും അറിയില്ല. പഴയ വസ്ത്രങ്ങൾ വാങ്ങാനായി ഒരു വ്യാപാരി വന്നിരുന്നു. അമത്യ പഴയ വസ്ത്രങ്ങൾക്കുവേണ്ടി മുറിയിലേക്കു കയറി. ആരുടേയും തടസ്സങ്ങളെ വകവെയ്ക്കാതെ അയാൾ നിങ്ങളുടെ കിടക്കമുറിയിൽ കയറി. അതിനുശേഷം അമത്യയേയും വ്യാപാരിയേയും കാണാൻ കഴിഞ്ഞില്ല."

തളികയേയും അമത്യയേയും ഏതോ മന്ത്രവാദി മോഷ്ടിച്ചുവെന്ന് വൈശ്യവന് മനസ്സിലായി. തളിക നഷ്ടപ്പെട്ടതോടെ വല്യചാത്തൻ അയാൾക്ക് അന്യമായി തീർന്നിരിക്കുന്നു. വല്യചാത്തന്റെ സഹായത്തിനുവേണ്ടി അയാൾ ഉറക്കെ കരഞ്ഞുകൊണ്ടിരുന്നു. അയാളുടെ നിലവിളികൾ മാളികയിലെ മുഴു

ക്കമായി അലിഞ്ഞുതീർന്നു. ഗോട്ടികളെ ഇടയ്ക്കിടെ പരിശോധിച്ച അയാൾ അതിന്റെ ഉപയോഗശൂന്യതയെകണ്ട് വീണ്ടും കരഞ്ഞു. ഉപയോഗശൂന്യമായ ഗോട്ടികളെ വൈശ്യവൻ ദേഷ്യത്തോടെ വലിച്ചെറിഞ്ഞു. പെട്ടെന്ന് പുകകൂട്ടങ്ങൾ മുറിയിൽ നിറഞ്ഞപ്പോൾ അയാൾ അതിശയത്തോടെ കാഴ്ചകളെ ശ്രദ്ധിച്ചു.

നീലഗോട്ടികളുടെ ദിവ്യസിദ്ധിയിൽനിന്നുണ്ടായ മുന്നുഭൂതങ്ങളും വൈശ്യവന്റെ മുമ്പിൽ തലകുനിച്ചുനിന്നു. അവർ ഒരേ സ്വരത്തിൽ അയാളോടു പറഞ്ഞു:

"ഞങ്ങൾ വല്യചാത്തന്റെ കിങ്കരൻമാരാണ്. നീലഗോട്ടികളുടെ അടിമയുമാണ്. ഗോട്ടികളുടെ ഉടമയായ അങ്ങയുടെ കല്പനകളെ അനുസരിക്കാനാണ് ഞങ്ങൾ വന്നിരിക്കുന്നത്".

നിരാശയിൽനിന്ന് ഉന്മേഷത്തിലേക്ക് എത്തിച്ചേർന്ന വൈശ്യവൻ പറഞ്ഞു:

"അമത്യയെ ഇവിടെ എത്തിക്കുക."

അപ്പോൾ ഭൂതങ്ങൾ ഒന്നിച്ചു പറഞ്ഞു:

"അതിന് ഞങ്ങൾക്ക് കഴിയില്ല. മന്ത്രവാദിയെ നേരിടാൻ ഞങ്ങൾ അശക്തരാണ്.

"എന്നാൽ അമത്യയുടെ അടുത്തേക്ക് എന്നെ എത്തിക്കുക."

യാത്രയ്ക്ക് മാനസികമായി തയ്യാറെടുക്കുന്നതിനു മുമ്പുതന്നെ വൈശ്യവൻ മന്ത്രവാദിയുടെ മാളികയുടെ മുമ്പിൽ എത്തി. അയാളെ നമസ്കരിച്ച ഭൂതങ്ങൾ പറഞ്ഞു.

"മന്ത്രവാദിയുടെ മുമ്പിൽ എത്തിയാൽ ഞങ്ങൾ തളയ്ക്കപ്പെടും. അതുകൊണ്ട് ഇനി എല്ലാം അങ്ങുതന്നെ ചെയ്യണം."

ഗോട്ടികളെ കരുതലോടെ മടിക്കുത്തിൽ സുക്ഷിച്ച വൈശ്യവൻ തോട്ടത്തിലെ മരച്ചുവട്ടിൽ പതുങ്ങി ഇരുന്നു. രാത്രി അടങ്ങി പകൽ തെളിഞ്ഞതോടെയാണ് അയാൾ അമത്യയുടെ മുഖം ജനാലയ്ക്കൽ കാണുന്നത്. അവളുടെ കരഞ്ഞുകലങ്ങിയ സുന്ദരമായ മുഖം വൈശ്യവനെ ദു:ഖിപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്തു. അവൾ തനിക്കുവേണ്ടി കരയുകയാണെന്ന അറിവാണ് അയാളെ സന്തോഷിപ്പിച്ചത്. അവളുടെ അവസ്ഥ അറിഞ്ഞപ്പോഴാണ് അയാൾ ദു:ഖിച്ചത്.

മാളികയിലേക്ക് പ്രവേശിക്കാനുള്ള വൈശ്യവന്റെ ശ്രമങ്ങൾ ഒരു പകൽ മുഴുക്കെ നീണ്ടു. മന്ത്രവാദിയും ശിഷ്യൻമാരും മാളികയിൽ നിന്നിറങ്ങുമ്പോൾ അമത്യയെ സമീപിക്കണമെന്ന തീരുമാനത്തോടെ അയാൾ തോട്ടത്തിൽ ഒളിഞ്ഞിരുന്നു.

മൂന്നാംദിവസം മന്ത്രവാദിയും ശിഷ്യൻമാരും മാളികയിൽ നിന്നിറങ്ങിയപ്പോൾ വൈശ്യവൻ ജനാലയുടെ ചുവട്ടിൽ എത്തി. പലതവണ പതിഞ്ഞ ഒച്ചയിൽ അയാൾ വിളിച്ചെങ്കിലും അമത്യ വിളികേട്ടില്ല. ചെറുകല്ലുകൾ

എറിഞ്ഞപ്പോഴാണ് അവൾ ജനാലയ്ക്കൽ എത്തുന്നത്. വൈശ്യവനെ കണ്ട പ്പോൾ അവൾ സന്തോഷത്തോടെ തോട്ടത്തിലേക്ക് എത്തി. അമത്യയെ കെട്ടി പിടിച്ച് ഉമ്മവെച്ച വൈശ്യവൻ പറഞ്ഞു:

"നമുക്ക് ഉടനടി ഇവിടെനിന്ന് രക്ഷപ്പെടണം. തളിക കിട്ടിയാൽ ഞാൻ വീണ്ടും വല്യചാത്തന്റെ യജമാനനാകും. അപ്പോൾ നമുക്ക് മറ്റാരേയും പേടി ക്കണ്ടതില്ല. വല്യചാത്തന് മന്ത്രവാദിയെ നേരിടാൻ കഴിയും."

മന്ത്രവാദിയുടെ അതിശക്തമായ സിദ്ധിയെക്കുറിച്ച് ബോദ്ധ്യമുള്ള അമത്യ പറഞ്ഞു:

"തളിക എവിടെയാണെന്ന് എനിക്കറിയാം. മന്ത്രവാദിക്ക് വല്യചാ ത്തനെ തളയ്ക്കാനുള്ള ശക്തിയുണ്ട്. അതുകൊണ്ട് നമുക്ക് ആദ്യം മന്ത്രവാ ദിയെയാണ് കൊല്ലേണ്ടത്."

"അത് മാളികയിൽ താമസിക്കുന്ന നീയാണ് ചെയ്യേണ്ടത്. ആദ്യം നമുക്ക് അറിയേണ്ടത് മന്ത്രവാദിയുടെ ജീവന്റെ കേന്ദ്രമാണ്. നീ തളിക കൊ ണ്ടുവരുക. വിവരം ആരും അറിയരുത്."

തളികയ്ക്കുവേണ്ടി മാളികയിലേക്ക് ചെന്ന അമത്യ ഉടനടി ആവേശ ത്തോടെ തിരിച്ചെത്തി. തളികയിൽ നീല ഗോട്ടികൾ വെച്ചപ്പോൾ വല്യചാ ത്തൻ വൈശ്യവന്റെ മുമ്പിലെത്തി. മന്ത്രവാദിയുടെ ജീവന്റെ രഹസ്യം തല യിലെ ജഡയിലാണെന്ന് വെളിപ്പെടുത്തിയ വല്യചാത്തൻ തന്റെ നിസ്സഹായത ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. നീണ്ട കൂടിയാലോചനകൾക്കുശേഷം മന്ത്ര വാദിയെ വധിക്കാനുള്ള മാർഗ്ഗത്തെ അവർ കണ്ടെത്തി. അപകടസാദ്ധ്യതകളെ തിരിച്ചറിഞ്ഞ അമത്യ കരുതലോടെയാണ് ഓരോ ചുവടുംവെച്ചത്.

സന്ധ്യയോടെ മന്ത്രവാദിയും ശിഷ്യൻമാരും മാളികയിൽ തിരിച്ചെ ത്തി. ബലിക്രിയകളുടെ മുഴക്കങ്ങൾ മാളികയിൽ മുഴങ്ങി. തോട്ടത്തിൽ ഒളി ച്ചിരുന്ന വൈശ്യവൻ തിളച്ചുമറിഞ്ഞ മനസ്സോടെ അമത്യയുടെ വരവു കാത്തി രുന്നു.

ഇനി നമുക്ക് അമത്യയെ പിന്തുടരാം.

അമത്യയെ അപഹരിച്ച് ഉടമയായെങ്കിലും അവളെ പ്രാപിക്കാനോ നെഞ്ചോടു ചേർക്കാനോ മന്ത്രവാദിക്ക് കഴിഞ്ഞില്ല. സ്വാർത്ഥതയ്ക്ക് വേണ്ടി മന്ത്രങ്ങളെ ഉപയോഗിച്ചാൽ വാക്കുകൾ ഫലശൂന്യമാകുമെന്ന ഗുരുവചനം അയാളെ ഭീഷണിപ്പെടുത്തി. ഗുരു പരിഹാരവും നിർദ്ദേശിച്ചിരുന്നു. സ്ത്രീയുടെ സമ്മമുണ്ടെങ്കിൽ രതിയ്ക്ക് മറ്റ തടസ്സങ്ങളില്ലെന്നും ഗുരു അറിയിച്ചു.

അമത്യയെ വസ്തുക്കളും നല്ല വാക്കുകളും നല്കി പ്രലോഭിപ്പിക്കാ നാണ് മന്ത്രവാദി ശ്രമിച്ചത്. മന്ത്രവാദിയുടെ ഭീകരരൂപത്തെ കണ്ട് അവൾ ഭയപ്പെട്ടപ്പോൾ അയാൾ വെറുപ്പും ദേഷ്യവും ഉള്ളിൽ അടക്കി. ഇപ്പോൾ മന്ത്ര വാദിയെ കാണുമ്പോൾ അമത്യ വശ്യമായ പുഞ്ചിരിയോടെ പെരുമാറി തുട ങ്ങുന്നു. മന്ത്രവാദിയെ സ്വീകരിച്ച് ഇരുത്തിയ അവൾ പറഞ്ഞു:

"ഇനിയുള്ള എന്റെ ജീവിതം അങ്ങയുടെ കൂടെയാണെന്ന് എനിക്ക്

മനസ്സിലായി. അങ്ങയുടെ സ്നേഹംനിറഞ്ഞ മനസ്സിനെ ഇപ്പോഴാണ് ഞാൻ അറിയുന്നത്. അങ്ങയുടെ ഇഷ്ടം അനുസരിച്ച് ജീവിക്കുകയാണ് ഇനി എന്റെ ലക്ഷ്യം.''

അമത്യയുടെ വാക്കുകളിൽ സ്വയംമറന്ന മന്ത്രവാദി അവളെ കെട്ടി പിടിച്ചു. അറപ്പുതോന്നി എങ്കിലും അവൾ മനസ്സിനെ അടക്കി നിർത്തി പുറ മേയ്ക്ക് മാർദ്ദവത്തോടെ പെരുമാറി. അയാളുടെ ആഗ്രഹങ്ങൾക്കു വഴ ങ്ങുന്നതുപോലെ പെരുമാറിയ അവൾ ഭസ്മംതൊട്ട് വികൃതമായ നെഞ്ചിൽ മുഖംചേർത്തു. അവളുടെ വിരലുകൾ അയാളുടെ ശരീരത്തിൽ ഇഴഞ്ഞുകൊ ണ്ടിരുന്നു. തലമുടിയിഴകളെ തഴുകികൊണ്ടിരുന്ന അമത്യ പെട്ടെന്ന് ജടവലി ച്ചെടുത്ത് ദൂരേയ്ക്ക് എറിഞ്ഞു. ജീവചലനത്തിന്റെ അവസാനത്തിൽ ഉച്ചത്തിൽ നിലവിളിച്ച മന്ത്രവാദി കട്ടിലിൽ നിശ്ചലനായി കിടന്നു. മന്ത്രവാദി മരിച്ചെന്ന് ഉറപ്പായപ്പോൾ അമത്യ തോട്ടത്തിൽ എത്തി. വൈശ്യവന്റെ ആജ്ഞ അനുസ രിച്ച വല്യചാത്തൻ അവരെ ഗ്രാമത്തിലെ മാളികയിൽ എത്തിച്ചു.

വൈശ്യവനേയും അമത്യയേയും വീണ്ടും ഒന്നിച്ചു കണ്ടപ്പോൾ അമി തമായി സന്തോഷിച്ച മന്ധിക വിഭവസമൃദ്ധമായ സദ്യ ഒരുക്കി അവരെ സൽക്കരിച്ചു. വീണ്ടും പണിതരണമെന്ന് ആവശ്യപ്പെട്ട് വല്യചാത്തൻ വന്ന പ്പോൾ വൈശ്യവൻ ഓർമ്മകളിലേക്ക് മടക്കയാത്ര നടത്തി. ബാല്യത്തിലെ സമൃദ്ധിയും കൗമാരത്തിലെ ദാരിദ്ര്യവും ഓർത്ത അയാൾക്ക് സ്വാർത്ഥരും ചതിയൻമാരുമായ ബന്ധുക്കളോട് ഒടുങ്ങാത്ത പകതോന്നി.

വൈശ്യവൻ വല്യചാത്തനോടു പറഞ്ഞു:

''അവിനാശപുരത്തിൽചെന്ന് ഞങ്ങളുടെ ബന്ധുക്കളോട് പകരം വീട്ട ണം. ചതിയൻമാരായ അവർ സ്വത്തെല്ലാം അപഹരിച്ചു. ഞങ്ങളെ ജന്മനാ ട്ടിൽ നിന്നുതന്നെ ഓടിച്ചു. ദാരിദ്ര്യം എന്താണെന്ന് അവർക്കും അറിയണം. വേണ്ടതു ചെയ്യുക.''

നിർദ്ദേശങ്ങൾ കിട്ടിയ ഉടനെ വല്യചാത്തൻ അപ്രത്യക്ഷനായി.

സാമ്പത്തിക സമൃദ്ധിയിൽ മതിമറന്ന വൈശ്യവന്റെ ലോകത്തിൽ അമത്യ മാത്രമായി. അവളുടെ നഗ്നതയിൽ ലയിക്കുമ്പോൾ മറ്റുള്ളവരും ലോകവും അനാവശ്യമാണെന്ന് അയാൾ കരുതി. ബന്ധുക്കളെ കഷ്ടപ്പാടു കളിൽ എത്തിച്ച വല്യചാത്തൻ വീണ്ടും നിർദ്ദേശങ്ങൾക്കുവേണ്ടി അയാളുടെ മുമ്പിൽ എത്തി. ഇത്തവണ അവിനാശപുരത്തുകാരെ മുഴുവൻ ദ്രോഹിക്കാ നാണ് അയാൾ നിശ്ചയിച്ചത്.

അവിനാശപുരത്തുകാരുടെ മുതലുകളെ നശിപ്പിച്ച് വീടുകളെ കത്തിച്ച വല്യചാത്തൻ വീണ്ടും വൈശ്യവന്റെ മുമ്പിൽ എത്തി. നഗരക്കാരുടെ കണ ക്കെടുപ്പിന് ആജ്ഞാപിച്ചപ്പോൾ വല്യചാത്തൻ പുഞ്ചിരിയോടെ യാത്രയായി. വീണ്ടും മുമ്പിൽ എത്തിയ വല്യചാത്തനോട് കൊങ്ങുരാജാവിനെ അതിശ യിപ്പിക്കുന്ന കൊട്ടാരം പണിയാനാണ് വൈശ്യവൻ ആവശ്യപ്പെട്ടത്. മൈതാ നത്തിലെ തുറസ്സിൽ രാജകീയ കൊട്ടാരം ഉയർന്നപ്പോൾ വൈശ്യവൻ ഉട നടി തന്നെ താമസം മാറി.

അവിനാശപുരത്തിൽ ഉണ്ടായ സംഭവങ്ങളെ ദിക്ക്പാലനും സ്നേഹ രൂപനും അന്വേഷിച്ചറിഞ്ഞു. കൊട്ടാരത്തിൽ എത്തിയ പ്രജകളിൽനിന്ന് അവർ കൂടുതൽ വിവരങ്ങൾ മനസ്സിലാക്കി. അവിനാശപുരത്തുകാരുടെ ദുരിതങ്ങളെ അവസാനിപ്പിക്കാൻ ശ്രമിച്ച ദിക്ക്പാലൻ കൂടുതൽ ദുരന്തങ്ങളെയാണ് നേരിട്ടത്. അയാൾ പണിത വീടുകൾ ഒറ്റരാത്രികൊണ്ടുതന്നെ കത്തിനശിച്ചു. കടകൾ നിലംപതിഞ്ഞ് കല്ലുകളായി.

പ്രഹരസേനന്റെ മഹാമനസ്കതയും ദിക്ക്പാലന്റെ ഭരണപാടവവും ഒറ്റരാത്രികൊണ്ട് ഇല്ലാതാകുന്നു. അവിനാശപുരത്തുകാർ ദുരിതങ്ങളെ നിര ന്തരം ഏറ്റുവാങ്ങുകയാണ്.

ഇക്കാലത്താണ് ദിക്ക്പാലൻ അയൽരാജാവിനോട് യുദ്ധം ചെയ്യു ന്നത്. കൊങ്ങുനാടിലെ ഗ്രാമങ്ങളിലേക്ക് പട നയിച്ച രുദ്രസേനൻ അനേകം പശുക്കളേയും ആടുകളേയും അപഹരിച്ചു. കൂടാതെ യുവതികളേയും തട്ടി ക്കൊണ്ടുപോയി. രുദ്രസേനന്റെ അനീതിയെ അവസാനിപ്പിക്കാൻ നിശ്ചയിച്ച ദിക്ക്പാലൻ വമ്പിച്ച സൈന്യവുമായി യുദ്ധത്തിനു പുറപ്പെട്ടു. പടയോട്ടത്തിന് ഇടയ്ക്ക് വൈശ്യവന്റെ മാളികയേയും രാജകീയ കൊട്ടാരത്തേയും ദിക്ക്പാ ലൻ ശ്രദ്ധിച്ചു. കൂടുതൽ അന്വേഷണം പിന്നീട് നടത്താമെന്നു തീരുമാനിച്ച് അയാൾ യാത്ര തുടർന്നു.

രുദ്രസേനന്റെ സൈനികബലത്തെ കുറച്ചു കാണാതെ വമ്പിച്ച പട യോടെയാണ് ദിക്ക്പാലൻ യുദ്ധഭൂമിയിൽ എത്തുന്നത്. മുഖാമുഖംനിന്ന് ആയു ധങ്ങൾ പ്രയോഗിച്ചു തുടങ്ങിയ സൈന്യം പെട്ടെന്ന് മോഹാലസ്യപ്പെട്ട് യുദ്ധ ഭൂമിയിൽ വീണു. ദിക്ക്പാലനും രദ്രസേനനും മാത്രമാണ് യുദ്ധത്തിന് തയ്യാ റായി നിൽക്കുന്നത്. പരിസരത്തെ അവഗണിച്ച ദിക്ക്പാലൻ രുദ്രസേനനു മായി ഏറ്റുമുട്ടി തുടങ്ങി. അയാളുടെ കായികമികവിനേയും ആയുധപ്രയോ ഗത്തേയും നേരിടാൻ രുദ്രസേനനു കഴിഞ്ഞില്ല. ഗുരുതരായി പരുക്കേറ്റ രുദ്ര സേനൻ ജീവരക്ഷയ്ക്കായി കുതിരയെ കൊട്ടാരത്തിലേക്കു വിട്ടു. അപ്പോ ഴാണ് സൈന്യം മോഹാലസ്യത്തിൽനിന്ന് ഉണരുന്നത്. പിന്തിരിഞ്ഞ് ഓടുന്ന രാജാവിനെകണ്ട് അയാളുടെ സൈനികരും ജീവഭയത്തോടെ പിന്മാറി.

ആൾനാശമില്ലാതെ യുദ്ധം നടത്തിയ ദിക്ക്പാലനെ പ്രഹരസേനൻ അഭിനന്ദിക്കുകയും ആഘോഷത്തോടെ സ്വീകരിക്കുകയും ചെയ്തു. ഉത്സ വലഹരിയിൽ മുഴുകുമ്പോഴും അവിനാശപുരത്തിലെ ദുരന്തവാർത്തകൾ നാടിനെ നടുക്കുന്ന സംഭവങ്ങളായി തുടർന്നുവന്നു. തന്റെ അടിമയായ വല്യ ചാത്തനെ വരുത്തിയ ദിക്ക്പാലൻ മന:ക്ലേശത്തോടെ ചോദിച്ചു:

“അവിനാശപുരത്തിൽ എന്താണ് സംഭവിക്കുന്നത് ? ഗ്രാമത്തിലെ രാജകീയ കൊട്ടാരം ആരുടേതാണ്?”

ദിക്ക്പാലന്റെ ചോദ്യങ്ങൾക്ക് ഉത്തരമായി വല്യചാത്തൻ പറഞ്ഞു:

“സംഭവിക്കുന്നതെല്ലാം വൈശ്യവന്റെ ആജ്ഞ അനുസരിക്കുന്ന മറ്റൊരു വല്യചാത്തന്റെ പ്രവർത്തനമാണ്. അതിനെ തടയാൻ അങ്ങേയ്ക്ക്

കഴിയും. തളികയുടേയും ഗോട്ടികളുടേയും അടിമയാണ് വല്യചാത്തൻ. അവയെ നശിപ്പിക്കുക."

ദിക്ക്പാലന്റെ ക്ഷീണഭാവങ്ങളെ ശ്രദ്ധിച്ച വല്യചാത്തൻ തുടർന്നു:

"വല്യചാത്തൻമാർ പരസ്പരം ഏറ്റുമുട്ടാറില്ല. തുല്യശക്തിയുള്ള ഞങ്ങളിൽ ആരും ജയിക്കില്ല. രണ്ടുപേരുടേയും നാശമാണ് സംഭവിക്കുക. അതുകൊണ്ട് അങ്ങ് മുൻകൈ എടുത്തു പ്രവർത്തിക്കുക. ഞാൻ സഹായിയായി ഉണ്ടാകും".

വല്യചാത്തൻ പുളിയിലകളെ എണ്ണാൻ പോയപ്പോൾ ദിക്ക്പാലൻ സ്നേഹരൂപനുമായി കൂടിയാലോചനയ്ക്കു തയ്യാറായി. ചാരൻമാരിൽനിന്ന് വൈശ്യവന്റെ കൊട്ടാരത്തിലെ വിശേഷങ്ങളെ അവർ ശേഖരിച്ചു. കനത്ത സുരക്ഷാനടപടികളാണ് വൈശ്യവന്റെ കൊട്ടാരത്തിന് ഉള്ളത്. അനേകം കാവൽക്കാർ സൂക്ഷ്മപരിശോധന നടത്തുന്ന കൊട്ടാരത്തിലേക്ക് അപരിചിതരെ കടത്തിവിടാറില്ല. അതുകൊണ്ട് ഇത്തവണ പ്രഭാവതിയേയും നിപുണമാലയേയും രംഗത്തിറക്കാൻ അവർ തീരുമാനിച്ചു. ഗ്രാമീണ യുവതികളുടെ വേഷവിധാനങ്ങളെ സ്വീകരിച്ച പ്രഭാവതിയും നിപുണമാലയും ഉടനടി വൈശ്യവന്റെ രാജകീയ കൊട്ടാത്തിലേക്ക് പുറപ്പെട്ടു. അവരുടെ ദരിദ്രരായ ഭർത്താക്കൻമാരായി ദിക്ക്പാലനും സ്നേഹരൂപനും വേഷംമാറി.

നീണ്ട നേരത്തെ കാത്തുനില്പിനുശേഷമാണ് അവർ വൈശ്യവനെ കാണുന്നത്. മുറിയിലെ രാജകീയതയെ പ്രത്യേകം ശ്രദ്ധിച്ച ദിക്ക്പാലൻ പറഞ്ഞു:

"ഞങ്ങൾ നിർദ്ധനരായ സഹോദരൻമാരാണ്. കൊട്ടാരത്തിലേക്ക് ധാന്യങ്ങൾ നല്കിയിരുന്ന വ്യാപാരികളാണ്. ഇടനിലക്കാർ വഞ്ചിച്ചതുകൊണ്ട് ഞങ്ങൾ രാജകോപത്തിന് ഇരയായി. അമൃതേത്തിന് വേണ്ട ധാന്യത്തിൽ കൃത്രിമം നടന്നു. രാജകോപംമൂലം ഞങ്ങളുടെ സമ്പത്തെല്ലാം നഷ്ടപ്പെട്ടു. അന്യനാട്ടിൽ ഞങ്ങളുടെ സുഹൃത്തുണ്ട്. അദ്ദേഹം ഞങ്ങളെ സഹായിക്കാൻ തയ്യാറാണ്. ഇവർ ഞങ്ങളുടെ ഭാര്യമാരാണ്. ഞങ്ങൾ തിരിച്ചുവരുന്നതുവരെ അങ്ങ് ഇവരെ സംരക്ഷിക്കണം. ഉദാരനായ അങ്ങ് ഞങ്ങളെ സഹായിക്കുമല്ലോ?"

പ്രഭാവതിയുടേയും നിപുണമാലയുടേയും സൗന്ദര്യത്തെകണ്ട് മതിമറന്ന വൈശ്യവൻ നിറഞ്ഞ മനസ്സോടെ അവരെ സ്വീകരിച്ചു. തുടർന്ന് ദിക്ക്പാലന്റേയും സ്നേഹരൂപന്റേയും ചിട്ടപ്പെടുത്തലുകൾപോലെ സംഭവങ്ങൾ നടക്കുന്നു. പ്രഭാവതിയും നിപുണമാലയും കരുതലോടെ പെരുമാറി അമത്യയുടെ പ്രിയപ്പെട്ടവരായി. അവൾ കിടക്കറ കാര്യങ്ങൾ വരെ അവരോടു പറഞ്ഞുതുടങ്ങി. അമത്യയുടെ തുറന്ന സമീപനങ്ങൾ സമ്പന്നനായ വൈശ്യവന്റെ ജീവിതരഹസ്യത്തേയും വെളിപ്പെടുത്തി. വല്യചാത്തനെകുറിച്ച് അമത്യ പറഞ്ഞപ്പോൾ അവിശ്വസനീയതയോടെ പ്രഭാവതി പറഞ്ഞു:

"ലോകത്ത് ഒരു അത്ഭുതകൃത്യവും സംഭവിക്കുന്നില്ല. എല്ലാം

സ്വാഭാവികമായി ഉണ്ടാകുന്നതാണ്. അദൃശ്യതയിൽനിന്നു വരുന്ന വല്യചാത്തനെ കണ്ടാൽ മാത്രമെ നിങ്ങളുടെ വാക്കുകളെ ഞങ്ങൾ വിശ്വസിക്കൂ".

തന്റെ വാക്കുകളെ തെളിയിക്കാൻ ബദ്ധപ്പെട്ട അമത്യ വൈശ്യവൻ രഹസ്യമായി സൂക്ഷിച്ച തളികയും ഗോട്ടികളും എടുത്ത്, അവയെ ക്രമംതെറ്റാതെ നിരത്തിവെച്ച് വല്യചാത്തനെ വരുത്തി. വല്യചാത്തന് പുത്തൻ നിർദ്ദേശങ്ങളും അവൾ നല്കി. തളികയേയും ഗോട്ടികളേയും വൈശ്യവൻവെച്ച സ്ഥലത്തുതന്നെ അവൾ സൂക്ഷിച്ചു.

പ്രഭാവതിയും നിപുണമാലയും യാതൊരു ഭാവമാറ്റങ്ങളുമില്ലാതെ തുടർന്നും അമത്യയോട് പെരുമാറി. രാത്രിയോടെ തളികയും ഗോട്ടികളും എടുത്ത് അവർ വൈശ്യവന്റെ രാജകീയ കൊട്ടാരത്തിൽനിന്ന് പുറമേയ്ക്ക് കടന്നു. ഭർത്താക്കൻമാരുടെ കൂടെ അവർ ഉടനടി കൊട്ടാരത്തിൽ തിരിച്ചെത്തുകയും ചെയ്തു. ദിക്ക്പാലൻ തളികയേയും ഗോട്ടികളേയും നശിപ്പിച്ച് അവയുടെ അവശിഷ്ടങ്ങളെ പുഴയിൽ ഒഴുക്കി. ദിവ്യവസ്തുക്കൾ നശിച്ചതോടെ വൈശ്യവന്റെ മാന്ത്രികകൊട്ടാരവും ഇല്ലാതായി. സമ്പത്ത് വെറും ഓർമ്മ മാത്രമായി. മന്ധികയും അമത്യയും അയാളുടെ പ്രിയപ്പെട്ടവരായി ഇപ്പോഴുമുണ്ട്.

ദരിദ്രനായിതീർന്ന വൈശ്യവന്റെ മുമ്പിലേക്ക് ദിക്ക്പാലനും സ്നേഹരൂപനും കടന്നുചെന്നു. യുവരാജാവിനേയും മന്ത്രികുമാരനേയും കണ്ട് അയാൾ അമ്പരന്നുനിന്നു. പരമദരിദ്രനായ വൈശ്യവനെ കണ്ട് മനസ്സലിഞ്ഞ ദിക്ക്പാലൻ പറഞ്ഞു:

"നിന്റെ അധഃപതനത്തിന് കാരണം നിന്റെ കർമ്മദോഷമാണ്. നന്മ നിറഞ്ഞവന് സമ്പത്ത് ജന്മമുക്തി നൽകും. നീചൻ സമ്പന്നനായാൽ നരകത്തിൽ പതിക്കും. നിന്റെ ഭാര്യയുടേയും അമ്മയുടേയും നന്മയാണ് ഇപ്പോൾ നിനക്ക് തുണയായിരിക്കുന്നത്. നിനക്ക് കരമൊഴിവാക്കിയ കൃഷിഭൂമിയും മാളികയും നാം സൗജന്യമായി നൽകുന്നു. അദ്ധ്വാനിച്ച് മാന്യമായി ജീവിക്കുക."

ദിക്ക്പാലനെ നമസ്കരിച്ച വൈശ്യവൻ പറഞ്ഞു:

"യുവരാജാവിന്റെ ദയ എനിക്ക് അറിവും ജീവിതവും നൽകി."

ക്ഷത്രജന്റെ കഥകൾകേട്ട് തൃപ്തയായ ഒന്നാം പ്രതിമ വീണ്ടും മറ്റൊരു കഥ കേൾക്കാൻ തയ്യാറായി.

ക്ഷത്രജൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി.

**ആറാമത്തെ കഥ : പ്രതിക്രിയ**

ശിവസുബ്രഹ്മണ്യൻ അടുത്ത കഥയിലേക്കു കടന്നു.

യുദ്ധവീരനായ രാജാവ് സാമ്രാജ്യം വികസിപ്പിക്കാൻ ശത്രുവിന്റെ നേർക്ക് ചതി പ്രയോഗിക്കാറില്ല. ധർമ്മയുദ്ധം ചെയ്യുന്ന അയാൾ ശത്രുവിനെ അയോധന മികവുകൊണ്ട് കീഴടക്കുന്നു. ഭീരുവിന്റെ രാജ്യഭരണവും സാമ്രാജ്യമോഹവും കുത്സിതമാർഗ്ഗത്തെ സ്വീകരിക്കുക സ്വാഭാവികമാണ്.

ശതപുരിയിലെ രാജാവായ വിജയപത്മൻ വിജയിക്കാൻ വേണ്ടി ഏതു മാർഗ്ഗവും സ്വീകരിക്കുന്ന ഭീരുവാണ്. ശതപുരിയ്ക്ക് സാമന്തരാജാക്കൻമാരൊന്നുമില്ല. ആറു നാടുവാഴികൾ മാത്രം. ശതപുരിയെ വിശാലമായ സാമ്രാജ്യമാക്കി തീർക്കണമെന്ന് വിജയപത്മൻ ആഗ്രഹിച്ചു. അതിനുവേണ്ടി കുത്സിതമാർഗ്ഗങ്ങൾ സ്വീകരിച്ച അയാൾ രാജാക്കൻമാരുമായി പടക്കളത്തിൽവെച്ച് ഏറ്റുമുട്ടാൻ തയ്യാറായില്ല. വിഷ്ണുപുരത്തെ ശതസേനനെ യുദ്ധക്കളത്തിൽവെച്ച് അയാൾ നേരിട്ടതാണ്. സൈന്യാധിപനേയും കുറേ സൈനികരേയും പണംകൊടുത്ത് വശീകരിക്കാൻ കഴിഞ്ഞെങ്കിലും ധീരനായ ശതസേനനെ തോല്പിക്കാൻ അയാൾക്കു കഴിഞ്ഞില്ല. യുദ്ധത്തിൽ പരാജയപ്പെട്ട അയാൾ കനത്ത സാമ്പത്തിക നഷ്ടത്തോടെയും അപമാനത്തോടെയും കൊട്ടാരത്തിലേക്ക് മടങ്ങി.

വീണ്ടും ചില ശ്രമങ്ങൾ നടത്തി എങ്കിലും വിജയപത്മന്റെ സാമ്രാജ്യത്വമോഹം പ്രയോജനശൂന്യമായ ആഗ്രഹമായി നിലനിന്നു.

നന്മ അധികാരകേന്ദ്രമാകുമ്പോൾ നന്മനിറഞ്ഞവർ സിംഹാസനത്തിന് തുണയാകുന്നു. തിന്മയുടെ ഭരണം തിന്മനിറഞ്ഞവരെയാണ് ആശ്രയിക്കുക. പ്രജകളുടെ സുഖദു:ഖങ്ങളെ അവഗണിക്കുന്ന അവർ സ്വന്തം സ്വാർത്ഥതയെ സംരക്ഷിക്കുന്നു. തിന്മയുടെ ആധിപത്യമുള്ള വിജയപത്മന്റെ രാജ്യത്തിൽ പ്രജകൾ അസന്തുഷ്ടിയോടെ ജീവിതദുരിതങ്ങളെ സഹിച്ചു. കനത്ത നികുതിയും കൂട്ടപിഴയും ജനജീവിതത്തിന്റെ ഭാഗമായി. വരൾച്ചയും വെള്ളപ്പൊക്കവും അധിക നികുതികൾക്ക് തടസ്സമായില്ല. അസഹ്യമായ നികുതിഭാരം ശതപുരിയിലെ ഉല്പാദനത്തേയും കൃഷിയേയും കച്ചവടത്തേയും ബാധിച്ചു. കൂടുതൽ മാരകമായ ശിക്ഷകൾ നടപ്പാക്കിയ അയാൾ ഖജനാവിന്റെ ആസ്തി എപ്പോഴും വർദ്ധിപ്പിച്ചു.

സാമ്രാജ്യം വികസിപ്പിക്കാൻ സൈന്യത്തിന്റെ ബലം കൂട്ടുക വിജയപത്മന്റെ ആവശ്യമായി തീർന്നു. അമിതമായ സുഖഭോഗങ്ങൾക്കുവേണ്ടി അയാൾ കയ്യയച്ച് പണം ചെലവാക്കുകയും ചെയ്തു.

പ്രജകളെ ആയുധത്തിന്റെ ചുവട്ടിൽ നിർത്തി ഭരിച്ച വിജയപത്മൻ സൈനികർക്ക് ശമ്പളം നൽകുന്നില്ല. അയൽരാജ്യത്തിലെ ഗ്രാമങ്ങളെ ആക്രമിച്ച് വസ്തുക്കളും പണവും അപഹരിക്കാൻ അയാൾ സൈന്യത്തിന് അനുവാദം നൽകി. ശത്രു ശക്തനാകുമ്പോൾ സ്വന്തം നാട്ടുകാരെ കൊള്ളയടിച്ചാണ് ശതപുരിയിലെ സൈനികർ ജീവിക്കാനുള്ള വക കണ്ടെത്തുന്നത്.

ആയുധംകൊണ്ട് സാമ്രാജ്യം സ്ഥാപിക്കാൻ കഴിയില്ലെന്ന് ബോദ്ധ്യപ്പെട്ടപ്പോൾ വിജയപത്മൻ മറ്റ് മാർഗ്ഗങ്ങൾ അന്വേഷിച്ചു. കൊട്ടാരം വൈദ്യന്റെ നിർദ്ദേശത്തെ പ്രധാനമന്ത്രിയാണ് അയാളുടെ മുമ്പിൽ എത്തിക്കുന്നത്. ആയുധങ്ങൾക്കുപകരം വിഷകന്യകളെ ഉപയോഗിച്ച് സാമ്രാജ്യം സ്ഥാപിക്കാൻ കൊട്ടാരം വൈദ്യൻ നിർദ്ദേശിച്ചു. വിഷകന്യകളെ ഉണ്ടാക്കാനുള്ള മാർഗ്ഗവും വൈദ്യൻ വെളിപ്പെടുത്തി.

വിജയപത്മന്റെ ഉത്തരവുകളെ അനുസരിച്ച് സൈനികർ അതിസുന്ദരികളായ രണ്ട് ബാലികമാർക്കുവേണ്ടി രാജ്യംമുഴുവൻ അന്വേഷിച്ചു. ബാല്യകാലത്ത് ആരംഭിക്കുന്ന വിഷപ്രയോഗം യൗവ്വനത്തിന്റെ മൂർദ്ധന്യത്തിലാണ് അവസാനിക്കുക. അതിനുശേഷം അവരെ വിഷജന്തുക്കളായി അന്യനാടുകളിലേക്ക് ശത്രുനാശത്തിന് വിടാം. നാടുനീളെ സഞ്ചരിച്ച സൈനികർ അനേകം ബാലികമാരെ പ്രധാനമന്ത്രിയുടേയും കൊട്ടാരം വൈദ്യന്റേയും മുമ്പിൽ എത്തിച്ചു. സൗന്ദര്യത്തിന്റെ മാറ്റുരച്ച അവർ കുറവുകളെ കണ്ടെത്തി ബാലികമാരെ മടക്കി അയച്ചു. ബാലികമാർ കൊട്ടാരത്തിലേക്ക് നിത്യേന വന്നു പൊയ്ക്കൊണ്ടിരുന്നു.

ശതപുരിയിൽനിന്ന് ഗ്രാമത്തിൽ എത്തിയ സൈനികർ അച്ഛന്റെ മടിയിൽ ഇരുന്ന ഇരട്ടകളായ ശാലിനിയേയും മാലിനിയേയും തട്ടിപ്പറിച്ചു. തടസ്സംനിന്ന അച്ഛനെ പരുക്കേല്പിച്ച് സൈനികർ ബാലികകളുമായി കൊട്ടാരത്തിൽ എത്തി. ബാല്യസൗന്ദര്യത്തിന്റെ ആകർഷണത്തെ കണ്ട പ്രധാനമന്ത്രി രാജ്യത്തിന്റെ ഭാവിയെ ഓർത്ത് സന്തോഷിച്ചു. കൊട്ടാരം വൈദ്യനും കാലതാമസം വരുത്താതെ ബാലികമാരിൽ വിഷപ്രയോഗത്തിന് തയ്യാറായി.

അച്ഛന്റേയും അമ്മയുടേയും ഓർമ്മകളിൽനിന്ന് വിടുതൽ നേടിയ ശാലിനിയും മാലിനിയും ക്രമേണ സാഹചര്യവുമായി പൊരുത്തപ്പെട്ടുതുടങ്ങി. മൂർഖന്റെ വിഷവും മറ്റ് പച്ചമരുന്നുകളും ചേർത്ത് കൊട്ടാരം വൈദ്യൻ വിഷപ്രയോഗം ആരംഭിച്ചു. ആരംഭത്തിലെ നന്നെ ചെറിയ വിഷംപോലും ബാലികമാരെ അസ്വസ്ഥരാക്കി.

ആദ്യഘട്ടത്തിൽ ഒരു തുള്ളിയുടെ പത്തിലൊന്നുവീതം പ്രയോഗിച്ചു. പിന്നീട് അളവു ക്രമങ്ങൾ വർദ്ധിച്ചു തുടങ്ങി. വിഷം ശാലിനിയുടേയും മാലിനിയുടേയും ശരീരത്തേയും മനസ്സിനേയും ഒരുപോലെ ബാധിച്ചു. തൊലിയുടെ സ്വാഭാവിക നിറം മാറിത്തുടങ്ങി. മനസ്സിന്റെ മാർദ്ദവങ്ങളും നഷ്ടപ്പെട്ടു. അവരുടെ ആകർഷണീയത കൂടുതൽ വശ്യവും തീക്ഷ്ണവുമായി.

രാജകീയമായ ആർഭാടത്തോടെയാണ് ശാലിനിയും മാലിനിയും ജീവിച്ചത്. ഭക്ഷണവും വസ്ത്രവുമെല്ലാം രാജകീയതയെ പ്രദർശിപ്പിച്ചു. ബാല്യത്തിന്റെ നിഷ്കളങ്കതയോടെ പെരുമാറിയ അവർ പിന്നീട് സത്യസ്ഥിതിയെ അറിയാൻ ആരംഭിച്ചു. വിഷജന്തുക്കളാണെന്ന തിരിച്ചറിവ് അവരുടെ മന:ക്ലേശമായി. എങ്കിലും രാജകീയ ആഡംബരങ്ങളിൽ മുഴുകി എല്ലാം മറക്കാൻ അവർ ശ്രമിച്ചു.

പരിചാരികമാരെല്ലാം ശാലിനിയേയും മാലിനിയേയും ഭീതിയോടെയാണ് സമീപിച്ചത്. അവരെ മനുഷ്യരായി ആരും പരിഗണിച്ചില്ല. അവരുടെ ശ്വാസപകർച്ചയിൽപോലും മരണമുണ്ടെന്ന് അവർ വിശ്വസിച്ചു. അതുകൊണ്ട് വിശിഷ്ടരായ വളർത്തുമൃഗങ്ങളായി അവർ തനിയെ ജീവിച്ചു.

ശാലിനിയും മാലിനിയും പ്രായം തികഞ്ഞപ്പോൾ അത് രാജകീയ ആഘോഷമായി. തുടർന്ന് വൈദ്യൻ വിഷപ്രയോഗത്തിന്റെ അളവ്

വർദ്ധിപ്പിച്ചു. അവരുടെ വളർച്ചയെ ശ്രദ്ധയോടെ നിരീക്ഷിച്ച വിജയപത്മൻ ശത്രുവിന്റെ നാശത്തെ മനസ്സിൽ കണ്ട് ആഹ്ലാദിച്ചു.

പതിനേഴാം വയസ്സ് തികഞ്ഞതോടെ കൊട്ടാരം വൈദ്യൻ അതികഠിനമായ വിഷം ശാലിനിയുടേയും മാലിനിയുടേയും ശരീരത്തിലേക്ക് കടത്തിവിട്ടു. വിഷബാധയേറ്റ അവർ അനേകം ദിവസങ്ങൾ മോഹാലസ്യപ്പെട്ടു കിടന്നു. പരിസരബോധമില്ലാത്ത ശൂന്യതയിൽ അകപ്പെട്ട ശാലിനി പിന്നീട് ജീവിതത്തിലേക്ക് മടങ്ങിവന്നില്ല. അവളുടെ മരണംപോലും രാജകീയതയുടെ ഭാഗമായി. ബഹുമാന്യമായ ശവസംസ്കാരവും ദു:ഖാചരണവും വിജയപത്മൻ പ്രഖ്യാപിച്ചു. വളരെ ദിവസങ്ങൾ കഴിഞ്ഞാണ് മാലിനി കണ്ണുതുറന്ന് ചുറ്റുപാടും നോക്കുന്നത്. വിഷബാധയേറ്റ് നീലിച്ച ശരീരത്തെ കണ്ടെ അവൾ അമ്പരന്നു നിലവിളിച്ചു.

വിഷപ്രയോഗത്തോടൊപ്പംതന്നെ വശ്യമാർഗ്ഗങ്ങളും മാലിനിയെ അഭ്യസിപ്പിച്ചു. കൂടാതെ നൃത്തവും അവളുടെ ജീവിതത്തിന്റെ ഭാഗമായി രാജസദസ്സിലെ മികച്ച നർത്തകികളിൽ ഒരാളായി അവൾ വളർന്നു.

യൗവ്വനത്തിന്റെ ശരീരവികാസങ്ങൾ മാലിനിയുടെ മനസ്സിനേയും കീഴടക്കി. വിഷജന്തുവായ അവൾക്ക് ആഗ്രഹങ്ങളും ആസക്തിയും ഉണ്ടായി. തന്റെ അപകടകരമായ ശരീരത്തെക്കുറിച്ചു തിരിച്ചറിവുള്ള അവൾ പുരുഷൻമാരെ ചിന്തയിൽനിന്നുപോലും അകറ്റി. മാലിനിയുടെ മുമ്പിലേക്ക് പരിചാരകൻമാർ അപൂർവ്വമായി മാത്രം കടന്നുവന്നു. കാവൽക്കാർ ഔപചാരികതയോടെ മാത്രം പെരുമാറി.

രാവു പകലുകളിൽ വീട്ടുകാവൽ നിന്ന സൈനികനായ സാംബവനോട് മാലിനിയ്ക്ക് പ്രത്യേകമായ അടുപ്പംതോന്നി തുടങ്ങി. അയാളുടെ സാമീപ്യവും സംസാരവും അവളുടെ ആവശ്യമായി. അവൾ വിളിക്കുമ്പോൾ അടുത്തെത്തുന്ന അയാൾ വാക്കുകളില്ലാതെ വിരണ്ടുനിന്നു. എങ്കിലും അയാളുടെ മനസ്സിലും മാലിനി തണൽമരമായി വളർന്നു.

ഇരുളിന്റെ മറവിൽനിന്നു വന്ന മാലിനി മുറിയിലേക്ക് ക്ഷണിച്ചപ്പോൾ സാംബവൻ ഭീതിയോടെ അവളെ പിന്തുടർന്നു. അവളുടെ ആവശ്യങ്ങളെ അറിഞ്ഞ് മടിച്ചുനിന്ന അയാൾ പിന്നീട് വികാരങ്ങൾക്ക് കീഴടങ്ങി. ഉമ്മവെയ്ക്കലുകളിൽ സ്വയം മറന്ന അയാൾ മാലിനിയുടെ ഉമിനീര് നുണച്ച് രസിച്ചു. അതോടെ സാംബവന്റെ ജീവിതവും അവസാനിക്കുന്നു. പെട്ടെന്ന് തളർന്നു വീണ അയാൾ നിമിഷങ്ങൾക്കകം നിശ്ചലനായി.

വിവരം അറിഞ്ഞ് എത്തിയ കൊട്ടാരം വൈദ്യനോട് മാലിനി പറഞ്ഞു:

“എന്റെ ആദ്യത്തെ ഇരയാണ് സാംബവൻ. വിഷകന്യകയായി തീർന്ന ഞാൻ അടുത്ത ഇരയ്ക്കുവേണ്ടി കാത്തിരിക്കുകയാണ്.”

പ്രിയപ്പെട്ടവന്റെ വേർപാടിനെ തന്റെ സിദ്ധിയുടെ പ്രയോഗമുറയായി മാലിനി വർണ്ണിച്ചപ്പോൾ അതിരുകളില്ലാതെ വികസിച്ച സാമ്രാജ്യത്തെ കണ്ട് കൊട്ടാരം വൈദ്യൻ ആഹ്ലാദിച്ചു. ചക്രവർത്തിയുടെ വൈദ്യനാകുന്നതോടെ അയാൾ കൂടുതൽ സമ്പന്നനും ആദരണീയനുമായി തീരും.

സാംബവന്റെ വെളുത്ത ശരീരം വിഷം ബാധിച്ച് നീലനിറമായതോടെ മാലിനിയുടെ മനസ്സൊതുക്കം നഷ്ടപ്പെട്ടു. തേങ്ങി കരഞ്ഞ അവളെ കൊട്ടാരം വൈദ്യൻ ആശ്വസിപ്പിച്ചു.

"ഓരോ മനുഷ്യരും ജന്മദൗത്യവുമായാണ് ജനിക്കുന്നത്. അത് പൂർത്തിയാക്കുകയാണ് നമ്മുടെ വിധി. വിഷകന്യകയായിതീരുകയും രാജ്യത്തിന്റെ ശത്രുക്കളെ നശിപ്പിക്കുകയുമാണ് നിന്റെ ജന്മദൗത്യം. മനസാന്നിദ്ധ്യത്തോടെ അതു ചെയ്യുക. നമ്മൾ വിധിയുടെ ഇരകളാണ്."

സൈനികന്റെ അകാല മരണത്തെ ആഘോഷമാക്കിയ വിജയപത്മൻ രാജകീയ ബഹുമതികളോടെ ശവസംസ്കാരം നടത്തി. മാലിനിയെ സ്വകാര്യമായി വിളിച്ച് അഭിനന്ദിച്ച അയാൾ അവളുടെ സൗന്ദര്യം തന്റെ ശത്രുക്കളുടെ നാശമാണെന്നു കരുതി സന്തോഷിച്ചു. ഉടനടിതന്നെ സാമ്രാജ്യം സ്ഥാപിക്കാൻ തയ്യാറായ അയാൾ ശത്രുവായ ശശാങ്കന്റെ രാജ്യത്തിലേക്ക് അവളെ നിയോഗിച്ചു. നർത്തകിയായി ശശാങ്കന്റെ രാജ്യത്തിൽ എത്തിയ മാലിനി കരുതലോടെയാണ് മുമ്പോട്ടുനീങ്ങിയത്. അബദ്ധം സംഭവിച്ചാൽ വാളിന് ഇരയാകേണ്ടിവരുമെന്ന് അവൾക്ക് അറിയാം.

കായികമികവും വമ്പിച്ച സൈന്യവുമുള്ള ശശാങ്കൻ സാമ്രാജ്യം സ്ഥാപിക്കാൻ ഒരിക്കലും ആഗ്രഹിച്ചില്ല. ശത്രുക്കളെ പ്രതിരോധിക്കാൻ വേണ്ടിയാണ് അയാൾ സൈന്യത്തെ നിലനിർത്തിയത്. സൈന്യാധിപനായ വ്യാഘ്രസിംഹനും അനാവശ്യ യുദ്ധങ്ങളെ എപ്പോഴും ഒഴിവാക്കി. സിംഹാസനത്തിന് ഭീഷണിയായ ശത്രുക്കളുമായുള്ള സംഘട്ടനങ്ങൾ അവരുടെ വീരചരിതത്തിന്റെ ആഖ്യാനങ്ങളായി. വാഘ്രസിംഹനെ സ്വാധീനിക്കാൻ ശശാങ്കന്റെ ശത്രുക്കൾ പലതവണ ശ്രമിച്ചതാണ്. അനേകം ഗ്രാമങ്ങളും വിലമതിപ്പുള്ള രത്നങ്ങളും വാഗ്ദാനങ്ങളായി അയാളുടെ മുമ്പിൽ എത്തി. രാജാവിനേയും രാജ്യത്തേയും സ്നേഹിച്ച അയാൾ ഒറ്റുകാരനായി തീരാൻ ആഗ്രഹിച്ചില്ല. പിതാക്കൻമാരുടെ മാർഗ്ഗത്തെ പിന്തുടരുന്ന തന്റെ ജന്മവും ജീവിതവും സിംഹാസനത്തിനും ദേശത്തിനും വേണ്ടിയാണെന്ന് അയാൾ വിശ്വസിച്ചു.

രാജസദസ്സിലെ നർത്തകിയായി തീർന്ന മാലിനി പെട്ടെന്നുതന്നെ ആസ്വാദകരുടെ പ്രിയപ്പെട്ടവളായി. അവളുടെ ലാസ്യപ്രകടനങ്ങൾ സദസ്സിനെ എപ്പോഴും ആകർഷിച്ചു. മാലിനിയുടെ സൗന്ദര്യവും ശരീരവടിവുകളും വ്യാഘ്രസിംഹന്റെ അസ്വസ്ഥതയായി വളർന്നു. സ്വകാര്യസന്ദർശനത്തിന് മുറിയിൽ എത്തിയ അയാൾ ധൃതിയോടെ പെരുമാറിയപ്പോൾ അവൾ തന്ത്രപൂർവ്വം ഒഴിഞ്ഞുമാറി. വ്യാഘ്രസിംഹന്റെ മരണത്തെ മുന്നിൽകണ്ട് കുടുതൽ സുരക്ഷിതമായ സ്ഥലത്തെയാണ് അവൾ തിരഞ്ഞത്. പിറ്റേന്ന് കൊട്ടാരത്തിലെ ഉദ്യാനത്തിൽവെച്ച് മാലിനി വ്യാഘ്രസിംഹനെ സ്വീകരിക്കുന്നു.

വ്യാഘ്രസിംഹന്റെ മരണത്തെക്കുറിച്ച് അനാവശ്യമായി വിസ്തരിക്കേണ്ടതില്ലല്ലോ. അതെങ്ങനെ സംഭവിച്ചു എന്നത് നമുക്കറിയാവുന്നതാണ്.

സൈന്യാധിപന്റെ മരണം രാജാവായ ശശാങ്കന് കനത്ത ആഘാതവും

ദു:ഖവുമായി. ഉദ്യാനത്തിൽവെച്ചുണ്ടായ വിഷബാധയെ ഇഴജന്തുവിന്റെ ആക്ര മണമായി അയാൾ കരുതി. രഹസ്യാന്വേഷണങ്ങളും വ്യാഘ്രസിംഹന്റെ മരണം സ്വാഭാവികമാണെന്ന് അംഗീകരിച്ചു.

സുഹൃത്തായ സൈന്യാധിപന്റെ നഷ്ടം ഉണ്ടാക്കിയ മനോവിഷമ വുമായി കൊട്ടാരത്തിൽതന്നെ ഇരുന്ന ശശാങ്കനെ മാലിനി ആശ്വാസവാക്കു കളുമായി സമീപിച്ചു. രാജാവിന്റെ സന്തോഷത്തിനുവേണ്ടി അവൾ സ്വകാര്യ നൃത്തവും നടത്തി. ശശാങ്കനുമായി കൂടുതൽ അടുത്ത അവൾ അയാളുടെ കിടക്കറയിലും എത്തി. ശശാങ്കനെ രാജകീയമായി സൽക്കരിച്ച അവൾ വികാ രതള്ളിച്ചയിൽ മതിമറന്ന അയാളുടെ വായയിലേക്ക് ഉമിനീരിനെ കടത്തിവിട്ടു. അതോടെ ധീരനും നല്ലവനുമായ ശശാങ്കരാജാവിന്റെ ജീവിതവും അവസാനിച്ചു.

ജന്മവിധി നടപ്പിലാക്കി തിരിച്ചെത്തിയ മാലിനിയെ വിജയപത്മൻ ആഹ്ലാദത്തോടെ സ്വീകരിച്ചു. ഇരുപത്തിനാലു ഗ്രാമങ്ങളെ അയാൾ അവൾക്ക് കരമൊഴിവാക്കി നൽകി.

പിറ്റേന്നുതന്നെ വിജയപത്മൻ സൈന്യവുമായി ശശാങ്കന്റെ രാജ്യ ത്തിൽ എത്തി. ശശാങ്കനും വ്യാഘ്രസിംഹനും ഇല്ലാത്ത സൈന്യത്തെ അയാൾ നിഷ്പ്രയാസം തോല്പിച്ചു. ശശാങ്കന്റെ രാജ്യം കീഴടക്കിയതോടെ പല രാജാക്കൻമാരും വിജയപത്മന്റെ സാമന്തൻമാരായി. സാമ്രാജ്യത്തിന്റെ അതിരുകളില്ലാത്ത മോഹവുമായി വീണ്ടും മാലിനി അന്യനാടുകളിൽ എത്തി. അവിടേയും രാജകീയ ദുരന്തങ്ങൾ ആവർത്തിച്ചു. അവളുടെ രംഗപ്രവേശ ത്തോടെ വിജയപത്മന്റെ സാമ്രാജ്യത്തിന്റെ വിശാലത നിരന്തരം വർദ്ധിച്ചു കൊണ്ടിരുന്നു.

രാജാവിനും രാജ്യത്തിനും പ്രിയപ്പെട്ടവളായി തീർന്നപ്പോഴും മാലി നിയുടെ മനസ്സിൽ വിട്ടുമാറാത്ത മനസ്താപം നിലനിന്നു. ഓരോ വേട്ടയാ ടലും തന്റെ സ്ത്രീത്വത്തെ അപമാനിക്കുകയാണെന്ന് അവൾ വിശ്വസിച്ചു. അവളെ മനുഷ്യസ്ത്രീയായി കൊട്ടാരത്തിൽ ആരും പരിഗണിച്ചില്ല. വേഷം മാറി അന്യനാടുകളിൽ എത്തുമ്പോഴാണ് അവൾ സ്ത്രീത്വത്തിന്റെ യാഥാർത്ഥ്യത്തെ അനുഭവിക്കുന്നത്. വിജയപത്മന്റെ ഉത്തരവുകളെ അനു സരിക്കുന്ന അവൾക്ക് സ്ത്രീത്വവും ആഗ്രഹങ്ങളും അനാവശ്യമായ ബാദ്ധ്യ തകളായി.

മരിച്ചു വിറങ്ങലിച്ച സാംബവൻ പ്രണയദുരന്തത്തിന്റെ അവശിഷ്ട മായി മാലിനിയെ ആക്രമിച്ചുതുടങ്ങി. അയാളുടെ പതിഞ്ഞ വാക്കുകളും വശ്യ മായ മുഖവും അവളുടെ ഉറക്കംകെടുത്തുന്ന ഓർമ്മയായി. പ്രണയവും രതിയും തനിക്ക് അന്യമാണെന്ന അറിവ് അവളെ വല്ലാതെ വിഷമിപ്പിച്ചു. രതി മരണമുഹൂർത്തങ്ങളായി തീർന്നതോടെ അവളുടെ അടങ്ങാത്ത കാമം ലോക ത്തോടുള്ള പകയും വെറുപ്പുമായി. ജന്മവിധിയെ അന്വേഷിച്ച മാലിനി അവ സാനം രാജകീയ വിധിയിലാണ് എത്തിച്ചേരുന്നത്. അച്ഛന്റെ മടിയിൽനിന്ന്

തന്നെ അപഹരിച്ച ഭടൻ രാജകീയ വിധിയെ നടപ്പാക്കുകയാണുണ്ടായത്.

വിജയപത്മൻ ലോകം ഭരിക്കാൻ ഒരുങ്ങിയപ്പോൾ മാലിനി അയാളെ നശിപ്പിക്കാനുള്ള വഴികൾ തിരഞ്ഞു.

അർദ്ധരാത്രിയോടെ അതീവ രഹസ്യമായാണ് വിജയപത്മൻ മാലിനിയെ സന്ദർശിക്കുക. അയാളുടെ വിശ്വസ്തരായ സൈനികർ വാതിൽക്കൽ ജാഗ്രതയോടെ കാവൽനിൽക്കും. മാലിനിയോട് സംസാരിച്ചു തുടങ്ങുന്ന അയാൾ ശത്രുവിനെ നശിപ്പിക്കാനുള്ള നിർദ്ദേശങ്ങൾ നൽകും. അവയെ വാക്കുകൾ തെറ്റിക്കാതെ നടപ്പിലാക്കുകയാണ് അവളുടെ ജന്മവിധി.

വിജയപത്മന്റെ മരണവിധി നിശ്ചയിച്ച മാലിനി അയാളെ വശീകരിക്കാനുള്ള നടപടികൾ ആരംഭിച്ചു. രാജാവ് വരുമെന്ന് അറിയുമ്പോൾ പ്രത്യേകം അണിഞ്ഞൊരുങ്ങുന്ന അവൾ സുതാര്യമായ വസ്ത്രങ്ങളെ മാത്രം തിരഞ്ഞെടുത്തു. സന്ദർശന സമയങ്ങളിൽ രഹസ്യഭാഗങ്ങളെ ഭംഗിയായി പ്രദർശിപ്പിക്കാനും അവൾ തയ്യാറായി.

വിജയപത്മൻ രാത്രികളിൽ സ്ഥിരമായി വന്നു തുടങ്ങിയപ്പോൾ മാലിനി പറഞ്ഞു:

"വിഷകന്യകയ്ക്ക് രതിക്രീഡയായി പുരുഷയൂഥമാണ് നിശ്ചയിച്ചിട്ടുള്ളത്. അങ്ങ് കിടക്കുക. ഞാൻ പ്രവർത്തിച്ചുകൊള്ളാം. അപ്പോൾ അങ്ങേയ്ക്ക് യാതൊരു അപകടവും സംഭവിക്കില്ല."

മാലിനിയുടെ സൗന്ദര്യത്തിൽ മയങ്ങിയ വിജയപത്മൻ കട്ടിലിൽ മലർന്നുകിടക്കാൻ തയ്യാറായി. വിവസ്ത്രയായി അയാളിലേക്ക് പ്രവേശിച്ച അവൾ രതിയുടെ അഗാധതതയിൽ മുഴുകി സ്വയം മറന്നു. പ്രക്ഷുബ്ധത ശാന്തതയായപ്പോൾ അവൾ വീണ്ടും അയാളിലേക്ക് പ്രവേശിച്ചു. ഇത്തവണ കരുതലോടെയാണ് മാലിനി പ്രവർത്തിച്ചത്. മുലക്കണ്ണുപൊട്ടിച്ച് ചോരത്തുള്ളികളെ വരുത്തിയ അവൾ വിജയപത്മന്റെ വികാരംകൊണ്ടു വിടർന്ന ചുണ്ടുകളെ നെഞ്ചോടുചേർത്തു. ആർത്തിയോടെ മുലകൾ നുണച്ച അയാൾ അടുത്ത നിമിഷത്തിൽ നിശ്ചലനായി തീർന്നു.

പകതീർത്ത് ആശ്വസിച്ച മാലിനി തുടർന്ന് തന്റെ ജീവിതവിധിയേയും നടപ്പിലാക്കി. ആത്മഹത്യചെയ്ത അവൾ സ്ത്രീത്വത്തിന്റെ പൂർണ്ണതയെയാണ് വെളിപ്പെടുത്തിയത്.

കഥ പറഞ്ഞു നിർത്തിയ ക്ഷത്രജൻ ഒന്നാം പ്രതിമയുടെ ഭാവമാറ്റങ്ങളെ സൂക്ഷ്മമായി ശ്രദ്ധിച്ചു. അതിരുകളില്ലാത്ത മനുഷ്യഭാവനയെ കണ്ട് തൃപ്തിപ്പെട്ട ഒന്നാം പ്രതിമ പറഞ്ഞു:

"എന്നെ രസിപ്പിക്കുന്ന കഥകളാണ് താങ്കൾ പറഞ്ഞത്. താങ്കളുടെ കഥകൾ എന്റെ ആത്മാവിനെ സമ്പന്നമാക്കി. എന്തുകൊണ്ടും എന്റെ അനുഗ്രഹത്തിന് രാജകുമാരൻ അർഹനാണ്."

ഒന്നാമത്തെ പ്രതിമ അന്തരീക്ഷത്തിലേക്ക് കൈ ഉയർത്തിയപ്പോൾ ദിവ്യവും അപൂർവ്വവുമായ വാൾ അവരുടെ പക്കൽ എത്തിച്ചേർന്നു. ക്ഷത്രജനു വാൾ നൽകിയ പ്രതിമ പറഞ്ഞു:

"ദിവ്യസിദ്ധിയുള്ള ഈ വാൾ താങ്കളെ ഒരിക്കലും പരാജയപ്പെടുത്തില്ല. വൃക്ഷത്തേയും പർവ്വതത്തേയും നശിപ്പിക്കാൻ ഈ വാളിനു കഴിയും. വിനയവതിയെ സ്വീകരിക്കാൻ ഈ വാൾ രാജകുമാരനെ സഹായിക്കും. പരാജയം അറിയാത്ത നീ നന്മനിറഞ്ഞവനായി എക്കാലത്തും ജീവിക്കുക."

സമ്മാനത്തെ ആഹ്ലാദത്തോടെ സ്വീകരിച്ച ക്ഷത്രജൻ രണ്ടാമത്തെ പ്രതിമയുടെ അടുത്തേക്കു നടന്നു. ക്ഷത്രജൻ അടുത്തെത്തിയപ്പോൾ രണ്ടാം പ്രതിമ പറഞ്ഞു:

"കഥകളുടെ മഹാസാഗരത്തിന് സ്വാഗതം. വീണ്ടും കഥകൾ കേൾക്കാനുള്ള ഭാഗ്യം എനിക്കും ഉണ്ടാകട്ടെ. ദുർമന്ത്രത്തിന് വിധേയരായ ഞങ്ങൾ ചില നിബന്ധനകൾ അനുസരിക്കാൻ നിർബ്ബന്ധിതരാണ്. എല്ലാ നിബന്ധനകളേയും അതിജീവിക്കുമ്പോഴാണ് രാജകുമാരന് വിനയവതിയെ ലഭിക്കുക. ആദ്യമായി എന്റെ ചോദ്യത്തിന് മറുപടി പറയുക. ലോകത്തിലെ മഹാത്ഭുതം എന്താണ്?"

ചിന്തിച്ചു സമയം കളയാതെ ക്ഷത്രജൻ പറഞ്ഞു:

"മനുഷ്യനാണ് ലോകത്തിലെ മഹാത്ഭുതം, വിവേകവും ചിന്തയുമുള്ള ഏകജീവി മനുഷ്യനാണ്. മനുഷ്യവംശത്തെ നിലനിർത്തുന്നത് വിവേകവും ചിന്തയുമാണെങ്കിലും ഭൂരിപക്ഷം മനുഷ്യരും ചിന്താശൂന്യരാണ്, അവിവേകികളാണ്. മനുഷ്യരുടേയും ജീവികളുടേയും മരണത്തെ ഓരോ വ്യക്തിയും നിരന്തരം അഭിമുഖീകരിക്കുന്നു. എന്നിട്ടും മരണബോധമില്ലാതെയാണ് മനുഷ്യൻ ജീവിക്കുന്നത്. അവന്റെ കർമ്മങ്ങളും മോഹങ്ങളും യുഗങ്ങളോളം ജീവിതം നീണ്ടാലും പൂർണ്ണമാക്കാനാവില്ല. തന്റെ മരണം അറിയാത്ത മനുഷ്യൻ വിഡ്ഢിയും ക്രൂരനുമാണ്. മരണബോധം മനുഷ്യനെ നന്മനിറഞ്ഞവനാക്കുന്നു. സ്വന്തം മരണത്തെ ഓർക്കാത്ത മനുഷ്യൻ നശിക്കുന്ന വസ്തുക്കളെയാണ് കെട്ടിപ്പിടുക്കുന്നത്. ഞാൻ വീണ്ടും പറയുന്നു വിവേകവും ചിന്തയുമുള്ള മനുഷ്യനാണ് ലോകത്തിലെ മഹാത്ഭുതം".

ക്ഷത്രജന്റെ മറുപടികേട്ട് പുഞ്ചിരിച്ച രണ്ടാമത്തെ പ്രതിമ കഥ കേൾക്കാൻ തയ്യാറായി.

ക്ഷത്രജൻ വീണ്ടും കഥ പറഞ്ഞുതുടങ്ങി. (തുടരും)

# എൻ.ദാമോദരന്റെ കത്തുകൾ

**എൻ.ദാമോദരൻ / എം.വി.ഹരിദാസൻ**

**36** 3.10.2001

*ആർ.*എച്ച്. വീണ്ടും കിട്ടിത്തുടങ്ങി എന്നറിഞ്ഞത് സന്തോഷമുണ്ട്. ഫണ്ടിന്റെ അഭാവം അവരെ അലട്ടുന്നുണ്ടാവാം. എങ്കിലും അച്ചടി മുടങ്ങാതിരിക്കാനുള്ള ഒരു സ്ഥിരം ഫണ്ട് Indian Renaissance Institute

ന്റെ A/C യിൽ താർകുണ്ടെയുടെ കാലത്ത് തന്നെ സ്വരൂപിച്ചിട്ടുണ്ട്. അതു കൊണ്ട് അത് നടക്കും. ഗാന്ധിജി മരിച്ച് ഏറെ കഴിയും മുമ്പേ 'ഹരിജൻ' നിന്നു. 'Young India' ആദ്യമെനിന്നു. ഗാന്ധിജിക്കുവേണ്ടി പണം വാരി വിതറാൻ എത്ര എത്ര പേരുണ്ടായിരുന്നു? നാണയത്തിലും നോട്ടിലും മുദ്രയിലും മാത്രമായി ഗാന്ധിയെ ഒതുക്കി. റോയ് മരിച്ചിട്ട് അര നൂറ്റാണ്ടാകുന്നു. എന്നാൽ റോയ്ക്ക് ആരാധകരല്ല, മറിച്ച് അദ്ദേഹത്തെ ധൈഷണികമായി ഓർക്കുന്ന ഒരു തലമുറ - ചെറുതെങ്കിലും - ഉണ്ടായി. നിരാശനായിരുന്നു ഗാന്ധി അവസാനഘട്ടത്തിൽ. Freedom at midnight വായിച്ചിട്ടുണ്ടാവുമല്ലോ? അതിലൊരിടത്ത് രേഖപ്പെടുത്തികണ്ടു: മൌണ്ട് ബാറ്റൻ കോൺഗ്രസ്സ് വർക്കിംഗ് കമ്മിറ്റിയെ ഒരു കാര്യം ഉപദേശിക്കാൻ പറഞ്ഞപ്പോൾ ഗാന്ധി പ്രതികരിച്ചു. 'താങ്കൾ ഉപദേശിക്കുന്നതാണ് നല്ലത്. എന്നെക്കാൾ ആ സംഘടനയിൽ താങ്കൾക്കാണല്ലോ സ്വാധീനം'. ആ ഭാഗം വായിച്ച ഞാൻ സ്തബ്ധനായി!

ഫാസിസം എന്ന റോയ് പുസ്തകം ആ വിഷയം മാത്രം കൈകാര്യം ചെയ്യുന്നതാണ്. അതെഴുതിയ കാലത്ത് റോയ് സ്റ്റാലിനിസ്റ്റല്ലാത്ത മാർകിസ്റ്റായിരുന്നു. Selected works ൽ പുസ്തകം പൂർണ്ണമായും കൊടുത്തിട്ടില്ല. ഇസമെന്തായാലും താത്വികമായി അത്ര ആഴത്തിൽ ചികഞ്ഞു നോക്കിയ പുസ്തകം വേറെ ഞാൻ കണ്ടിട്ടില്ല. 1939 ൽ കൊണിമാറ ലൈബ്രറിയിൽ 'Menace of Fascism എന്ന പുസ്തകമുണ്ടായിരുന്നത് വായിച്ചിട്ടുണ്ട്. ഞാനാദ്യം വായിച്ച ഫാസിസ്റ്റ് വിരുദ്ധ ഗ്രന്ഥം അതായി രുന്നു. അതിൽ ഫാസിസത്തിന്റെ സാംസ്കാരിക പൈതൃകമൊന്നും എടുത്തു കാണിച്ചിട്ടില്ല. യാതനകളും വേദനകളും മറ്റുമാണ് പ്രതിപാദ്യം. ഗ്രന്ഥകാരന്റെ പേരും ഓർക്കുന്നില്ല.

ഇന്ന് വിഷമിച്ച് ആനന്ദിന്റെ ലേഖനം വായിച്ചു; മാതൃഭൂമിയിൽ. അത് വായിച്ചപ്പോൾ അന്തർജ്ജനത്തിന്റെ ഓർമ്മവന്നു. അന്തർജ്ജനങ്ങൾ ഭർത്താവിന്റെ പേര് പറയില്ല. തിരുവാതിരക്കളിക്ക് പാട്ടുപാടി കളിച്ചപ്പോൾ... എങ്കിലുമെന്നുടെ വാസുദേവ എന്നൊരുഘട്ടം വന്നപ്പോൾ എങ്കിലുമെന്റെ കിടാങ്ങച്ഛാ... എന്നാക്കി മാറ്റി. ആ ലേഖനത്തിന്റെ ഉള്ളടക്കം മുഴുക്കെ റോയ്യുടെ പ്രസ്താവനയുടെ ഉള്ളടക്കമാണ്. റോയ് എന്നുപറയാതെ. ശരിയാണ്, ഇന്ത്യൻ മാദ്ധ്യമങ്ങൾ റോയ് വിരുദ്ധമാണ്. 'I prefer your mute service' എന്ന ഗാന്ധി റോയിക്കെഴുതിയ Post cardനു ശേഷം 75% പത്രങ്ങളും ആ നിലപാട് സ്വീകരിച്ചു[46]!

പ്രൊ. സാനുവിന് ഞാനൊരു നീണ്ടകത്ത് ഇന്നലെ പോസ്റ്റ് ചെയ്തു. 1950 മുതലുള്ള വിഷയങ്ങളെ അതിലുള്ളു. അതിൽ തന്നെ വസ്തുതാപരമായ തെറ്റുകളും ഉണ്ട്. എല്ലാം എടുത്തുകാണിച്ചിട്ടുണ്ട്.

എ.കെ.പിള്ളയുടെ ജീവചരിത്രം എഴുതിയ എ.രാധാകൃഷ്ണൻ (മദ്രാസ്) 10 ദിവസം മുമ്പ് ഇവിടെ വന്നിരുന്നു. രാധാകൃഷ്ണൻ

ഗോവിന്ദന്റെയും സുഹൃത്താണ്. അദ്ദേഹം ഒരു ഗോവിന്ദചരിതം എഴുതാനുദ്ദേശിക്കുന്നു. ഇനിയും വരാമെന്നും സംശയങ്ങൾ എഴുതി ചോദിക്കാമെന്നും പറഞ്ഞു. നടക്കട്ടെ. സാനു ശേഖരിച്ച മെറ്റീരിയൽസ് മുഴുവൻ ഉപയോഗപ്പെടുത്തിയിട്ടില്ലെന്നു തോന്നുന്നു. 10 കൊല്ലം മുമ്പ് ഇവിടെ വന്ന് പലതും കുറിച്ചെടുത്ത് പോയി. ഒരു പക്ഷെ കാലത്തിന്റെ ദൈർഘ്യ ത്തിൽ അവ നഷ്ടപ്പെട്ടിരിക്കാം.

**37** 4.10.2001

പ്രേമനാഥ ബജാജിന്റെ ഭഗവൽഗീതയെപ്പറ്റി കഴിഞ്ഞകത്തിൽ എഴുതിയില്ല അല്ലെ? ഞാൻ ആ പുസ്തകം വായിച്ചിട്ടില്ല. അക്കാലത്ത് ആർ.എച്ചിൽ ഒരു വലിയ റിവ്യൂ വന്നിരുന്നു. പുസ്തകം വാങ്ങിയില്ല. ബജാജ് ഗൗരിബജാജ് മാലിക്കിന്റെ-ഐ.ആർ.ഐ.ന്റെ പ്രസിഡണ്ടിന്റെ അച്ഛനാണ്. കാശ്മീരി പണ്ഡിറ്റ്. ഷേക്ക്അബ്ദുള്ളയൊടൊപ്പം നാഷണൽ കോൺ ഫ്രൻസിൽ പഴയകാലത്ത് സജീവമായിരുന്നു. കാഷ്മീർ സോഷ്യലിസ്റ്റ് പാർട്ടിയുടെ സ്ഥാപകനുമായിരുന്നു. റോയ് ജയിൽവിമുക്തനായ ശേഷം റോയ്സ്റ്റായി. നല്ല പണ്ഡിതനാണ്. കടുത്ത യുക്തിവാദിയും. ഷേക്ക് അബ്ദുള്ളയുമായി തെറ്റിപിരിഞ്ഞപ്പോൾ 9 കൊല്ലം തടവിലിട്ടു. പിന്നീട് ദില്ലിയിലേക്ക് നാടുകടത്തി. റോയ് മരിച്ചശേഷം റാ. ഹ്യൂമനിസ്റ്റുകളുടെ ഒരു കൽക്കത്ത സമ്മേളനത്തിൽ ജയപ്രകാശ് നാരായണൻ പ്രസംഗിച്ചതിൽ ക്ഷുഭിതനായി. മകൾ ഡോ:ഗൗരിബജാജ് മാലിക്കും പണ്ഡിതയാണ്. അവർ – ഡോ:മാലിക്കും (ഭർത്താവ്) ഡോ:ഗൗരിയും കുറെകാലം അമേരിക്കയി ലായിരുന്നു. അക്കാലത്ത് ഐ.ആർ.എച്ചിനെ പ്രതിനിധീകരിച്ച് പല അമേരിക്കൻ ഹ്യൂമനിസ്റ്റ് പരിപാടികളിലും പങ്കെടുത്തിരുന്നു രണ്ടുപേരും.

ഫാസിസത്തെ സംബന്ധിച്ച് റോയ് 1950ൽ കൽക്കത്തയിൽ ചേർന്ന സാഹിത്യകാരസമ്മേളനത്തിലെ ഒരു പ്രസംഗത്തിന്റെ മലയാള പരിഭാഷ (ഡോ: എം.കെ.പവിത്രൻ ചെയ്തത്) മുമ്പ് സമീക്ഷയിലും പിൽക്കാലത്ത് റോയ് ശതാബ്ദിപതിപ്പിലും പ്രസിദ്ധീകരിച്ചിട്ടുണ്ട്. താങ്കൾക്ക് ഒരു ഫോട്ടോകോപ്പി അയക്കുന്നുണ്ട്. 52 കൊല്ലത്തിനുശേഷം ആ ദീർഘ ദർശനം യാഥാർത്ഥ്യമായി കൊണ്ടുവരുന്നു[47].

ഒരു ഫോട്ടോകോപ്പി സാഹിത്യ അക്കാദമിയിലെ പത്രത്തിലേക്ക് ഡോ:പി.വി. കൃഷ്ണൻനായർക്കും ഇതോടൊപ്പം അയക്കുന്നു. പ്രസിദ്ധീ കരിക്കുമെന്നുറപ്പില്ല. അധികാരത്തിന്റെ പ്രശ്നങ്ങൾ ഉണ്ടായാലോ?

1842ൽ കാറൽമാർക്സ് റെയിനിഷ് സെയ്തുങ്ങിന്റെ പത്രാധിപരാ യിരുന്നു. അന്നെഴുതിയ ഏതാനും വരികൾ താഴെ:

"മനുഷ്യന്റെ എല്ലാ ദൈവങ്ങളെയും പണം തരംതാഴ്ത്തുന്നു. അവരെ ചരക്കുകളാക്കി തീർക്കുന്നു. എല്ലാറ്റിന്റെയും സാർവജനീനവും സ്വയം സ്ഥാപിതവുമായ വില പണമാണ്. അക്കാരണത്താൽ അത് മുഴുവൻ ലോകത്തിന്റെയും-മനുഷ്യന്റെ ലോകത്തിന്റെയും-പ്രകൃതിയുടെയും

സാക്ഷാൽമൂല്യം കവർന്നെടുത്തിരിക്കുന്നു. മനുഷ്യന്റെ അസ്തിത്വത്തിന്റെയും കർമ്മത്തിന്റെയും അന്യംവന്ന സത്തയാണ് പണം. ഈ അന്യസത്ത മനുഷ്യനെ അടിമപ്പെടുത്തുന്നു. അവനോ അതിനെ ആരാധിച്ചുകഴിയുന്നു".

38 22.10.2002

മെനസ് ഓഫ് ഫാസിസത്തിന്റെ കർത്താവിന്റെ പേർ ഓർമ്മ വന്നില്ല. John Strachy ആണല്ലെ ? 1939ൽ കണ്ണിമാറ ലൈബ്രറിയിൽ വെച്ചാണ് വായിച്ചത്. ഫാസിസത്തിന് സാമ്പത്തികവശം – മുതലാളിത്തത്തിന്റെ അവസാന നൃത്തംമാത്രമായി – കണ്ടിരുന്നവരധികവും കമ്മ്യൂണിസ്റ്റുകളായിരുന്നു. അതാണ് സ്ട്രാച്ചി എഴുതിയിരുന്നതെന്നോർമ്മിക്കുന്നു. അദ്ദേഹം ഔദ്യോഗിക കമ്യൂണിസ്റ്റായിരുന്നില്ലെങ്കിലും കടുത്ത സഹയാത്രികനായിരുന്നു. ലേബർ പാർട്ടിയിലെ മെമ്പറും. യുദ്ധം (2-ാം) തുടങ്ങിയ ഉടനെ അദ്ദേഹം കമ്മ്യൂണിസ്റ്റുകളെ ന്യായീകരിച്ച് ഒരു ഗ്രന്ഥം എഴുതി : Must we fight the war ? കെ.ദാമോദരൻ ആ പുസ്തകവുമായി നാടുനീളെ നടന്നിരുന്നു. 2, 3 Chapter കൾ ഞാനും വായിച്ചിട്ടുണ്ട്.

ആർ.എസ്.എസ്. നിരോധത്തെപ്പറ്റി സാഹിത്യകാരന്മാരുടെ പ്രസ്താവനയിൽ അത്ര പുതുമയില്ല. ഭാവനകളെ അക്ഷരരൂപത്തിൽ ഭംഗിയായി അവതരിപ്പിക്കുന്നവരാണല്ലൊ സാഹിത്യകാരന്മാർ ! അവർക്ക് പൊതുവിൽ ധിഷണാശാലികൾ എന്നു പറയാറുണ്ടെങ്കിലും എനിക്കതിനോട് യോജിപ്പില്ല. സദ്ദാംഹുസൈന് 100% വോട്ടുകിട്ടിയതിൽ നമ്മുടെ ദേശീയ-കമ്മ്യൂണിസ്റ്റ് ബുദ്ധിജീവികൾ ആഹ്ലാദിക്കുന്നു. ഹിറ്റ്ലർക്ക് 100% വോട്ടുകിട്ടിയപ്പോഴും ഇതായിരുന്നു നമ്മുടെ ബുദ്ധിജീവി വിഭാഗത്തിന്റെ നിലപാട്. ഇന്ദിരാഗാന്ധിയുടെ അടിയന്തരാവസ്ഥയെ അനുകൂലിച്ചവരായിരുന്നു ഇവിടുത്തെ പ്രമുഖ സാഹിത്യകാരന്മാർ. കൃഷ്ണവാരിയരും, സുഗതകുമാരിയും, വി.ടി.ഭട്ടതിരിപ്പാടും, കെ.പി.കേശവമേനോനും, ഉറൂബും മറ്റും. ഉറൂബിനോടും വി.ടി.യോടും സൗഹൃദം മാറ്റിവെച്ച് എനിക്ക് സംസാരിക്കേണ്ടിവന്നിട്ടുണ്ട്. ദേവനും മറ്റും ഇപ്പോൾ ഉന്നത ശ്രേണി കളിൽ ഇരിക്കുന്നവരാണ്. എം.വി.ദേവൻ, റോയ് ചിന്താഗതിക്കാരനോ ഹ്യൂമനിസ്റ്റോ ആയിട്ടില്ല. അയാളിപ്പോൾ നല്ലൊരു ശാസ്ത്രീയ ശിൽപ്പി യാണ്. ആ വിഷയം അറിയാം എന്നും സമ്മതിക്കുന്നു.

ആനന്ദ് ഇപ്പോൾ എഴുത്തുകാരുടെ കൂട്ടത്തിൽ സ്ഥാനം പിടിച്ച ചിന്തകനത്രെ! ഞാൻ ഒരിക്കൽ കണ്ടു സംസാരിച്ചിട്ടുണ്ട്; കൊല്ലങ്ങൾക്ക് മുമ്പ്. അവസാനഘട്ടത്തിലെ ഗാന്ധിയോട് പലർക്കും സഹതാപമുണ്ട്. പിന്നെ, ഒരുറച്ച റാ. ഹ്യൂമനിസ്റ്റാവുക അത്ര എളുപ്പമല്ല. തീർത്തും ഒറ്റ പ്പെട്ടുപോകും. അല്ലെങ്കിൽ ഒറ്റപ്പെടുത്തും. ദേശാഭിമാനമെന്ന സ്വാർത്ഥത്തിൽ പൊതിഞ്ഞ രാഷ്ട്രീയ, സാമൂഹ്യ, തത്വശാസ്ത്രത്തിനെ വിലയുള്ളൂ. ഈ കത്തെഴുതുമ്പോൾ ഈ ആഴ്ചത്തെ മാതൃഭൂമി ആഴ്ചപതിപ്പ് കിടക്കുന്നുണ്ട്. "വേണ്ടത് ഭാരതകേന്ദ്രിത ചരിത്രപഠനം" എന്ന നമ്മുടെ ചരിത്രകാരനായ എം.ജി.എസ്സിന്റെ

ലേഖനം. വായിച്ചില്ല. കമ്മ്യൂണിസ്റ്റ് വിരുദ്ധരാവാൻ ഉപകരിക്കുന്ന റോയ് വചനങ്ങൾ ഇവർ തെരഞ്ഞെടുക്കും. അത്രമാത്രം.

ശാരീരകമായും മാനസികമായും ക്ഷീണിച്ചു. എന്തോ ഒരസ്വസ്ഥത എല്ലായ്പ്പോഴും അനുഭവപ്പെടുന്നു. കണ്ണിന്റെ കാഴ്ച ദിവസേന എന്നവിധം കുറയുന്നു. അതുകാരണം പുതിയ വായനയില്ല. ബുദ്ധിയുടെ കൂർമ്മതയും ഇല്ലാതാവുന്നു. ആകപ്പാടെ ഒരു മടുപ്പ്.

### 39 24.12.2002

ഒന്നും വായിക്കാറില്ല. പത്രം ഒന്നുമറിച്ചുനോക്കും. താങ്കളുടെ നീണ്ടലേഖനം മാദ്ധ്യമം പ്രസിദ്ധീകരിച്ചുവൊ?[48] സാദ്ധ്യതയില്ല. ഒന്നാമത്, ഇന്ത്യൻ ബഹുഭൂരിപക്ഷ സമൂഹവും ഫാസിസത്തിന്റെ താത്വികവശം ഉൾകൊള്ളുന്നവരാണ്. മതവിശ്വാസികൾ പ്രത്യേകിച്ചും! മിത്തും ഭക്തി യുമാണവരുടെ ജീവിതാംശം. ഗുജറാത്ത് ആവർത്തിക്കുമങ്കെിൽ അത്ഭുതപ്പെടേണ്ടതില്ല. ഇന്നലെ ടി. വി.യിൽ വെങ്കയ്യനായിഡു പറയുന്നത് കേട്ടു. "സാംസ്കാരിക ദേശീയത" അവരുടെ ലക്ഷ്യമെന്ന്. ഫാസിസത്തിന്ന് സാമ്പത്തികവശമേയുള്ളുവെന്ന കമ്മ്യൂണിസ്റ്റ സങ്കൽപം പൊള്ളയാണെന്ന് മാർക്സിസ്റ്റായ കാലത്ത് തന്നെ റോയ് പ്രഖ്യാപിച്ചിട്ടുണ്ട്. ഫാസിസത്തിന്റെ സാംസ്കാരിക വശം അത്രയും വ്യക്തമായി വരച്ചു കാണിച്ച മറ്റൊരാൾ എന്റെ അറിവിൽ ഇല്ല. ഇവിടെ എല്ലാ ഫാസിസ്റ്റ് വിരോധികളും അടിസ്ഥാനപരമായി ഫാസിസ്റ്റുകളാണ്. സ്വാതന്ത്ര്യ നിഷേധികളാണവരെല്ലാം എന്നുതന്നെ പറയട്ടെ.

താങ്കളുടെ പുതുജോലിയിൽ അസംതൃപ്തനാണെന്നു മനസ്സി ലാക്കുന്നു. അതും സ്വാതന്ത്ര്യത്തിന്റെ പ്രശ്നമാണ്. നമ്മുടെ മുഖ്യമന്ത്രി സംസാരിക്കാറില്ലായിരുന്നു. സംസാരം തുടങ്ങിയപ്പോൾ ഒരു Benevolent Dictator എന്ന പോലെയാവുന്നു. അദ്ദേഹത്തിന്ന് കേരളം സമ്പൽ സമൃദ്ധമാവണം; അതാക്കാൻ അദ്ദേഹം തന്നെ വേണം താനും! ദിശാബോധം നഷ്ടപ്പെട്ട ഒരു സമൂഹവും സമൂഹനേതൃത്വവും!!!

### 40 16.1.2003

എനിക്ക് ഉത്സാഹകുറവ് തുടങ്ങി. വായന വിരളം. പുതിയ തൊന്നും കിട്ടാനുമില്ല. വളരെ വിഷമിച്ച് എന്തെങ്കിലും എഴുതിയാൽ പ്രസിദ്ധീകരിക്കാനും പത്രങ്ങളില്ല. നോവലും കഥയും കവിതയും എഴുതാനറിയില്ല. ആവശ്യപ്പെട്ടയച്ച രണ്ടുലേഖനങ്ങൾ അടുത്തകാലത്ത് പ്രസിദ്ധീകരിച്ചില്ല. അഭിപ്രായ വൈരുദ്ധ്യം! താങ്കളുടെ ലേഖനം മാദ്ധ്യമം പ്രസിദ്ധീകരിക്കുമെന്നു തോന്നുന്നില്ല. അവർക്കൊക്കെ അവരുടെതായ യാഥാസ്ഥിതികത്വമുണ്ട്. നമ്മുടെ അഭിപ്രായങ്ങൾ ഇന്നുകാണുന്ന ബൂർഷ്വാ പാർലിമെന്ററി ഡെമോക്രാറ്റുകൾക്ക് മനസ്സിലാവില്ല. വോട്ടു ചെയ്യലാണല്ലൊ ജനാധിപത്യം.

Globalization - Liberalization താത്വികമായി നോക്കുമ്പോൾ Laissez-faire economy യുടെ പുത്തൻ രൂപമാണ്. രണ്ടും സ്വകാര്യ

സ്വത്തിനെയും മുതലാളിത്ത വ്യവസ്ഥയെയും സഹായിക്കും. ഇടത്തരക്കാരന് നക്കാപിച്ച ലഭിക്കും. പാവങ്ങൾ പാവങ്ങളായി തുടരും. പാശ്ചാത്യ മുതലാളിത്തം രണ്ടാം ലോകയുദ്ധാവസാനത്തോടെ അതിന്റെ സാമ്രാജ്യത്വ ഭീഷണി അവസാനിപ്പിക്കുമെന്നും കോളനികളില്ലാതെ മൂലധനം ഇറക്കുമതി ചെയ്തു സ്വർണ്ണചങ്ങലകൊണ്ട് ഡോളർസാമ്രാജ്യത്വം വരുമെന്നും രണ്ടാം ലോകയുദ്ധകാലത്ത് റോയ് പ്രവചിച്ചിരുന്നു. ഇടത്തരക്കാരൻ വിശ്വസ്തനല്ലെന്ന് ട്രോട്സ്കിയും പറഞ്ഞിട്ടുണ്ട്. തന്റെ സൗകര്യാർത്ഥം അവൻ ഏതുഭാഗത്തും നിൽക്കും. പക്ഷെ, ഇന്നത്തെ സാമൂഹ്യാവസ്ഥയിൽ നമ്മളും ജനങ്ങളും നിസ്സഹായരാണ്. Production for use, not for profit എന്ന റോയ് വചനം യാഥാർത്ഥ്യമാവാൻ ഇത്തരു ണത്തിൽ സാദ്ധ്യമല്ല. റോയ്യും ഗാന്ധിയും അവഗണിക്കപ്പെട്ടിരിക്ക യാണ്. സ്വയം പര്യാപ്തത കൈവരിക്കാൻ കഴിയാത്ത അവികസിത-വികസ്വര രാജ്യങ്ങൾ ചൂഷണ വിധേയമാണ്. ദേശീയ മുതലാളിത്തം പരദേശമുതലാളിത്തവുമായി സന്ധിചെയ്യും. ഇതൊക്കെയല്ലേ നാം ഇപ്പോൾ അനുഭവിക്കു ന്നത്? മാർക്സിയൻ കാലഘട്ടത്തിലെ റോയ് വിശകലനങ്ങൾ ഇന്ന് യാഥാർത്ഥ്യമാവുകയാണ്. അന്നത് കമ്മ്യൂണിസ്റ്റുകളും പൂർണ്ണമായും സ്വീകരിച്ചില്ല. Laberalization ന്റെ ഗുണം വളർച്ച പ്രാപിച്ച രാജ്യങ്ങളിലെ ജനങ്ങളിൽ ഭൂരിഭാഗത്തിനും ഗുണം ചെയ്യും. പക്ഷെ, ഏഷ്യൻ നാടുകളിൽ അത് സംഭവിക്കില്ല. ലോകത്തിന്റെ മുഴുവൻ രക്ഷാകർതൃത്വവും ഏറ്റെടുക്കാനുള്ള അമേരിക്കൻ ശ്രമം ആക്ഷേപാർഹമാണ്.

**41** 10.2.2003

വിശേഷിച്ച് ഈ കത്തെഴുതുന്നതു ഒരു പ്രത്യേകകാര്യം ശ്രദ്ധയിൽപ്പെടുത്താനും മറ്റും ആണ്.

ഞാനിപ്പോൾ വായന മിക്കവാറും ഇല്ലാത്ത അവസ്ഥയിലാണ്. എന്നാൽ ഏകാന്തതയിൽ, ഇയ്യിടെ എം.എൻ റോയ്യുടെ selected works ന്റെ 4 ാം വാല്യത്തിലെ ഏതാനും ഭാഗങ്ങൾ അപ്പപ്പോഴായി ഒരു രണ്ടാം വായന നടത്തി. അപ്പോൾ രണ്ടദ്ധ്യായങ്ങൾ കണ്ടു. (1) Materialism in Indian philosophy (2) Modern Materialism (Page 322-358) താങ്കൾക്കത് തർജ്ജമചെയ്യാവുന്നതാണ്. വിഷയം താൽപര്യമുള്ളതുമാണല്ലോ? മലയാളവായനക്കാരന്ന് ഒരപൂർവ്വസിദ്ധിയും. ആരെങ്കിലും പ്രസിദ്ധപ്പെടുത്തും. അല്ലെങ്കിൽ നമുക്കുതന്നെയും ചെയ്യാം. ഞാൻ ജീവിച്ചിരിപ്പു ണ്ടെങ്കിൽ. കുറച്ച് Pain എടുക്കണം. അതു രസമാണ്. എസ്.എൻ.റേ ഒതുക്കി രൂപപ്പെടുത്തിയതാണെന്നു തോന്നുന്നു. പക്ഷെ, അതിന്നൊരു പൂർണ്ണത്വമുണ്ട്. താൽപര്യമുണ്ടെങ്കിൽ പുസ്തകം അവിടെ ഇല്ലെങ്കിൽ ഞാനാഭാഗം ഫോട്ടോസ്റ്റാറ്റ് എടുത്തയച്ചുതരാം.

Globalization & Liberalization ആരു നടത്തണമെന്നതാണ് ഇപ്പോൾ വിവാദവിഷയം! ഞാനായാൽ ശരി. നിങ്ങളായാൽ തെറ്റ്. രാഷ്ട്രീയം

ഇത്ര നാണം കെട്ടതായതോർത്ത് ദുഃഖിക്കുന്നു. Politics is a Science എന്ന റോയ്യുടെ നിലപാട് ഓർക്കുമ്പോൾ എന്തുപറയാൻ.

42 24.2.2003

കാഴ്ചയും കേൾവിയും ദിവസേന എന്ന വിധം മോശമാവുന്നു. മധുരയിലോ, കോയമ്പത്തുരോ ഒന്നുപോയി നോക്കിയാലോ എന്നാലോചിക്കയാണ്. മാർക്സിയൻ/ ഹ്യൂമനിസ്റ്റ് വഴികളെന്ന ത്രൈമാസിക എന്റെ കയ്യിൽ നിന്ന് കുറെ കോപ്പികൾ നഷ്ടപ്പെട്ടു. ശരിയാണ്. അത്തരത്തിലൊന്ന് എഡിറ്റ്ചെയ്യാൻ ഇപ്പോൾ ആരെയും കാണുന്നില്ല. 21-ാം നൂറ്റാണ്ട് ധൈഷണികമായി ശുഷ്കിച്ചുപോകുന്നു! മാത്രമല്ല , ആപൽക്കരമാംവിധം അത് പിന്നോക്കംപോകുന്നു. അമിതമായ ജനസംഖ്യാ വിസ്ഫോടനം ഒരു മഹാഭീഷണിയായി തോന്നുന്നു. ഭരണകൂടങ്ങൾക്ക് നിയന്ത്രിക്കാനാവാത്ത വിധം ആൾകൂട്ടത്തിന്റെ Mobocracy അഴിഞ്ഞാട്ടം നടത്തുന്നു. Revolt ചെയ്യാനുള്ള അവകാശം ശരിയായ ദിശയിലേക്കല്ല നീങ്ങുന്നത് എങ്കിൽ വിപ്ലവത്തിനു പകരം പ്രതിവിപ്ലവമായിരിക്കും സംഭവിക്കുക. നാം ആ വഴിക്കാണോ നീങ്ങുന്നത് ? ഞാൻ ആശങ്കാകുലനാണ്. വിപ്ലവത്തിന് കുലീനമായ ഒരു പുതുമ വേണം. റോയ്യുടെ Non - Political writings ന്റെ ഒരു കോപ്പി വാങ്ങി അയച്ചുതരാൻ ഞാൻ ദില്ലിയിലുള്ള മകന് എഴുതിയിട്ടുണ്ട്. പണ്ട് വായിച്ചത് ഇപ്പോൾ വായിക്കുമ്പോൾ പുതിയ അർത്ഥതലം ലഭ്യമാകുന്നു.

43 22.4.2003

ഒരുതരം മടുപ്പ് തോന്നുന്നു. ഉപയോഗശൂന്യമായ ജീവിതം കൊണ്ടെന്തുപ്രയോജനം ? കാറൽമാർക്സിന്റെ പുത്രിയും പൗത്രനും 1911ൽ പാരീസിൽവെച്ച് ആത്മഹത്യ ചെയ്തു. കാരണം മേൽപറഞ്ഞതായിരുന്നു. മാദ്ധ്യമക്കാരെപ്പറ്റി എനിക്ക് ഒട്ടും നല്ല അഭിപ്രായമില്ല. ഇസ്ലാമിസം ലോകം മുഴുവൻ പരക്കുമ്പോഴെ ശാശ്വതമായ മോക്ഷം ലഭിക്കൂ എന്നാണല്ലോ അവരുടെ അടിസ്ഥാനം !

1940 കളിൽ ആദ്യപകുതിയിൽ ലോകത്തിന്റെ ആരാധ്യപുരുഷൻ ഹിറ്റ്ലറായിരുന്നു. 2003 ൽ സദ്ദാംഹുസൈനായി വീരപുരുഷൻ ! വീരാരാധന നമ്മുടെ രക്തത്തിൽ കലർന്നതാണ്. ശത്രുസംഹാരം ജന്തുപാരമ്പര്യത്തിന്റെ തുടർച്ചയും! ശത്രുവിനെ നശിപ്പിക്കുക എന്നത് ധീരോദാത്തതയുടെ ലക്ഷണമായി നാം ഗണിക്കുന്നു. രാമായണകാലംതൊട്ടു തന്നെ അതു പ്രകടമാണ്.

ഞാൻ, ഇറാഖ് യുദ്ധം തുടങ്ങിയപ്പോൾ, ജനം കാട്ടികൂട്ടിയ കോലാഹലം ടിവിയിൽ കണ്ടപ്പോൾ ഒരു കൊച്ചുലേഖനം എഴുതി മാതൃഭൂമി ദിനപത്രത്തിനയച്ചു; 95% പ്രസിദ്ധീകരണ സാദ്ധ്യതയില്ലെന്ന വിശ്വാസത്തിൽ തന്നെ. അങ്ങിനെതന്നെ സംഭവിച്ചു. ലേഖനത്തിന്റെ തലക്കെട്ട് "മുസ്ലീം മതമൗലികവാദവും പാശ്ചാത്യ ലിബറലിസവും". എന്നായിരുന്നു. ഹിറ്റ്ലറെ

പോലെ സദ്ദാമും ബ്രിട്ടീഷ് അമേരിക്കൻ സഹായത്തിൽ വളർന്നവനാണ്. ഇറാക്കും കുവൈത്തും, ആക്രമിച്ച സദ്ദാമിന്റെ അടുത്ത ലക്ഷ്യം ജോർദ്ദാനായിരുന്നു. കൊച്ചുകൊച്ചു അറേബ്യൻ രാജ്യങ്ങളെ വിഴുങ്ങി ഒടുവിൽ ഇസ്ലാമിക രാജ്യത്തിന്റെ അധിപനായിത്തീരാൻ സദ്ദാം ആഗ്രഹിക്കുമെന്നാണെന്റെ നിഗമനം. ഒന്നാം ലോകയുദ്ധകാലത്ത് ഓട്ടോമൻ സാമ്രാജ്യം തകർത്തത് ബ്രിട്ടനാണ്. തൽസ്ഥാനത്ത് ഒരു പുത്തൻ ഓട്ടോമൻ സാമ്രാജ്യത്തിന്റെ അധിപനാവാൻ സദ്ദാം ഉദ്ദേശിക്കുന്നതായി തോന്നുന്നു. ആദ്യത്തെ ഓട്ടോമൻ സാമ്രാജ്യത്തിന്റെ അധിപൻ തുർക്കിയിലെ ഖലീഫയായിരുന്നു. അന്നയാൾ ലോകമുസ്ലീങ്ങളുടെ ഖലീഫയും. 120 കോടി മുസ്ലീ ങ്ങളുടെ ഖലീഫയാവുക എന്നുവച്ചാൽ അതൊരു ചെറിയ കാര്യമല്ല! പല പോരായ്മകളുണ്ടെങ്കിലും, അത്തരം ഒരു സാമ്രാജ്യം പാശ്ചാത്യ ലിബറലിസത്തിന്നും ഭീഷണിയാവും. എണ്ണയെക്കാൾ പ്രധാനമാണ് വിശ്വാസപ്രമാണങ്ങൾ! അത്തരം ഒരു സ്ഥിതിവിശേഷം ഭാവിയിൽ സംഭവിക്കാൻ സാധ്യതയുണ്ട്. അത് ചെറിയ അറബ്‌രാജ്യങ്ങളുടെ സ്വാതന്ത്ര്യത്തിനും തടസ്സമാവും. അതാണ് ചില ഗൾഫ് രാജ്യങ്ങൾ സദ്ദാമിനെ അംഗീകരിക്കാത്തത്. സദ്ദാമിന് ഇസ്ലാമിക സാർവ്വഭൗമനാ വണം; അത് പാശ്ചാത്യലിബറൽ സംസ്ക്കാരത്തെ സാരമായി ബാധിക്കും. ഈ വസ്തുത ഉള്ളിന്റെ ഉള്ളിൽ ഇസ്ലാം മൗലികവാദികൾക്കും ലിബറൽ പാശ്ചാത്യർക്കും ഉണ്ടെന്നനുമാനിച്ചാൽ തെറ്റാവില്ല. അവ തമ്മിലുള്ള ഭാവി യിലെ സംഘട്ടനം (ഉണ്ടാവുകയാണെങ്കിൽ) മനുഷ്യരാശിയുടെ നാശ മായിരിക്കും സംഭവിക്കുക. ഇതൊന്നും നമ്മുടെ രാഷ്ട്രീയക്കാരന്റെ  ചിന്തയിലില്ല!! സംസ്ക്കരിക്കുക എന്നതല്ല നമ്മുടെ തത്വം; നശിപ്പിക്കുക എന്നതാണ്. സദ്ദാമും ബുഷും നശീകരണത്തിൽ വിശ്വസിക്കുന്നു. മറ്റൊരു ലാദൻകൂടി ലോകത്തിലുണ്ടാവുന്നു!

## 44 — 23.7.2003

*റോ*യ്‌യുടെ പൂച്ചക്കഥകളുടെ 1-ാം വോള്യമാണോ തർജ്ജമ ചെയ്യുന്നത്? എങ്കിൽ അവസാന രണ്ടുലേഖനങ്ങൾ മാത്രം പുസ്തകമാക്കാവുന്നതാണ്. സന്യാസപരിത്യാഗവും, തത്വശാസ്ത്രവും. രണ്ടുംകൂടി 50 പേജുണ്ട്. തർജ്ജമചെയ്താൽ 100ൽ താഴെ പേജേ ഉണ്ടാവൂ. ഇപ്പോഴത്തെ കാലഘട്ടത്തിനനുയോജ്യവുമാണ്.

എനിക്കൊരാശയം ഉദിക്കുന്നു. നമ്മിൽ ചിലരടങ്ങിയ കേരള നവോത്ഥാന സമിതിയോ അല്ലെങ്കിൽ ക്ലബ്ബോ ആയി കൊച്ചുകൊച്ചു പുസ്തകങ്ങൾ ഇറക്കാവുന്ന ഒരു സംരംഭം ഉണ്ടാക്കികൂടെ? 100 ഉം അതിൽ താഴെയും പേജുകൾ വരുന്ന പുസ്തകങ്ങൾ വലിയ മുതൽ മുടക്കില്ലാതെ നടത്താവുന്നവിധം. നമ്മളാഗ്രഹിക്കുന്ന ഇന്ത്യൻസമൂഹത്തിലെ ജീർണ്ണാവസ്ഥയെ തുറന്നുകാട്ടുന്ന ഒരു കയ്പിടിയിലൊതുക്കാവുന്ന പ്രസ്ഥാനം. പഴയപലകൂട്ടുകാരും വേർപിരിഞ്ഞു. റഹീം രോഗബാധിതനായി

4, 5 മാസമായി കിടപ്പിൽ. തനി യുക്തിവാദികൾ ഉപകരി ക്കില്ല. ദർശനമില്ലാത്ത യുക്തിവാദം അപകടമാണ്.

കാഴ്ചയില്ലാതെയാണെഴുതുന്നത്. 28ന് തൃശ്ശൂരിൽ പോകണം. അതിനുശേഷം കണ്ണിന്റെ കാര്യത്തിൽ മറ്റാരെങ്കിലുമായി ആലോചി ക്കണം.ഇടപ്പാളിൽ നവീന ഉപകരണങ്ങളോടുകൂടിയ ഒരാശുപത്രി തുടങ്ങിയിട്ടുണ്ടത്രെ. ഒന്നുപോയി നോക്കണമെന്നുണ്ട്. കോയമ്പത്തൂരിലെ സൗകര്യങ്ങളെല്ലാമുണ്ടത്രെ.

മ്ലാനത, മനഃസംഘട്ടനം, ക്ഷീണം, ചെവിയും ശരിക്കല്ല. എന്റെ സ്ഥിതി ഇതാണ്.

45 3.12.2003

ശിവനാരായൺ റായിയുടെ In Freedom's quest എന്ന ഗ്രന്ഥ ത്തിന്റെ രണ്ടാം വോള്യം വരുത്തി. പുസ്തകം മുഴുക്കെ കമ്മ്യൂണിസ്റ്റ് ഇന്റർനാഷണലിലെ കാലഘട്ടമാണ് പ്രതിപാദ്യം. ഒട്ടേറെ അറിയാതിരുന്ന വിവരങ്ങളുമുണ്ട്. ലെനിന്റെ രോഗശയ്യയിലെ എഴുത്തുകൾ, ട്രീറ്റ്മെന്റിന്റെ ചുരുക്കം എന്നിവയെല്ലാം ഉണ്ട്. ട്രൊട്സ്കി, സിനോവീവ്, ബുഖാറിൻ എന്നിവർക്കെഴുതിയ കത്തുകൾ സ്റ്റാലിനെ പുറത്താക്കണമെന്ന ആവശ്യ മുൾക്കൊള്ളുന്നതാണ്. ഗോർബച്ചേവിനു ശേഷം, ആ കുഴിച്ചുമൂടിയ രേഖ കൾ എല്ലാം പുറത്തെടുത്തിരിക്കുന്നു. എന്തിനധികം ട്രൊട്സ്കിക്കയച്ച കത്തുപോലും സ്റ്റാലിന്റെ നിർബന്ധത്താൽ ട്രൊട്സ്കി തന്നെ പുറംതള്ളുന്നവരെ പുറത്താക്കിയില്ല. പിന്നീടാണ് My life എന്ന ട്രൊട്സ്കി യുടെ ആത്മകഥയിൽ അവ വരുന്നത്. അത് സ്റ്റാലിൻപക്ഷക്കാർ വിശ്വസി ച്ചതുമില്ല. ഒരു 15 കൊല്ലം മുമ്പാണത് ഞാൻ വായിച്ചത്. എനിക്കും അന്നത് പൂർണ്ണവിശ്വാസമായില്ല.

1920-21 കളിൽ ബർലിൻ ഇന്ത്യൻ കമ്മിറ്റിയിലെ പ്രമുഖനായിരുന്ന റോയ്യുടെ എതിരാളി വീരേന്ദ്രനാഥചതോപാദ്ധ്യായ അവസാനം 1926-27ൽ ജർമ്മൻ കമ്മ്യൂണിസ്റ്റ് പാർട്ടിയിലൊ ഇന്ത്യൻ പാർട്ടിയിലൊ ചേരാൻ റോയ്യുടെ സഹായമഭ്യർത്ഥിച്ചകൂട്ടത്തിൽ പഴയ വൈരം മറക്കണമെന്നും അഭ്യർത്ഥിച്ചതായി കാണുന്നു. നല്ല വിവരണങ്ങളോടുകൂടിയ ഗ്രന്ഥം. 1-ാം വോള്യം 99 ൽ പ്രസിദ്ധീകരിച്ചു. മാർക്സിസം ലെനിനിസം ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്നു ലഭിച്ചരേഖകളും ഉണ്ട്. ഗോർബച്ചേവിനു ശേഷം കുറെ അതിരഹസ്യമല്ലാത്ത രേഖകൾ, ഗവേഷകർക്ക് തുറന്നുകൊടുത്തിട്ടുണ്ടത്രെ. ശിവനാരായണ റായിക്ക് അതിന്റെ ഡയറക്ടരിൽ നിന്നു ചില പ്രധാനപ്പെട്ട രേഖകളുടെ ഫോട്ടോ കോപ്പി ആവശ്യപ്പെട്ട പ്രകാരം അയച്ചുകൊടുത്തതായും കാണുന്നു.

**കുറിപ്പുകൾ**

46. ജയിൽ വിമുക്തനായശേഷം ഫെയ്സ്പൂർ കോൺഗ്രസിൽവെച്ചാണ് (1936 ഡിസംബർ) റോയ് ഗാന്ധിയെ കാണുന്നത്. ഗാന്ധി റോയിയുടെ ആരോഗ്യ

നിലയെക്കുറിച്ച് അന്വേഷിക്കുകയും, സജീവ രാഷ്ട്രീയത്തിൽനിന്ന് ഒഴിഞ്ഞു നിൽക്കാൻ ഉപദേശിക്കുകയും ചെയ്തു. പ്രാർത്ഥനായോഗത്തിൽ പങ്കെടുക്കാനുള്ള അദ്ദേഹത്തിന്റെ ക്ഷണം റോയ് നിരസിച്ചു. 1937–ന്റെ തുടക്കത്തിൽ തന്റെ ആശയങ്ങളുടെ പ്രചാരണത്തിന് 'ഇൻഡിപെൻഡന്റ് ഇന്ത്യ' എന്ന വാരിക തുടങ്ങാൻ തീരുമാനിച്ചപ്പോൾ, അതിന് ആശിർവാദവും സഹായവും അഭ്യർത്ഥിച്ചുകൊണ്ട് പലർക്കും എഴുതിയ കൂട്ടത്തിൽ റോയ് ഗാന്ധിക്കും ഒരു കത്തയച്ചു. നെഹ്റുവും, സുഭാഷ്ചന്ദ്രബോസും ആശംസകൾ അയക്കുകയുണ്ടായി. എന്നാൽ ഗാന്ധിയാകട്ടെ ഒരു പോസ്റ്റ് കാർഡിൽ 'താങ്കളുടെ നിശ്ശബ്ദ സേവനമാണ് ഞാൻ ആഗ്രഹിക്കുന്നത്' എന്നാണ് എഴുതി അയച്ചത്.

47. 'മതത്തിന്റെ പുനരുദ്ധാനവും ഫാസിസത്തിന്റെ വളർച്ചയും' എന്ന പേരിൽ പ്രസിദ്ധീകരിച്ച പ്രസംഗത്തിന്റെ രത്നച്ചുരുക്കം ഇതാണ്:– ഇന്ത്യയിൽ ഫാസിസം രൂപമെടുക്കുക പാശ്ചാത്യ യൂറോപ്പിലെപ്പോലെയല്ല. വ്യക്തിസ്വാതന്ത്ര്യം എന്ന പാരമ്പര്യം നമ്മുടെ സംസ്കാരത്തിന് അന്യമാണ്. മനുഷ്യനെ ജനപ്പറ്റമാക്കി മാറ്റുന്നു എന്ന് കമ്മ്യൂണിസ്റ്റുകളെപ്പറ്റി പറയാറുണ്ട്. നമ്മുടെ സാംസ്കാരിക പാരമ്പര്യം ഇതുവരെയും ചെയ്തുകൊണ്ടിരുന്നത് ഇതുതന്നെയായിരുന്നു. പക്ഷെ, നമ്മുടെ ആളുകൾ പുകഴ്ന്ന ഭീകരതയുള്ളവരല്ല; മറിച്ച് അതിദീനരും, അധ:കൃതരും, അല്പ മനുഷ്യരും, വിപ്ലവബോധത്തിന്റെ തരിമ്പുപോലും ഏശിയിട്ടില്ലാത്തവരും ആകുന്നു. അവരുടെ ഏക വൈകാരിക ചലനം അധികാരത്തിനു വഴങ്ങാനും അടിയാളാകുവാനും ഉള്ള വാഞ്ഛ മാത്രമാണ്. ചോദ്യം കൂടാതെ അധികാരശക്തിക്ക് വഴങ്ങുക എന്ന പാരമ്പര്യമുള്ള ഇന്ത്യയെപ്പോലുള്ള നാടുകളിൽ ഫാസിസം ബഹുജന പ്രസ്ഥാനത്തിന്റെ രൂപത്തിൽ തലപൊക്കുകയും ബഹുജന പ്രസ്ഥാനമായിത്തന്നെ വിജയംനേടുകയും ചെയ്യും. ഇവിടെ മിന്നൽ പടകളും വകുപ്പടിക്കൊലകളും ഉണ്ടാകണമെന്നില്ല; നമ്മുടെ നാട്ടിൽ അതൊന്നും ആവശ്യമില്ല. അധികാരശക്തി ഏതുതന്നെ ആയാലും അതിനു വഴങ്ങുന്നതും, നിയന്ത്രണങ്ങൾക്കു ദാഹിക്കുന്നതും, സ്വയം ചിന്തിക്കുക എന്നത് അതിക്ഷീണകരമായ ഒരു ശ്രമമായി കരുതുന്നതും ആയ ആളുകളാണ് നമ്മിൽ ഭൂരിപക്ഷവും. സാംസ്കാരിക പ്രസ്ഥാനത്തിന്റെ മുഖംമൂടി അണിഞ്ഞുകൊണ്ട് പുനരുത്ഥാനം ചെയ്യുന്ന മതത്തിന് ഇത്തരമൊരു മന:സ്ഥിതിയെ ചൂഷണംചെയ്യാൻ സാധിക്കും. ഏഷ്യയിൽ മതത്തിന്റെ പുനരുജ്ജീവനം ഫാസിസ്റ്റ് പ്രവണതകളുമായി ബന്ധപ്പെട്ടുകിടക്കുന്നു. ഇവിടെ മതത്തിന് സാംസ്കാരികമായ മുഖമുണ്ട്. മുഖംമൂടിയണിഞ്ഞ മതപ്രസ്ഥാനമാണ് തങ്ങളെന്ന് സമ്മതിക്കാൻ ആർ.എസ്.എസ്.കാർ ഒരുങ്ങുകയില്ലെന്നത് ശരി; സാംസ്കാരിക നവോത്ഥാനത്തിനാണ് തങ്ങളുടെ സംഘടനയെന്നേ അവർ പറയൂ. മധ്യകാലദശയിൽ മതവും സംസ്കാരവും അത്രമാത്രം ബന്ധപ്പെട്ടുകിടക്കുന്നു. ആധുനിക സയൻസിന്റെ സാങ്കേതികമായ വളർച്ചയുടെ പശ്ചാത്തലത്തിൽ പുന:പ്രതിഷ്ഠ നേടുന്ന 'മധ്യകാലത്വം' തന്നെയാണ് ഫാസിസം.

48. 'ദേശീയവാദവും ഫാസിസവും' എന്ന ഒരു ലേഖനം ഞാനെഴുതിയിരുന്നു. അതിൽ യൂറോപ്യൻ ഫാസിസവും ഇന്ത്യൻ ആദ്ധ്യാത്മികവാദവും ഗോൾവാൾക്കറുടെയും ദീനദയാൽ ഉപാദ്ധ്യായയുടെയും ഹിന്ദുത്വവും തമ്മിലുള്ള ബന്ധം വിശകലനം ചെയ്തിരുന്നു. മാത്രമല്ല, ഹിന്ദുത്വവാദത്തെ നിശിതമായി വിമർശിക്കുന്ന ഇസ്ലാമിക മതമൗലികവാദികളും ഫാസിസ്റ്റ് മനോഭാവക്കാരാണ് എന്ന് വ്യക്തമാക്കുന്നതിന് ജമാ അത്തെ ഇസ്ലാമിയുടെ ആചാര്യനായ മൗലാനാ മൗദൂദിയുടെ ഒരു ഉദ്ധരണിയും അതിൽ കൊടുത്തിരുന്നു. ലേഖനം മാധ്യമം ആഴ്ചപ്പതിപ്പിന് അയച്ചുകൊടുത്തെങ്കിലും അവർ അത് പ്രസിദ്ധീകരിച്ചില്ല. അവർക്കാവശ്യം 'ഹിന്ദുത്വ'ത്തെമാത്രം വിമർശിക്കുന്ന ഹിന്ദുനാമധാരികളെയാണ്.

**എം.വി.ഹരിദാസൻ**

കവിത

# കത്തി

**ഡി.ബി.അജിത്കുമാർ**

മുത്തച്ഛന്റെ കൽപ്പെട്ടിയിൽനിന്നും
കട്ടെടുത്താണ് ആദ്യമായ് കണ്ടത്.
വെള്ളിയും കൊമ്പുംകൊണ്ടു തീർത്ത
പിടിയിൽത്തിളങ്ങുന്ന നാവ്.
അച്ഛനിലേക്ക് എത്തിയപ്പോൾ
ബട്ടൺ ഞെക്കിയാൽ
പുറത്തുചാടുന്ന വേഗത.

ഓർമ്മയിൽ അടിവയറ്റിൽ
ആഴ്ന്നിറങ്ങിയ
മുറിവുമായി
തഴപ്പായ മുടിപ്പുതച്ചുറങ്ങിയ
പെൺകുട്ടി.
പിശാങ്കത്തി ഭോഗിക്കാറുണ്ടോ...

ചരിത്രത്തിലും പൗരധർമ്മത്തിലും
ഒരൊറ്റ ധർമ്മമേയുള്ളു
എത്ര കിട്ടിയാലും തീരാത്ത
കൊഴുത്ത കൂർത്ത ആർത്തിയിൽ
ഉള്ളിലേക്ക് പാളിയിറങ്ങി
നിശബ്ദമാക്കുന്ന ഒരൊറ്റകർമ്മം.

പരസ്പരം കെട്ടിപ്പിടിച്ച്
പൊട്ടിച്ചിരിക്കാവുന്ന ഇക്കാലത്തും
വേട്ടയുടെ ലഹരിയിൽനിന്നും
ഇരയുടെ നിലവിളിയിലേക്ക്
എത്ര ദൂരമുണ്ടാവും?

എല്ലാ നിഴലനക്കങ്ങൾക്കു പിന്നിലും
നീട്ടാവുന്ന ഒരു കൈദൂരം
തിളങ്ങുന്നുണ്ട് അതേ നാവ്.

# ആത്മാവിന്റെ പരകായപ്രവേശം

**എം.എൻ.റോയ്**

കഥ വരുന്നത് പരിപാവനമായ മഥുരയിൽ നിന്നാണ്. വികൃതിയും ശൃംഗാരലോലനുമായ യുവാവായിരുന്ന കാലത്ത് ഭഗവാൻ കൃഷ്ണൻ നിരവധി അത്ഭുത കൃത്യങ്ങൾ കാണിച്ച സ്ഥലമാണ് മഥുര. അത്തരമൊരു സ്ഥലത്ത് എന്തെങ്കിലും സംഭവിച്ചുവെന്നു വാർത്ത പരന്നാൽ നിങ്ങൾക്ക് അവിശ്വസിക്കാനാകുമോ? വിശ്വാസത്തിന്റെ മർക്കടമുഷ്ടി എങ്ങനെ ശരിയുടെ മാനദണ്ഡമാകുന്നുവെന്നത് ആശ്ചര്യമാണ്. വിശ്വാസം കൂടുതൽ അന്ധമാകുമ്പോൾ കടുംപിടുത്തവും വർദ്ധിക്കുന്നു.

ഈ കഥയുടെ കേന്ദ്രബിന്ദുവായ ശാന്തിദേവി ഒമ്പതുവർഷങ്ങൾക്കു മുമ്പാണ് ദൽഹിക്കടുത്തു താമസിച്ചിരുന്ന ഒരു ബ്രാഹ്മണന്റെ മകളായി പിറന്നത്. കുറച്ചുകാലമായി അവൾ തന്നെ മഥുരയിലേക്കു കൊണ്ടുപോകണമെന്ന് മാതാപിതാക്കളോട് നിരന്തരം ആവശ്യപ്പെട്ടിരുന്നതായി പറയപ്പെടുന്നു. താൻ കഴിഞ്ഞ ജന്മത്തിൽ അവിടെയാണ് ജീവിച്ചിരുന്നത് എന്ന് അവൾ പറഞ്ഞുവത്രേ. തങ്ങൾ ആദ്യം അവളുടെ അവകാശവാദത്തെയും അഭ്യർത്ഥനയെയും കാര്യമായി ശ്രദ്ധിച്ചില്ലെന്നു മാതാപിതാക്കൾ പറയുന്നു. എന്നാൽ ഇക്കാര്യം കുടുംബത്തിനു പുറത്തുള്ളവർ അറിഞ്ഞിരിക്കുന്നു. സ്ഥലത്തെ ചില മാന്യൻമാർ സ്വയം ഒരു "അന്വേഷണക്കമ്മിറ്റി" ഉണ്ടാക്കുകയും പെൺകുട്ടിയെ മഥുരയിലേക്കു കൊണ്ടുപോവുകയും ചെയ്തു. അവിടെ അവൾ ചില അത്ഭുത പ്രവൃത്തികൾ ചെയ്തതായി പറയപ്പെടുന്നു. മഥുരയിലെ റെയിൽവേ പ്ലാറ്റ്ഫോമിൽവെച്ച് അവൾ സ്ഥലത്തെ ഒരു ബ്രാഹ്മണനെ തന്റെ പൂർവ്വജന്മത്തിലെ ഭർത്താവായി തിരിച്ചറിഞ്ഞുവത്രേ. വഴിയിൽവെച്ചു, കാഴ്ചക്കാരായ ആൾക്കൂട്ടത്തിനിടയിൽനിന്നു തന്റെ പൂർവ്വജന്മത്തിലെ ഭർത്താവിന്റെ അച്ഛനെയും തിരിച്ചറിഞ്ഞു. കഴിഞ്ഞ ജന്മത്തിൽ താൻ താമസിച്ചിരുന്ന ഗൃഹത്തിലേക്ക് അവൾ അന്വേഷണക്കമ്മിറ്റിയെ നയിച്ചുവത്രേ; ആ ഗൃഹത്തിൽ അവൾ ചിരപരിചിതയെപ്പോലെ പെരുമാറിയത്രേ; താൻ പതിവായി കുളിച്ചിരുന്ന യമുനയിലെ കടവ് അവൾ ചൂണ്ടിക്കാണിച്ചുവത്രേ; അവൾ തന്റെ പൂർവ്വജന്മത്തിലെ ഭർത്താവിന്റെ ഇളയകുട്ടിയോടു വളരെ വാത്സല്യം കാണിച്ചുവത്രേ; ഒമ്പതു വർഷംമുമ്പ് ആ കുട്ടിയെ പ്രസവിച്ച സമയത്താണ് തന്റെ ഭാര്യ മരിച്ചതെന്ന് ആ ബ്രാഹ്മണൻ പറഞ്ഞുവത്രേ. അപ്പോൾ ഈ വസ്തുതകളുടെയെല്ലാം വെളിച്ചത്തിൽ അത്മാവിന്റെ പരകായപ്രവേശം എന്ന സത്യത്തെ ചോദ്യംചെയ്യാൻ ആർക്കു കഴിയും?

ആത്മാവിന്റെ പരകായപ്രവേശം എന്ന സത്യത്തിൽ ഉറച്ചുവിശ്വസിക്കുന്ന മാന്യൻമാരടങ്ങുന്ന സമിതിക്കു വസ്തുതകളുടെ പൂർണ്ണപിന്തുണയുള്ളതാണു ശാന്തിദേവിയുടെ കഥ എന്ന നിഗമനത്തിലെത്താൻ സ്വാഭാവിക

മായും ഒട്ടും പ്രയാസമുണ്ടായില്ല. അവരുടെ നിഗമനം പത്രങ്ങളിലുടെയും പൊതുയോഗങ്ങളിലൂടെയും പരസ്യമായി പ്രഖ്യാപിക്കപ്പെട്ടു. ശാന്തിദേവി തന്നെ പൊതുയോഗങ്ങളിൽ തന്റെ കഥ വിവരിച്ചു. അതിനെ അന്വേഷണസമിതിയിലെ ഒരംഗമല്ലെങ്കിൽ മറ്റൊരംഗം സ്ഥിരീകരിച്ചുകൊണ്ട് സംസാരിച്ചു. ഹിന്ദുസംസ്കാരത്തിന്റെ ഊർജ്ജസ്വലരായ സംരക്ഷകർ പത്രങ്ങളിലൂടെ ആധുനികശാസ്ത്രത്തിന്റെ കള്ളനാട്യങ്ങളെ പുച്ഛിക്കുകയും മന:ശാസ്ത്രത്തിന്റെ പിത്തലാട്ടങ്ങളെ പരിഹസിക്കുകയും ചെയ്തു. ഭൗതികശാസ്ത്രം, മന:ശാസ്ത്രം തുടങ്ങിയ പേരുകളൊന്നും ഒരിക്കലും കേട്ടിട്ടില്ലാത്ത ആ ഒമ്പതുവയസ്സുകാരി ഉയർത്തിയ വെല്ലുവിളി ഏറ്റെടുക്കാൻ അവർ ശാസ്ത്രത്തെ വെല്ലുവിളിച്ചു.

ഈ കഥ പലവട്ടം കേട്ടുകഴിഞ്ഞപ്പോൾ ഞാൻ സ്വാഭാവികമായും അതിനെക്കുറിച്ച് ചിന്തിച്ചു. പണ്ടുകാലത്ത് ആത്മാവിനെ സങ്കല്പിക്കാൻ മനുഷ്യനു ന്യായമുണ്ടായിരുന്നു. കൂടുതൽ അറിവുള്ളവർക്ക് കാലഹരണപ്പെട്ട അത്തരം സങ്കല്പങ്ങളോട് പുച്ഛമാണുള്ളത്. അവരുടെ അവിശ്വാസത്തെ മറ്റുള്ളവർ കഠിനമായി ആക്ഷേപിക്കുന്നു. വസ്തുനിഷ്ഠമായ സത്യങ്ങളെ കണ്ടെത്താൻ കഴിവില്ലാത്തവനായിരുന്ന കാലത്ത് മനുഷ്യൻ കണ്ടുപിടിച്ച സത്യങ്ങളിൽ എനിക്കു വിശ്വാസമില്ല.

സത്യത്തെ ഒരു ഭൗതികവസ്തുതയായി ഞാൻ നിർവ്വചിക്കുന്നു. ഇതിന് ഒരു വിശദീകരണം ആവശ്യമാണ്. 'ഭൗതികം' എന്ന പദം ജൈവപരവും മാനസികവുമായ ഘടകങ്ങളെ ഉൾക്കൊള്ളുന്നുണ്ട്. ഇത് ശാസ്ത്രീയമായി അനിഷേധ്യമായ ഒരു പ്രസ്താവനയാണ്. ഈ പ്രസ്താവനയോട് കേവലവാദികൾ (Metaphysicians) നീരസം പ്രകടിപ്പിച്ചേക്കാം. എന്നാൽ നീരസവും കടുംപിടുത്തവും തർക്കശാസ്ത്രമല്ല. മനുഷ്യന്റെ ദൈവങ്ങളെല്ലാം തന്നെ സ്വന്തം രൂപത്തിൽ അവൻ സൃഷ്ടിച്ചവയാണ്. ദൈവങ്ങളുടെ സ്രഷ്ടാക്കളോടുള്ളതിനേക്കാൾ കൂടുതൽ ആദരവ് എനിക്കു ദൈവങ്ങളോടില്ല.

എന്റെ ആസ്തിത്വമെന്ന യാഥാർത്ഥ്യത്തെ സങ്കല്പമാക്കിമാറ്റാൻ യാതൊരു ന്യായവും കാണാത്തതിനാൽ ഞാൻ പരകായ പ്രവേശത്തിൽ വിശ്വസിക്കുന്നില്ല. തങ്ങൾ ജന്തുക്കളാണെന്ന വസ്തുതയിൽ ലജ്ജിക്കാൻ തക്കവണ്ണം മനുഷ്യർ വഴിപിഴപ്പിക്കപ്പെട്ടിരിക്കുന്നു. ചിന്തിക്കുന്ന മൃഗങ്ങളായതിനാൽ അവർക്കു കൂടുതൽ വിവേചനബോധം ഉണ്ടായിരിക്കണം; എന്നാൽ ബഹുഭൂരിപക്ഷത്തിനും അതില്ല. കൂടുതൽ വിവേചനശേഷി ഉണ്ടെന്നു കരുതപ്പെട്ട ആളുകളുടെ ക്ഷണവിശ്വാസശീലത ആയിരുന്നു എന്നെ ചിന്തിപ്പിച്ചത്.

അടിസ്ഥാന ചോദ്യം തെളിവിന്റെ വിശ്വാസ്യതയെപ്പറ്റിയാണ്. ഒരാൾ ഒരു തെളിവുമില്ലാതെ ആത്മാവിന്റെ പരകായ പ്രവേശത്തിൽ വിശ്വസിക്കുന്നുവെങ്കിൽ അതിനെപ്പറ്റിയൊന്നും പറയാനില്ല. യുക്തിക്കു പങ്കുള്ള മാനസിക പ്രവർത്തനത്തിന്റെ ഗണത്തിൽ പ്രതിഷ്ഠിക്കപ്പെടണമെങ്കിൽ പരകായ പ്രവേശത്തിലുള്ള വിശ്വാസത്തിലേക്ക് എത്തിച്ചേരേണ്ടത് ലളിതമായ ചിന്താ പ്രക്രിയ

യിലൂടെയാണ്: മനുഷ്യന്റെ ജൈവപരമായ സത്തയെ അതിവർത്തിക്കുന്ന ഒരു ആത്മാവ് ഉണ്ടെന്ന പരികല്പനയിൽനിന്ന് ആരംഭിക്കുക. ഭൗതികസത്ത യഥാർത്ഥത്തിൽ നിലനിൽക്കുന്ന എല്ലാറ്റിനെയും ഉൾക്കൊള്ളുന്നതിനാൽ കൃത്യമായ ശാസ്ത്രീയഭാഷയിൽ ഭൗതികം എന്ന പദം മതിയാകുമെങ്കിലും, മനുഷ്യന്റെ ധൈഷണികവും വൈകാരികവുമായ പ്രവർത്തനങ്ങളുടെ ആകെത്തുകയല്ല മതം വിവക്ഷിക്കുന്ന ആത്മാവ് എന്നു വ്യക്തമാക്കുന്നതിനുവേണ്ടി ജൈവപരം (Biological) എന്ന പദം ഞാനുപയോഗിക്കുന്നു. നിരീക്ഷണപരീക്ഷണങ്ങളിലൂടെ ഒരിക്കലും സ്ഥാപിക്കാനാകാത്ത ഒരു പരികല്പനയിൽനിന്ന് ആരംഭിച്ചശേഷം ആത്മാവ് അനശ്വരമാണെന്ന് നിങ്ങൾ തുടർന്നു സങ്കൽപിക്കുന്നു. ഈ അനുബന്ധ സങ്കല്പം മനുഷ്യന്റെ സാങ്കല്പികസത്തയെ ജൈവപരമായ യഥാർത്ഥസത്തയിൽനിന്നു വേർതിരിക്കുന്നതിന് അനിവാര്യമാണ്. മനുഷ്യന്റെ അനശ്വരസത്ത എന്ന നിലയിൽ ആത്മാവ് സ്വാഭാവികമായും ശരീരം നശിച്ചതിനുശേഷവും നിലനിൽക്കുന്നു.

ആത്മാവിനു നിയന്ത്രിക്കാൻ കഴിയാത്ത ജൈവനിയമങ്ങളുടെ അവിരാമമായ പ്രവർത്തനത്താൽ വാസഗൃഹം നഷ്ടപ്പെടുമ്പോഴെല്ലാം പുതിയ ഭൗതികശരീരം ആർജ്ജിക്കുന്നതിലൂടെ മാത്രമാണ് ശരീരമില്ലാത്ത ആത്മാവിന് (Disembodied) അതിന്റെ അനശ്വരത സാക്ഷാത്കരിക്കാൻ കഴിയുന്നത്. മനുഷ്യനിൽ ഒരു അനശ്വരസത്തയുണ്ടെന്ന സങ്കല്പത്തിൽ നിന്നുരുത്തിരിഞ്ഞതാണ് പരകായപ്രവേശ സിദ്ധാന്തം എന്ന് ഇതിൽനിന്നു വ്യക്തമാണ്. അന്തിമവിശകലനത്തിൽ, അനശ്വരസത്തയെക്കുറിച്ചുള്ള സങ്കല്പത്തിന്റെ അടിസ്ഥാനം ഒരു പ്രപഞ്ചാത്മാവിനെക്കുറിച്ചുള്ള പ്രാകൃത സർവ്വാത്മവാദ (Primitive Animism) മല്ലാതെ മറ്റൊന്നുമല്ലെന്നു കാണാം.

അനശ്വരമായ ആത്മാവിനെക്കുറിച്ചുള്ള ആശയം മനുഷ്യൻ ചിന്താപരമായി ഉന്നതാവസ്ഥയിൽ എത്തുമ്പോൾ ഉണ്ടാകുന്ന ഒന്നല്ല. അതു വളരെ വളരെ പ്രാകൃതമായ ഒരാശയമാണ്. ചിന്താപരമായ ഔന്നത്യത്തിന്റെയല്ല, മറിച്ച് അജ്ഞതയുടെ സന്തതിയാണ്. ഈ ആശയം അപരിഷ്കൃത വർഗ്ഗങ്ങൾക്കിടയിൽ ഇപ്പോഴും കാണാം. മലായ് ഉപദ്വീപിലെ ആദിവാസികൾ ആത്മാവുകൾ ചുവപ്പുനിറമുള്ളവയും ചോളമണിയോളം വലുപ്പമുള്ളവയുമാണെന്നു വിശ്വസിക്കുന്നു; മലായിലെ മറ്റു വർഗ്ഗങ്ങൾ അവ തള്ളവിരലോളം[1] വലുപ്പമുള്ള പുകപോലെ, നിഴൽപോലെ, നേർത്ത പാടപോലെയുള്ള സത്തകളാണെന്നും. പസഫിക് ദ്വീപിലെ ജനവിഭാഗങ്ങൾ ശരീരത്തിന്റെ ഏതെങ്കിലും ഒരു ഭാഗത്തുമാത്രം ഒതുങ്ങിനിൽക്കുന്ന വളരെ ചെറിയ ഒരു സത്തയായല്ല ആത്മാവിനെ കണക്കാക്കുന്നത്; മറിച്ചു, ശരീരത്തിലാകമാനം വ്യാപിച്ചുകിടക്കുന്ന ദ്രാവകരൂപിയായാണ്. ജപ്പാനിലെ പിന്നാക്ക ജനവിഭാഗങ്ങൾ കരുതുന്നത് ആത്മാവ് ചെറുതും ഉരുണ്ടതുമാണെന്നാണ്. ആസ്ട്രേലിയയിലെ കാടൻമാർ മാറിനകത്തിരിക്കുന്ന ഒരു ചെറിയ വസ്തുവാണ് ആത്മാവെന്നു വിശ്വസിക്കുന്നു.[2]

പ്രകൃതിയിലെ സംഭവവികാസങ്ങളെല്ലാം ആത്മാവുകളുടെ പ്രവർത്തനംമൂലമാണ് ഉണ്ടാകുന്നതെന്നു പ്രാകൃത ജനവിഭാഗങ്ങൾ കരുതുന്നു. ഈ ആത്മാവുകൾ മൂന്നുതരത്തിൽ - പ്രേതാത്മാക്കളായും സ്വപ്നാത്മാക്കളായും അദൃശ്യമായ ബോധസത്തകളായും - പ്രത്യക്ഷപ്പെടുകയും പ്രവർത്തിക്കുകയും ചെയ്യുന്നുവെന്ന് വിശ്വസിക്കപ്പെടുന്നു. പ്രേതാത്മാക്കൾ മുമ്പു മനുഷ്യരൂപം കൈക്കൊണ്ടവയും അദൃശ്യാത്മാക്കൾ ഒരിക്കലും മനുഷ്യരൂപം ധരിക്കാത്തവയുമാണ്. സ്വപ്നാത്മാക്കളാകട്ടെ ഉറക്കത്തിലോ ബോധക്ഷയാവസ്ഥയിലോ താൽക്കാലികമായി ശരീരം വിട്ടുപോകുന്നവയും.

ആത്മാവിലുള്ള വിശ്വാസം പ്രാകൃത മനുഷ്യർക്കെല്ലാം പൊതുവായുള്ളതാണെങ്കിലും അതിനെക്കുറിച്ചുള്ള സങ്കല്പം സ്ഥലകാലങ്ങൾക്കനുസരിച്ച് വ്യത്യാസപ്പെട്ടിരിക്കുന്നു. എന്നാൽ, അവയെ ആത്യന്തികമായി രണ്ടു സരണികളായി തരംതിരിക്കാം. നരവംശ ശാസ്ത്രജ്ഞൻമാർ ആ സരണികൾക്ക് അതിഭൗതിക സർവ്വാത്മവാദം (Hyperphysical Animism) മാനസികമായ സർവ്വാത്മവാദം (Psychological Animism) എന്നിങ്ങനെ പേർ നൽകിയിട്ടുണ്ട്. ഒരു വസ്തു അതിൽത്തന്നെ അന്തർഹിതമായ ആത്മാവിനാൽ ചലിപ്പിക്കപ്പെടുന്നുവെന്ന് ഒരു സരണി കരുതുന്നു; മറ്റേ സരണിയാകട്ടെ, വസ്തുവിന്റെ എല്ലാ ചലനങ്ങളെയും, ആ വസ്തുവെ തൽക്കാലത്തേക്കുമാത്രം നിയന്ത്രിക്കുകയും അതിൽനിന്നു വേർപെടുത്താൻ കഴിയുന്നതുമായ ഒരു ശക്തിയിൽ ആരോപിക്കുന്നു. ശരീരത്തെ ഉപേക്ഷിക്കാൻ കഴിയുന്നതും, ശരീരത്തിന്റെ മരണശേഷവും നിലനിൽക്കുന്നതും, ശരീരമുക്തമായ ആത്മാവായി സ്വതന്ത്രമായി നിലനിൽക്കുന്നതുമായ ഒരു വ്യതിരിക്ത സത്തയായാണ് അതിഭൗതിക സർവ്വാത്മവാദം ബോധത്തെ സങ്കല്പിക്കുന്നത്. മറിച്ച്, മാനസിക സർവ്വാത്മകവാദം എല്ലാ വസ്തുക്കളിലും - ജീവനുള്ളവയിൽ പ്രത്യേകിച്ചും - മാനുഷികബോധത്തെ (Anthropomorphic Consciousness) ആരോപിക്കുന്നു. ഇത്തരത്തിലുള്ള സർവ്വാത്മവാദം പരിഷ്കൃത ജനസമുഹങ്ങളിലെതന്നെ കുട്ടികളിൽ കാണാൻ കഴിയും.

അതിഭൗതിക സർവ്വാത്മവാദത്തിൽനിന്നാണ് ആത്മാവിനെക്കുറിച്ചും പരകായപ്രവേശത്തെക്കുറിച്ചുമുള്ള സിദ്ധാന്തം ഉരുത്തിരിഞ്ഞുവന്നതെന്നു വ്യക്തമാണ്. അതിഭൗതിക സർവ്വാത്മവാദമാകട്ടെ, മരിച്ചുപോയവർ ജീവനുണ്ടായിരുന്നപ്പോഴെന്നപോലെ പ്രത്യക്ഷപ്പെടുന്ന സ്വപ്നങ്ങളെ വിശദീകരിക്കാനുള്ള പ്രാകൃത മനുഷ്യന്റെ ആഗ്രഹത്തിൽനിന്നും.[3] മരണസമയത്ത് ആത്മാവ് ശരീരത്തെ വിട്ടുപോകുന്നുവെന്ന് അവർ വിശ്വസിക്കുന്നു. പിന്നീട്, ആത്മാവ് എന്തുകൊണ്ടാണ് നിർമ്മിക്കപ്പെട്ടിരിക്കുന്നത് എന്ന് അഭ്യൂഹിക്കാൻ ആരംഭിക്കുന്നു. സൂക്ഷ്മവും അദൃശ്യവുമായ ദ്രവ്യത്താൽ നിർമ്മിതവും ശരീരം മുഴുവൻ വ്യാപിച്ചുകിടക്കുന്നതുമായ ഒന്നാണ് "ആത്മസത്ത" (Soul - Stuff) എന്നു സങ്കല്പിക്കപ്പെടുകയും ചെയ്യുന്നു.[4]

യുഗങ്ങളോളം, ജനങ്ങളുടെ മനസ്സിൽ പ്രേതാത്മക്കളിലുള്ള

വിശ്വാസം "ആത്മസത്ത"യെക്കുറിച്ചുള്ള വിശ്വാസവുമായി കെട്ടുപിണ ഞ്ഞാണ് കിടന്നത്. ആത്യന്തികമായി, മനസ്സും ദ്രവ്യവും തമ്മിലും ആത്മാവും ശരീരവും തമ്മിലും ഉള്ള വ്യത്യാസത്തെപ്പറ്റിയുള്ള കേവലമായ ചിന്താവ്യാ പാരം തീർത്തും ശരീരരഹിതവും അനശ്വരവുമായ ഒരു ആത്മാവിനെക്കുറി ച്ചുള്ള സിദ്ധാന്തത്തിനു രൂപംനൽകി. അതിന്റെ യുക്തിസഹമായ പരിണതി യായിരുന്നു പരകായ പ്രവേശ സിദ്ധാന്തം. ആത്മാവിനെക്കുറിച്ചുള്ള പവിത്ര സിദ്ധാന്തം പ്രാകൃതമനുഷ്യന്റെ അജ്ഞതയിൽനിന്നാണ് ഉദ്ഭവിച്ചതെന്ന് സമ്മ തിക്കേണ്ടതുണ്ട്. തത്ത്വജ്ഞാനിയായ വുൺഡ് (Wundt) ജീവനുള്ള ശരീര ത്തിലെ ആത്മാവാണ് സർവ്വാത്മവാദത്തിന്റെ ആരംഭബിന്ദു എന്ന നിഗമന ത്തിലാണ് എത്തിയത്.[5]

ആത്മാവിനെക്കുറിച്ചുള്ള സിദ്ധാന്തം കിരാതത്വത്തിന്റെ ആത്മീയാ വശിഷ്ടമായതിനാൽ അജ്ഞരുടെ മനസ്സിൽ അതിന്റെ സ്വാധീനം ഇനിയും തുടർന്നേക്കാം. എന്നാൽ, പരകായ പ്രവേശ സിദ്ധാന്തത്തിനു ശാസ്ത്രീയമോ ആനുഭവികമോ ആയ പിൻബലം അവകാശപ്പെടുക എന്നത് തീർത്തും വ്യത്യ സ്തമായ കാര്യമാണ്. അത് വസ്തുനിഷ്ഠമായ ഒരു യാഥാർത്ഥ്യമാണെങ്കിൽ അതിനെ നിരീക്ഷിക്കാൻ എന്തെങ്കിലും ഒരു മാർഗ്ഗം ഉണ്ടായേ പറ്റൂ. ശാസ്ത്രജ്ഞാനത്തിന്റെ യാഥാർത്ഥ്യത്തെ നിഷേധിക്കുകയും ശാസ്ത്രീയ ചിന്താരീതിയുടെ പ്രാമാണികതയെ ചോദ്യംചെയ്യുകയും ആണെങ്കിൽ നിങ്ങളെ നിങ്ങളുടെ അന്ധവിശ്വാസത്തോടൊപ്പം വിടുകയല്ലാതെ ശാസ്ത്ര ത്തിന് ഒന്നും ചെയ്യാനില്ല.

എന്നാൽ, ആരാധ്യമായ അന്ധവിശ്വാസങ്ങൾക്ക് ആനുഭവികമായ അടിസ്ഥാനമുണ്ടെന്ന് അവകാശപ്പെട്ടുകൊണ്ട് മതപ്രമാണങ്ങളെ യുക്തി വൽക്കരിക്കാൻ ശ്രമിക്കുന്നത് അപകടകരമായ മേഖലയിലേക്ക് കാലെടുത്തു വെയ്ക്കലാണ്. നിങ്ങൾ ശാസ്ത്രത്തെ വെല്ലുവിളിക്കുകയാണെങ്കിൽ അതു മായി ബന്ധപ്പെട്ട വാദമുഖങ്ങൾ ശാസ്ത്രീയമായിത്തന്നെ തീരുമാനിക്കപ്പെ ടണം; ഒരു കളിയിൽ ഏർപ്പെടുമ്പോൾ ആ കളിയുടെ നിയമങ്ങൾ അനുസരി ക്കണം. വസ്തുനിഷ്ഠമായ സത്യമെന്ന് അവകാശപ്പെടുന്ന നിഗമനങ്ങൾക്കു പൂർവ്വപക്ഷമായി, തെളിയിക്കാനാവാത്ത പരികല്പനകളെ സ്വീകരിക്കാത്ത തിനാൽ ശാസ്ത്രീയ ചിന്താരീതി മതപരമായ ചിന്താരീതിയിൽനിന്നു സ്വയം വേറിട്ടുനിൽക്കുന്നു. ശാസ്ത്രീയവും യുക്തിപരവുമായ ചിന്ത മതത്തെ തിര സ്കരിക്കുന്നത് മതപ്രമാണങ്ങൾക്ക് ശാസ്ത്രത്തിന്റെയും യുക്തിവിചാരത്തി ന്റെയും പരീക്ഷയെ നേരിടാൻ കഴിയാത്തതുകൊണ്ടല്ല. മറിച്ചു, മതപരമായ ചിന്താരീതിയുടെതന്നെ യുക്തിരഹിതമായ സ്വഭാവത്താലും ആന്തരികവൈ രുദ്ധ്യങ്ങളാലുമാണ്. മതവിശ്വാസികൾ ശാസ്ത്രത്തെയും യുക്തിവാദത്തെയും അവയുടെ നിലപാടുതറയിൽ നിന്നുകൊണ്ട് എതിർക്കാൻ ധൈര്യപ്പെടുന്നു വെങ്കിൽ ശാസ്ത്രീയവും യുക്തിപരവുമായ രീതികൾക്കനുസരിച്ചായിരിക്കണം പോരാട്ടം നടത്തേണ്ടത്. തങ്ങളുടെ അന്ധവിശ്വാസങ്ങൾ ശാസ്ത്ര

ജ്ഞാനത്തേക്കാൾ മേന്മയുള്ളവയാണെന്ന് അവകാശപ്പെടുന്നതിനുവേണ്ടി ആനുഭവിക തെളിവുകൾ എടുത്തുകാണിക്കാൻ അവർ തുനിയുകയാണെങ്കിൽ തെളിവുകളെ സംബന്ധിച്ച ചില പ്രാഥമിക നിയമങ്ങൾ അനുസരിക്കാൻ അവർ ബാദ്ധ്യസ്ഥരാണ്. തെളിവുശേഖരിക്കുന്ന രീതി വിശ്വാസ്യത (Reliability) ഉറപ്പുവരുത്തുന്ന തരത്തിലുള്ളതായിരിക്കണം.

പരകായപ്രവേശം എന്ന പ്രശ്നത്തെ ഗൗരവമായി പരിഗണിക്കാൻ കഴിയണമെങ്കിൽ, അതിനുമുമ്പ് ആത്മാവിന്റെ (വിശാലമായ അർത്ഥത്തിലല്ല, മതപരമായ നിശ്ചിതാർത്ഥത്തിൽ) അസ്തിത്വത്തെ തെളിയിക്കേണ്ടതുണ്ട്. ആത്മാവിന് അസ്തിത്വമുണ്ടെന്നു സങ്കല്പിക്കപ്പെട്ടിട്ടില്ലായിരുന്നുവെങ്കിൽ, മരണാനന്തരം ചിലതു നിലനിൽക്കുന്നതായി സൂചിപ്പിക്കുന്നുവെന്ന് കരുതപ്പെടുന്ന പ്രതിഭാസത്തെക്കുറിച്ചുള്ള അന്വേഷണം തീർത്തും വ്യത്യസ്തമായ തരത്തിലുള്ളതാകുമായിരുന്നു. ഏതൊരന്വേഷണത്തിന്റെയും ഫലം വലിയൊരളവിൽ അതിന്റെ ആരംഭബിന്ദുവാൽ നിർണ്ണയിക്കപ്പെട്ടിരിക്കുന്നു.

ശാന്തിദേവിയുടെ, അല്ലെങ്കിൽ അതുപോലെ മറ്റാരുടെയെങ്കിലും കഥയുടെ സത്യാത്മകത ആനുഭവികമായി തെളിയിക്കപ്പെട്ടിട്ടുണ്ടെന്ന് അംഗീകരിച്ചാൽപോലും അത് അനശ്വരമായ ആത്മാവ് ഉണ്ടെന്നു തെളിയിക്കുന്നില്ല. എന്തെങ്കിലും തെളിയിക്കുന്നുണ്ടെങ്കിൽ അതു, മരണശേഷവും ഓർമ്മ നിലനിൽക്കുന്നു എന്നു മാത്രമാണ്. അതു തീർത്തും തെറ്റായ ഒരു നിലപാടാണ്. മാത്രമല്ല, ആത്മാവിനെക്കുറിച്ചുള്ള സിദ്ധാന്തത്തിന് അതു പ്രത്യേകിച്ചും ഹാനികരമാണ്.

ഓർമ്മ എന്നത് ഒരു ജൈവധർമ്മമാണ്. ശരീരത്തിന്റെ മരണത്തോടെ നശിക്കുന്ന മസ്തിഷ്കത്തിലാണ് ഓർമ്മകൾ ശേഖരിക്കപ്പെട്ടിരിക്കുന്നത്. സെറിബ്രത്തിന്റെ തകരാറുമൂലമുണ്ടാകുന്ന സ്മൃതിനാശം എല്ലാവർക്കും അറിയാവുന്ന കാര്യമാണ്. ഇതു സൂചിപ്പിക്കുന്നതു മസ്തിഷ്കം എന്നു പറയുന്ന ശരീരക്രിയാ സംബന്ധിയായ ഒരു ഘടനയുടെ ശരിയായ പ്രവർത്തനത്തെ ആശ്രയിച്ചാണ് ഓർമ്മ നിലനിൽക്കുന്നത് എന്നാണ്. ശരീര ക്രിയാശാസ്ത്രപരമായ (Physiological) എല്ലാം ഭൗതികവുമാണ്. ജൈവപദാർത്ഥത്തിന്റെ കൂട്ടമാണ് മസ്തിഷ്കം. ജൈവപദാർത്ഥത്തെയാകട്ടെ രാസഘടകങ്ങളായി വിശ്ലേഷണം ചെയ്യാവുന്നതുമാണ്.

ആത്മാവിന്റെ ഒരു ഗുണം എന്ന നിലയ്ക്ക് ഓർമ്മ മരണത്തെ അതിജീവിക്കുകയാണെങ്കിൽ ആത്മാവ് ഭൗതികവൽക്കരിക്കപ്പെടും. ശരീര ക്രിയാപരമായ ഒരു ഗുണം ഉണ്ടായിരിക്കുകയെന്നാൽ ആത്മാവ് ഒരു ഭൗതികസത്തയാണെന്നാണ് അതിനർത്ഥം. എന്നാൽ, ആത്മാവിനു ശരീരരഹിതമായ ഒരു അസ്തിത്വമാണ് സങ്കല്പിക്കപ്പെട്ടിരിക്കുന്നത്. ആ സങ്കല്പത്തിൽനിന്നാണ് പരകായപ്രവേശത്തിന്റെ സംഭവ്യത അനുമാനിക്കപ്പെടുന്നത്. ആത്മാവിനു ശരീരവുമായി പൊതുവായി ഒന്നുമില്ല; അത് ശരീരത്തിനകത്തു ഭൗതിക പ്രക്രിയകളാൽ ബാധിക്കപ്പെടാതെ നിർമ്മമനായ ഒരു കാഴ്ചക്കാരനായി

കുടികൊള്ളുന്നു. അതിനാൽ അതു ശരീരത്തോടൊപ്പം മരിക്കുന്നില്ല. എല്ലാ വസ്ത്രങ്ങളേയും ഉപേക്ഷിച്ച് എത്തേണ്ട അവസ്ഥയിൽ എത്താനുള്ള യോഗ്യത നേടാത്തപക്ഷം, ജീർണ്ണവസ്ത്രങ്ങളെ ഉപേക്ഷിച്ചു പുതുവസ്ത്ര ങ്ങൾ അണിയുന്നതുപോലെ ആത്മാവ് ഒരു ശരീരത്തെ ഉപേക്ഷിച്ചു വേറൊരു ശരീരത്തെ അണിയുന്നു. എന്നാൽ നമ്മളിപ്പോൾ ജീർണ്ണവസ്ത്രം അതിൽ പറ്റിപ്പിടിച്ചു നിൽക്കുന്നതു കാണുന്നു; കുറച്ചുകൂടി കൃത്യമായി പറഞ്ഞാൽ പഴയ വസ്ത്രത്തെ ഒട്ടാകെ ഉപേക്ഷിക്കുന്നില്ല. കാരണം, അങ്ങനെ ചെയ്തി രുന്നുവെങ്കിൽ ഓർമ്മ ഉണ്ടാകുമായിരുന്നില്ല. എന്തായാലും, ആത്മാവിന്റെ വിശുദ്ധിയെ പ്രത്യക്ഷമായും കളങ്കപ്പെടുത്തിക്കൊണ്ട് ജീർണ്ണവസ്ത്രത്തിന്റെ ഗന്ധം അതിൽ പറ്റിപ്പിടിച്ചുനിൽക്കുന്നു. വളരെ ആഴത്തിൽ മുദ്രിതമായ ഓർമ്മ കളുള്ള എന്തിനോടെങ്കിലും ഒരാൾക്കു വാസ്തവത്തിൽ നിർമ്മമനായിരിക്കാൻ സാദ്ധ്യമല്ല.

ആത്മാവിന്റെ പരകായ പ്രവേശത്തെക്കുറിച്ചുള്ള "ശാസ്ത്രീയ തെളിവ്" അങ്ങനെ ആത്മാവിനെക്കുറിച്ചുള്ള സിദ്ധാന്തത്തെത്തന്നെ നശിപ്പി ക്കുന്നു. വിശ്വസിക്കപ്പെടുന്നതുപോലെ ആത്മാവ് ശരീരരഹിതമാകണമെങ്കിൽ അതിന് ഓർമ്മ ഉണ്ടായിരിക്കരുത്. ഉണ്ടായിരിക്കാൻ പാടില്ലാത്ത ഒരു ഗുണം അതിനുണ്ട് എന്ന ബലത്തിലാണ് ആത്മാവിന്റെ അസ്തിത്വത്തെ സ്ഥാപിക്കാൻ ശ്രമിക്കുന്നത്. മറ്റു വാക്കുകളിൽ പറഞ്ഞാൽ, പരകായപ്രവേശത്തെ "ശാസ്ത്രീ യമായി" തെളിയിക്കാനുള്ള ശ്രമത്തിൽ നിങ്ങൾ ശരീരരഹിതമായ ആത്മാ വിന്റെ അസ്തിത്വത്തെ ഖണ്ഡിക്കുന്നതിൽ മാത്രമാണ് എത്തിച്ചേരുന്നത്. ഇതൊരു വിചിത്രമായ പ്രവൃത്തിയാണ് - ഇരിക്കുന്ന കൊമ്പിനെ മുറിയ്ക്കു ന്നതുപോലെ.

ആത്മാവിനെക്കുറിച്ചുള്ള സിദ്ധാന്തത്തിന്റെ ഉപജ്ഞാതാക്കൾ പര കായ പ്രവേശത്തിലുള്ള വിശ്വാസത്തിന് ആധാരമായി സൂക്ഷ്മശരീരം എന്ന പരികല്പനയ്ക്കു രൂപംനൽകി. രാധാകൃഷ്ണൻ പറയുന്നതുപോലെ "നമ്മുടെ പൂർവ്വികർ തന്റേടികളായിരുന്നു". അവർ പരകായപ്രവേശത്തിൽ അന്തർഭ വിച്ചിരിക്കുന്നത് എന്താണെന്നു മനസ്സിലാക്കുകയും അതിനനുസരിച്ച് ആത്മാ വെന്ന സങ്കല്പം വാർത്തെടുക്കുകയും ചെയ്തു. അവർ പരികല്പനചെയ്ത ആത്മാവ് ശരീരരഹിതമായിരുന്നില്ല. അതു തള്ളവിരലിനോളം വലുപ്പ മുള്ളതാണ്. ഇത്തരം വിചിത്രവും കൗതുകകരവുമായ ആശയങ്ങൾ ഉപനി ഷത്തുകളിൽ വിശദമായി കാണാം. ശാസ്ത്രം നമ്മുടെ പൂർവ്വികരുടെ ഊഹാ പോഹങ്ങളെ വെല്ലുവിളിക്കാൻതക്ക വികാസം പ്രാപിച്ചിട്ടില്ലാതിരുന്നതിനാൽ അവർക്ക് തന്റേടികളാകാമായിരുന്നു. അവർക്ക് ഒരു ലക്ഷ്യമുണ്ടായിരുന്നു - തീർത്തും ലൗകികമായ ഒരു ലക്ഷ്യം. ഭരണവർഗ്ഗത്തിന്റെ നിയമാവലികളെ ഉറപ്പിക്കുകയായിരുന്നു പൗരാണികർ. അതീന്ദ്രിയമായ അനുമതി അതിന് ആവ ശ്യമായിരുന്നു. അനുമതിയാകട്ടെ എളുപ്പത്തിൽ കണ്ടുപിടിക്കപ്പെടുകയും ചെയ്തു. ആ ലക്ഷ്യത്തിനായി കിരാതന്റെ (Savage) അന്ധവിശ്വാസത്തെ

ഉപയോഗപ്പെടുത്തി. കർമ്മസിദ്ധാന്തത്തിനു കീഴ്പ്പെടുന്ന മനോഭാവത്തെ നിലനിർത്തുന്നതിനു പരകായപ്രവേശത്തിലുള്ള വിശ്വാസത്തെ പരിപോഷിപ്പിക്കേണ്ടിയിരുന്നു. അതിന്റെ ലക്ഷ്യം നിലവിലുള്ള സാമൂഹികക്രമത്തെ സംരക്ഷിക്കുക എന്നതാണ് - അതായത്, ഓരോരുത്തരേയും അവരവർക്ക് അനുവദിച്ചിട്ടുള്ള സ്ഥാനങ്ങളിൽ നിലനിർത്തുക.

പക്ഷെ, അയുക്തികതയെ യുക്തിവൽക്കരിക്കുക എന്നതു ഗുണംപിടിക്കാത്ത ഒരു പണിയാണ്. ഒരു വിശ്വാസപ്രമാണത്തെ ശാസ്ത്രീയമായി തെളിയിക്കാനാവില്ല. വിശ്വാസം തെളിവിന്നപ്പുറത്താണ്. മരണത്തെ അതിജീവിക്കുന്നതെന്നും പരകായ പ്രവേശം നടത്തുന്നതെന്നും വിശ്വസിക്കപ്പെടുന്നതെന്തോ അത് ശരീരരഹിതമായ ആത്മാവല്ല, മറിച്ചു, സൂക്ഷ്മശരീരമാണ്. അങ്ങനെ, 'ശരീരത്തിന്റെ ഒരു ചെറുമാതൃക' മരണത്തെ അതിജീവിക്കുന്നുവെന്നു പരകായപ്രവേശസിദ്ധാന്തം പ്രഖ്യാപിക്കുന്നു. അങ്ങനെ സങ്കല്പിക്കുകയാണെങ്കിൽ ഭൂതകാലജീവിതത്തെക്കുറിച്ചുള്ള ഓർമ്മ പരികല്പനാത്മകമായി സാദ്ധ്യമാണ്. മരണത്തെ അതിജീവിക്കുന്നത് ഒരു ഭൗതികസത്തയാണെങ്കിൽ അടുത്ത ജന്മത്തിനുമുമ്പ് അതിന് എന്തു സംഭവിക്കുന്നുവെന്നു കണ്ടെത്താനും ചില വഴികളുണ്ടായിരിക്കും.

ശരീരത്തിന്റെ മരണം അതിലടങ്ങിയിരിക്കുന്ന പദാർത്ഥത്തിന്റെ വിനാശമല്ല; മറിച്ചു, പദാർത്ഥത്തിന്റെ രാസപരമായ വിഘടനം മാത്രമാണ്. മരണം എന്നതു പദാർത്ഥത്തിന്റെ രൂപപരമായ സംഘാടനത്തിന്റെ വിനാശമാണ്. പദാർത്ഥം അനശ്വരമാണ്. എന്നാൽ, 'സൂക്ഷ്മശരീര'ത്തെക്കുറിച്ചുള്ള യുക്തിരഹിത സിദ്ധാന്തം പ്രഖ്യാപിക്കുന്നത് 'പദാർത്ഥത്തിന്റെ സംഘാടനം' ചെറുരൂപത്തിൽ മരണത്തെ അതിജീവിക്കുന്നു എന്നാണ്. പദാർത്ഥം മരണത്തെ അതിജീവിക്കുന്നു എന്നു പറയുന്നതിൽ അർത്ഥമൊന്നുമില്ല; കാരണം, പദാർത്ഥത്തിന്റെ സംഘാടനത്തിനാണ് മരണം സംഭവിക്കുന്നത്. ആ പ്രക്രിയയിൽ പദാർത്ഥത്തിനു സ്വന്തമായി പങ്കൊന്നുമില്ല. ആ പ്രക്രിയയാൽ ബാധിക്കപ്പെടുന്നതെന്തോ, അതിന്റെ മരണാനന്തരമുള്ള നൈരന്തര്യമാണ് അതിജീവനം എന്ന ആശയം സൂചിപ്പിക്കുന്നത്. അത് പദാർത്ഥത്തിന്റെ സംഘാടനത്തിന്റെ അതിജീവനത്തെ സൂചിപ്പിക്കുന്നു. ശരീരത്തിന്റെ സ്ഥൂലരൂപം നശിക്കുന്നുവെങ്കിലും അതിന്റെ സൂക്ഷ്മരൂപം - പ്രത്യക്ഷത്തിൽ നശിച്ച ശരീരത്തിന്റെ ഒരു ശരിപകർപ്പ് - കേടുപറ്റാതെ അവശേഷിക്കുന്നു.

ശാസ്ത്രീയമായ പരീക്ഷണത്തിനു വിധേയമാക്കാവുന്ന ഒരു വാദമുഖമാണിത്. മനുഷ്യശരീരത്തിന്റെ മരണം എന്ന പ്രക്രിയ സൂക്ഷ്മമായ വിശദാംശങ്ങളോടെ നിരീക്ഷിക്കാൻ കഴിയുന്ന ഒന്നാണ്. ഈ പ്രക്രിയയുടെ സ്വഭാവം കൃത്യമായി പണ്ടുതന്നെ അറിയുന്നതാണ്. അത് വൈദ്യശാസ്ത്രപരമായ നിരീക്ഷണവുമായി ബന്ധപ്പെട്ട ഒരു കാര്യമാണ്. ഈ പ്രക്രിയയുടെ ഏതെങ്കിലും ഒരു ഘട്ടത്തിൽ മരിച്ചുകൊണ്ടിരിക്കുന്ന ശരീരത്തെവിട്ട് ശരീരത്തിന്റെ ഒരു ചെറുപതിപ്പ് പുറത്തേക്കു പോകുന്നുവെന്നു കാണിക്കാൻ ഒരു

നേരിയ തെളിവുപോലുമില്ല. ഓർമ്മയെയും സഞ്ചിതമായ അനുഭവസമ്പത്തി നെയും കൊണ്ടുപോകുന്നതിനു സൂക്ഷ്മശരീരത്തിന് – അതു എത്ര സൂക്ഷ്മ മായിരുന്നാലും – ഭൗതികവും രാസപരവുമായ ഘടനയുണ്ടായിരിക്കണം. ആ ഘടനയ്ക്കാകട്ടെ, ശാസ്ത്രീയമായ പരിശോധനയിൽനിന്ന് ഒഴിഞ്ഞുമാറാനും കഴിയില്ല.

ശരീരക്രിയാശാസ്ത്രം മരണമെന്ന നിഗൂഢതയിലേക്ക് ആഴ്ന്നിറങ്ങി ച്ചെന്നിട്ടുള്ള ഈ കാലഘട്ടത്തിൽ സൂക്ഷ്മശരീരത്തെ സംബന്ധിച്ച കൗശല സിദ്ധാന്തത്തിനു പ്രസക്തിയില്ല. സൂക്ഷ്മശരീരമെന്ന സങ്കല്പമില്ലാതെ പര കായപ്രവേശമെന്ന സിദ്ധാന്തം സ്ഥാപിക്കാനുമാവില്ല.

സമീപകാല മന:ശാസ്ത്ര ഗവേഷണങ്ങൾ കാണിക്കുന്നത് തെളിവു ശേഖരണം എന്നത് ഒട്ടും ലളിതമായ കാര്യമല്ല എന്നാണ്. സാക്ഷികളുടെ സത്യസന്ധതയിൽനിന്നു സ്വതന്ത്രമായി നിൽക്കുന്ന നിരവധി ഘടകങ്ങളെ ആശ്രയിച്ചാണ് തെളിവുകളുടെ വിശ്വാസ്യത നിലകൊള്ളുന്നത്. മുൻധാരണ നിർണ്ണായക ഘടകമാണ്. അതിന്റെ ഫലമായി, മുൻ ധാരണയില്ലാത്തവർ കാണാത്ത കാര്യങ്ങൾ, ചിലർ കാണുന്നതായി സങ്കല്പിക്കുന്നു. മറുവശത്താ കട്ടെ, വൈകാരികമോ ഭൗതികമോ ആയ സംഘർഷം വളരെ പ്രകടമായ കാര്യ ങ്ങളെ ശ്രദ്ധിക്കുന്നതിനുപോലും ജനങ്ങളെ അശക്തരാക്കുന്നു. വളരെ ലളി തവും സുവ്യക്തവുമായ സംഭവങ്ങളുടെ യഥാർത്ഥ സ്വഭാവത്തെ, ആ സംഭ വങ്ങൾക്കു സാക്ഷിയാകുന്ന ബഹുഭൂരിപക്ഷം ആളുകളും സാധാരണയായി പൂർണ്ണമായി മനസ്സിലാക്കുന്നില്ല. കുശാഗ്രബുദ്ധിയുള്ള പരിശീലനം സിദ്ധിച്ച നിരീക്ഷകർക്കു മാത്രമേ സംഭവങ്ങളെ ഏകദേശം കൃത്യമായി റിപ്പോർട്ടുചെയ്യാൻ കഴിയൂ.

യഥാർത്ഥമായ ശാസ്ത്രീയ അന്വേഷണത്തിന്റെ മുന്നുപാധി വസ്തു തകൾ എന്നു പറയപ്പെടുന്നവ യഥാർത്ഥ വസ്തുതകളാണോ എന്ന് ഉറപ്പുവ രുത്തുകയാണ്. പ്രാഥമികമായ ഈ മുൻകരുതലിന്റെ അഭാവത്തിൽ ആകാ ശകോട്ടകൾ വളരെ എളുപ്പത്തിൽ പണിയപ്പെടുക മാത്രമാണ് ചെയ്യുന്നത്. അതുകൊണ്ടുതന്നെ യുക്തിയുടെ വളരെ നേരിയ സ്വാധീനത്തിൻ കീഴിൽ തകരാനും അവ നിർബന്ധിതമാണ്. ഒരിക്കൽ വസ്തുതകൾക്കുപകരം ഭാവ നകൾ കൈക്കൊണ്ടാൽ ബാക്കിയുള്ളവ അനായാസേന വന്നുകൊള്ളും. പ്രേതങ്ങളെ കണ്ടുവെന്നു വിശ്വസിക്കുന്ന നിരവധി ആളുകൾ യഥാർത്ഥ അനു ഭവമായി അതു വിവരിക്കും. പക്ഷെ, അവർ ഏതെങ്കിലും വസ്തുനിഷ്ഠമായ കാര്യത്തെ അനുഭവിച്ചുവെന്ന് അതു തെളിയിക്കുന്നില്ല. എങ്കിലും അത്തരം "വസ്തുതകൾ" – വിശ്വസനീയരായ ആളുകൾ പ്രേതങ്ങളെ യഥാർത്ഥത്തിൽ കണ്ടു എന്നത് – നിരവധി ബുദ്ധിമാൻമാരായ ആളുകളെ പ്രേതങ്ങളിൽ വിശ്വ സിക്കുവാൻ പ്രേരിപ്പിക്കും. സങ്കല്പിച്ച കാര്യങ്ങൾ ഭാവനാശാലികളായവരുടെ കണ്ണുകൾ കാണുന്നു. ഭാവന അവസാനിക്കുന്നതുവരെ അവ "വസ്തുത"കളാണ്. അതുകൊണ്ട്, ഭാവനകളെ ഏതെങ്കിലും വസ്തുനിഷ്ഠ യാഥാർത്ഥ്യത്തിനുള്ള തെളിവായി കണക്കാക്കാൻ കഴിയില്ല.

അറസ്റ്റുചെയ്യപ്പെട്ട ആളെ ചോദ്യംചെയ്യുമ്പോൾ അയാൾ സത്യം പറയുന്നുണ്ടോ എന്നു രക്തസമ്മർദ്ദത്തിന്റെ ഒരു യാന്ത്രിക സൂചകത്തിലൂടെ മനസ്സിലാക്കുന്ന രീതി കണ്ടെത്തിയ വിഖ്യാത അമേരിക്കൻ മന:ശാസ്ത്രജ്ഞനായ ഡബ്ലിയു.എം.മാർസ്റ്റൻ ഒരു പരീക്ഷണം നടത്തുകയുണ്ടായി. പരീക്ഷണം നടത്തുന്ന ആൾ ഒരു മുറിയിൽ ഇരിക്കുന്നു. അദ്ദേഹത്തിനൊപ്പം വിദ്യാസമ്പന്നരായ പതിനെട്ടുപേരുണ്ട്. അവരിൽ മിക്കവരും അഭിഭാഷകരാണ്. അവർക്കാർക്കുംതന്നെ അവിടെ എന്തെങ്കിലും പരീക്ഷണം നടക്കാൻ പോവുകയാണെന്ന ധാരണയുണ്ടായിരുന്നില്ല. അവരെല്ലാവരും യാദൃച്ഛികമായി കൂടിയ ഒരു സദസ്സിലെന്നപോലെ സ്വാഭാവികമായി പെരുമാറുകയും വർത്തമാനം പറയുകയും ചെയ്യുന്നു. അല്പനേരത്തിനുശേഷം, പരീക്ഷകൻ മുൻകൂട്ടി ഏർപ്പാടുചെയ്തിരുന്ന, ആകർഷകമായ വസ്ത്രം ധരിച്ച ഒരു യുവാവ് മുറിയിലേക്ക് ബദ്ധപ്പെട്ടുവരികയും പരീക്ഷകന്റെ കയ്യിൽ ഒരു മഞ്ഞ കവർ ഏല്പിക്കുകയും ചെയ്യുന്നു. പരീക്ഷകൻ ആ കവറിലുള്ള സന്ദേശം വായിച്ചുകൊണ്ടിരിക്കുമ്പോൾ, സന്ദേശം കൊണ്ടുവന്ന ആൾ, പരീക്ഷകൻ മുൻകൂട്ടി നിർദ്ദേശിച്ച പ്രകാരം ആ മുറിയിലുള്ള എല്ലാവരും കാണത്തക്കരീതിയിൽ ഒരു വലിയ കത്തി വലിച്ചൂരിയെടുക്കുന്നു. ഡോക്ടർ മാർസ്റ്റൻ എഴുതുന്നു: "പതിനെട്ടുപേരിൽ ഒരാൾപോലും ആ കത്തി ശ്രദ്ധിച്ചില്ല! അവരുടെ ശ്രദ്ധ ആ ടെലഗ്രാമിലായിരുന്നു. കത്തിയെപ്പറ്റി അവരോട് നേരെ ചോദിച്ചപ്പോൾ അവരാരും അതു കണ്ടില്ലെന്നു പറഞ്ഞു. എതിർവിസ്താരത്തിൽ (Cross-examination) അവർ കുറേക്കൂടി ശക്തമായി അക്കാര്യം ആവർത്തിച്ചു. എതിർവിസ്താരം നടത്തുന്നയാൾ തങ്ങളെക്കൊണ്ട് തെറ്റായ പ്രസ്താവന നടത്താൻ പ്രേരിപ്പിക്കുകയാണെന്നവർ സംശയിച്ചു - ഏകദേശം മൂന്നുനിമിഷം ആ കത്തി പൂർണ്ണരൂപത്തിൽ പ്രദർശിപ്പിച്ചിട്ടുണ്ടായിരുന്നുവെങ്കിലും!"

അസ്സാജ് പരീക്ഷണങ്ങൾ (Aussage tests) എന്നു വിളിക്കപ്പെടുന്നവ വസ്തുതകൾ കണ്ടെത്തുക എന്നത് എത്രമാത്രം ശ്രമകരമാണെന്നു തെളിയിക്കുന്നു.

ശാസ്ത്രീയമായ അന്വേഷണത്തിന് ആവശ്യമായ പൂർവ്വോപാധികൾ ഒന്നുംതന്നെ ശാന്തിദേവിയുടെ കഥയുടെ അന്വേഷണത്തിൽ ഉണ്ടായിരുന്നില്ല എന്നത് ഒരു വസ്തുതയാണ്. "പരിശോധന"യുടെ അവിശ്വാസ്യത അന്വേഷണം നടത്തിയ സാഹചര്യങ്ങളിൽനിന്നും സ്വീകരിച്ച രീതിയിൽനിന്നും ഉണ്ടാകുന്നു. അന്വേഷണസംഘം എത്തിച്ചേരുന്നതിനുമുമ്പുതന്നെ മഥുരയിൽ ഈ കഥ അങ്ങാടിപ്പാട്ടായിത്തീർന്നിരുന്നു എന്ന വസ്തുത അന്വേഷണം പ്രതീക്ഷാശൂന്യമാംവിധം മുൻവിധിയോടെ ആയിരുന്നു എന്നു വ്യക്തമാക്കുന്നു. വിവരം മുൻകൂട്ടി ലഭിച്ചിട്ടുള്ളതുകൊണ്ട്, ബന്ധുക്കളാകാവുന്നവർ റെയിൽവേ സ്റ്റേഷനിൽ അഭിമാനത്തോടെ മുൻനിരയിൽ സന്നിഹിതരാവുക എന്നത് സ്വാഭാവികം മാത്രമാണ്. നിർദ്ദിഷ്ട സാഹചര്യത്തിൽ, പെൺകുട്ടിയുടെ പെരുമാറ്റം അബോധപൂർവ്വമായി സ്വാധീനിക്കപ്പെടുകയോ സഹായിക്കപ്പെടുകയോ

ചെയ്തിട്ടില്ല എന്നു വിശ്വസിക്കണമെങ്കിൽ അയാൾക്കു കടുത്ത ക്ഷണവിശ്വാസശീലത ഉണ്ടായിരിക്കണം. വിശ്വസനീയമായ പരിശോധനയ്ക്ക് അനിവാര്യമായ ഉപാധി ഇക്കാര്യം മഥുരയിലെ ജനങ്ങളിൽനിന്നും പൂർണ്ണമായും മറച്ചുവെയ്ക്കുക എന്നതാണ്. അതാകട്ടെ അവിടെ പാലിക്കപ്പെട്ടിരുന്നില്ല. അന്വേഷണസംഘത്തിന്റെ രൂപീകരണത്തിനുമുമ്പുതന്നെ ആ കഥ പൊതുസ്വത്തായി കഴിഞ്ഞിരുന്നു. അന്വേഷണം ഏറ്റെടുക്കുമ്പോഴേക്കും, ഫലങ്ങളുടെ വിശ്വാസ്യത ഏറ്റവും ചെറിയ അളവിലെങ്കിലും ഉറപ്പുനൽകുന്ന സാഹചര്യം ഇല്ലാതായി കഴിഞ്ഞിരുന്നു

മറ്റു "വസ്തുത"കളും, ഉദ്ദേശ്യത്തിനനുകൂലമായ സാഹചര്യങ്ങളുടെ സമ്മർദ്ദത്താൽ അതുപോലെ "കണ്ടെത്ത"പ്പെട്ടു. വീട് എവിടെയാണെന്നു നേരത്തേതന്നെ അറിയാമായിരുന്ന ആൾക്കൂട്ടത്തിന്റെ അനിയന്ത്രിതമായ ചലനം, അന്വേഷണസംഘത്തിനു വഴികാണിച്ചുകൊടുക്കാൻ പെൺകുട്ടിയെ സഹായിച്ചിരിക്കണം. തുടർന്ന് വീട്ടിൽ, ഉത്സുകരായ ബന്ധുക്കൾ അവളെ ഭൂതകാല സംഭവങ്ങൾ ഓർമ്മിപ്പിക്കുകയും, കിടപ്പറ, കുളിക്കടവ് എന്നിവപോലുള്ള സ്ഥലങ്ങൾ ചൂണ്ടിക്കാണിക്കുകയും ചെയ്തുകൊണ്ട് അവളുടെ പെരുമാറ്റങ്ങളെ സ്വാധീനിച്ചിട്ടില്ലെന്ന് ആർക്ക് ഉറപ്പുപറയാൻ കഴിയും? "നിന്റെ വസ്ത്രങ്ങൾ സൂക്ഷിച്ചിരുന്നത് ദാ, അവിടെയല്ലേ?" എന്നു ചോദിക്കുമ്പോൾ പെൺകുട്ടി ഉടനെ അത് "ഓർമ്മിക്കും". ആരും ബോധപൂർവ്വം കഥമെനഞ്ഞുണ്ടാക്കുകയായിരുന്നില്ല. ബന്ധപ്പെട്ട എല്ലാവരും സത്യസന്ധരായിരുന്നു - അവരുടെ വിശ്വാസത്തിൽ. വിശ്വാസ തീവ്രതയുടെ അന്തരീക്ഷത്തിൽ, ഭാവനകൾ വളരെ പെട്ടെന്നു വസ്തുതകളുടെ മഹത്വത്തിലേക്ക് ഉയർത്തപ്പെടുന്നു. അവിടെ സന്നിഹിതരായിരുന്ന എല്ലാവരും സംശയത്തിനതീതമായ ഒരു സത്യത്തിന്റെ പ്രദർശനം കാണാനാണ് നിന്നിരുന്നത്. അന്വേഷണസംഘം അതിന് അപവാദമാണെന്നു സമ്മതിക്കാമെങ്കിലും അതും സാഹചര്യങ്ങളുടെ ഇരയായിരുന്നു.

നിങ്ങൾക്കു നിങ്ങളുടെ വിശ്വാസത്തെ പരീക്ഷണ വിധേയമാക്കാൻ കഴിയില്ല. മനഃശാസ്ത്രപരമായി അസാദ്ധ്യമാണത്. വിശ്വാസത്തെ പരീക്ഷണ വിധേയമാക്കാനുള്ള ആഗ്രഹം സൂചിപ്പിക്കുന്നത് അതിലുള്ള വിശ്വാസനഷ്ടത്തെയാണ്. ഒരു കാര്യം സത്യമാണെന്നു നിങ്ങൾ വിശ്വസിക്കുന്നിടത്തോളം, അതിനെ പരിശോധിക്കാൻ നിങ്ങൾക്ക് തോന്നുകയില്ല. അങ്ങനെ നിങ്ങൾ ചെയ്യുന്നുവെങ്കിൽ, അതു നിങ്ങളുടെ വിശ്വാസത്തോട് യോജിക്കാത്തവരെ ബോദ്ധ്യപ്പെടുത്തുക എന്ന ഉദ്ദേശ്യത്തോടെയായിരിക്കും. ഈ അന്വേഷണത്തിന്റെ ഉദ്ദേശ്യം അതായിരുന്നുവെന്നു കരുതാൻ വേണ്ടത്ര കാരണങ്ങളുണ്ട്. അതൊരു അന്വേഷണമായിരുന്നില്ല; മറിച്ച്, സമർത്ഥനാർത്ഥമുള്ള പരിശോധനയായിരുന്നു. അന്വേഷണത്തിന്റെ പൂർവ്വോപാധി സന്ദേഹമാണ്.

സമർത്ഥനാർത്ഥമുള്ള ഈ പരിശോധന പരകായപ്രവേശത്തിലുള്ള വിശ്വാസത്തിന്റെ മർക്കടമുഷ്ടിയെ അല്ലാതെ മറ്റൊന്നിനെയുമല്ല തെളിയിക്കുന്നത്.

പൂർവ്വജന്മസംഭവങ്ങളെ ഓർമ്മിക്കുന്ന ആളുകളെക്കുറിച്ചുള്ള കഥകൾ ഈ രാജ്യത്ത് തുടർച്ചയായി ഉണ്ടാകാറുണ്ട്. ആധുനിക വിദ്യാഭ്യാസം ലഭിച്ചവർക്കിടയിൽപ്പോലും അവയ്ക്കെല്ലാം വ്യാപകമായ പ്രചാരം ലഭിക്കാറുണ്ട്. എന്നാൽ, ഇതിനുമുമ്പ് സംഘടിതമായ പരിശോധനയൊന്നും ഉണ്ടായിട്ടില്ല.

അന്ധവിശ്വാസത്തിന്റെ ചെളിക്കുണ്ടിൽനിന്നാണ് ഇത്തരം കഥകൾ രൂപംകൊള്ളുന്നത്. കർക്കശമായ പരീക്ഷണത്തിന്റെയും ചിട്ടയായ നിരീക്ഷണത്തിന്റെയും ശക്തമായ അടിത്തറയിൽ സ്ഥാപിക്കപ്പെട്ട ശാസ്ത്രീയ സിദ്ധാന്തങ്ങളെ അട്ടിമറിക്കുകയാണ് അന്ധവിശ്വാസത്തിന്റെ ഓരോ ദൃഷ്ടാന്തങ്ങളും എന്നു കരുതാനാവില്ല. ശാസ്ത്രീയമായ അന്വേഷണം യുക്തിസഹമായ പരികല്പനയിൽ നിന്നാരംഭിക്കണം; ശാസ്ത്രീയരീതി അനുസരിച്ച് നടത്തപ്പെടുന്ന അന്വേഷണത്തിനു പരികല്പന ശാസ്ത്രീയമായി സാധുതയുള്ളതായിരിക്കണം. ഈ കഥ അടക്കം, പ്രചാരത്തിലുള്ള കഥകളുടെ പ്രഥമദൃഷ്ട്യാ തെളിവിന്റെ അടിസ്ഥാനത്തിൽ, ശരീരത്തിന്റെ മരണത്തെ ഓർമ്മ അതിജീവിക്കുന്നു എന്ന പരികല്പന മാത്രമാണു മുന്നോട്ടുവയ്ക്കാൻ കഴിയുക. പക്ഷെ, ഈ പരികല്പനയ്ക്കു ശാസ്ത്രീയമായ സാധുതയില്ല. കാരണം, മരണം എന്ന ജൈവപരമായ സംഭവത്തെ അതിജീവിക്കുന്ന, ഓർമ്മയെ വഹിക്കുന്ന ഭൗതികമായ ഒരു ജൈവവസ്തു ഇല്ല എന്ന സുനിശ്ചിതമായ അറിവിനെ ഈ പരികല്പന പരിഗണിക്കുന്നില്ല.

ദൈവഭക്തരായ ഹിന്ദുക്കൾ പൂർവ്വജന്മ കർമ്മത്തെക്കുറിച്ച് എല്ലായ്പ്പോഴും സംസാരിക്കാറുണ്ട്. പൂർവ്വജന്മത്തിലെ സംഭവങ്ങളെ ഓർമ്മിക്കുന്ന ആളുകളെക്കുറിച്ചുള്ള പരാമർശങ്ങൾ അതിലുണ്ടായിരിക്കാം. അത്തരം സംഭാഷണങ്ങൾ പെൺകുട്ടിയുടെ ഭാവനയെ ഉത്തേജിപ്പിച്ചിരിക്കാം. അവൾ ദിവാസ്വപ്നം കാണുന്ന സ്വഭാവക്കാരിയാണോ എന്നതു മന:ശാസ്ത്രപരമായ പരിശോധനയിലൂടെ എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയും. യക്ഷിക്കഥകൾ കേട്ട കുട്ടികൾ യക്ഷികളെ കാണുന്നതായി ഭാവനചെയ്യുകയും, ആ "അനുഭവ"ത്തെ ക്ഷണവിശ്വാസശീലരായ ആളുകൾക്കു സ്വീകരിക്കാൻതക്ക രീതിയിൽ വിശദമായും ഉറപ്പോടെയും വിവരിക്കുകയും ചെയ്യും. ഈ കഥ ഭാവനാസൃഷ്ടി ആണെങ്കിൽ, അവൾ ഒരു പ്രത്യേക സ്ഥലത്തേയും, ചില പ്രത്യേക വ്യക്തികളെയുംകുറിച്ചു പറഞ്ഞതിനെ എങ്ങനെയാണു വിശദീകരിക്കുക?

പെൺകുട്ടി ആദ്യം സ്ഥലത്തെക്കുറിച്ചോ ആളുകളെക്കുറിച്ചോ വാസ്തവത്തിൽ പറഞ്ഞിട്ടുണ്ടോ എന്നതിന് ഒരു ഉറപ്പുമില്ല. അത്തരം വിശദാംശങ്ങൾ ഈ കഥ ജനമധ്യത്തിൽ കൊണ്ടുവന്നവർ തിരുകികയറ്റിയതായിരിക്കണം. എന്നാൽ, ആ വിശദാംശങ്ങൾ അവൾ സ്വയം നൽകിയതാണെന്ന് അംഗീകരിക്കുകയാണെങ്കിൽ, ആ പ്രത്യേക സ്ഥലത്തെയും ആളുകളെയും അവൾക്കു കണ്ടെത്താൻ കഴിഞ്ഞത് അവയെക്കുറിച്ചു മറ്റുള്ളവർ പറയുന്നത് കേട്ടതുകൊണ്ടായിരിക്കണം.

മനഃശാസ്ത്രപരമായി സാധുവായ ഈ സങ്കല്പത്തിനെതിരായ ഒരേയൊരു വാദമുഖം, പെൺകുട്ടി ആ രഹസ്യം വെളിപ്പെടുത്തുന്നതിനു മുമ്പു വീട്ടുകാർക്ക് അവളുടെ മഥുരയിലുള്ള "ബന്ധുക്കളെ"ക്കുറിച്ച് ഒന്നും അറിയില്ലായിരുന്നു എന്ന കാര്യം സ്ഥാപിക്കുക എന്നതാണ്. വളരെ പ്രധാനപ്പെട്ട ഈ വസ്തുത ഒരിക്കലും സ്പർശിച്ചിട്ടില്ല. ഇക്കാര്യം ഉറപ്പാക്കുന്നതിന് അന്വേഷകരിലാരുംതന്നെ ശ്രമിച്ചിട്ടില്ല. മഥുരയിലെ ആളുകളെക്കുറിച്ചു പെൺകുട്ടിയുടെ വീട്ടുകാർക്കു നേരത്തേതന്നെ അറിയാമായിരുന്നു എന്നു കരുതുകയാണെങ്കിൽ, അവൾ സൂചിപ്പിച്ച പേരുകൾ അവൾ കേട്ടിട്ടുണ്ടായിരിക്കും. പെൺകുട്ടി മഥുരയിലെ സ്ത്രീയുടെ മരണത്തെക്കുറിച്ചു കേട്ടിരിക്കാം. ആ സ്ത്രീ മരിച്ചതാകട്ടെ പ്രസവവുമായി ബന്ധപ്പെട്ടാണ്. ഈ യാദൃച്ഛിക സംഭവം, ആ സ്ത്രീ ഒരു പെൺകുട്ടിയായി പുനർജനിക്കാൻ ഇടയുണ്ട് എന്നു ചിന്തിക്കാൻ അവളുടെ കുടുംബത്തിലെ ചിലരെ പ്രേരിപ്പിച്ചിരിക്കാം.

പെൺകുട്ടിയുടെ വിചിത്രകല്പന കഥയുടെ ആരംഭബിന്ദുവിന് നാന്ദി കുറിച്ചാൽ, മുഴുവൻ കഥയും സ്വാഭാവികമായി രൂപംകൊള്ളും. പെൺകുട്ടി ആദ്യം പറഞ്ഞ കഥയല്ല, പൂർണ്ണരൂപത്തിലുണ്ടായ കഥ എന്നുമാത്രം. അത് അവളുടെ വായിൽ തിരുകുകയായിരുന്നു. അതു ചെയ്തവർ തങ്ങൾ കള്ളം പ്രചരിപ്പിക്കുകയാണെന്നു ബോധവാൻമാരായിരുന്നില്ല. അവരെല്ലാംതന്നെ ആ കഥയിൽ ആത്മാർത്ഥമായി വിശ്വസിച്ചിരുന്നു. പുനർജന്മ സിദ്ധാന്തത്തിലുള്ള പുണ്യാത്മാക്കളുടെ വിശ്വാസത്തിൽനിന്നാണ് ഈ കഥ അതിന്റെ 'സത്യാത്മകത' ആർജ്ജിക്കുന്നത്.

മഹാത്മാഗാന്ധിയും പാട്യാല മഹാരാജാവും ഔപചാരികമായി സ്വീകരിക്കുന്ന തരത്തിൽ ആരാധനാപാത്രമായിത്തീർന്ന ശാന്തിദേവിയുടെ കഥ സൃഷ്ടിച്ച കോലാഹലം കാണുമ്പോൾ ഇന്ത്യയുടെ ആദ്ധ്യാത്മികസംസ്കാരത്തിന്റെ ഗർവ്വിഷ്ടരും ആക്രമണോത്സുകരുമായ സംരക്ഷകരുടെ ബുദ്ധിയെ പരിഹസിക്കാതിരിക്കാൻ എനിക്കു കഴിയുന്നില്ല.

എന്തുകൊണ്ട് എല്ലാവരും പൂർവ്വജന്മ സംഭവങ്ങൾ ഓർമ്മിക്കുന്നില്ല? ഈ ചോദ്യത്തിനു ബോദ്ധ്യപ്പെടാവുന്ന തരത്തിൽ ഉത്തരം നൽകാനുള്ള കഴിവില്ലായ്മ, ഓർമ്മയുള്ള അപൂർവ്വം വ്യക്തികളുടെ കഥകൾ പരകായ പ്രവേശത്തെ തെളിയിക്കുന്നു എന്ന വാദത്തിനു വിനാശകരമാണ്. മരണാന്തര ജീവിതം എന്നതു പ്രാകൃതമായ സർവ്വാത്മവാദ പാരമ്പര്യത്തിൽപ്പെട്ട ഒരു വിശ്വാസമല്ല എന്നു വാദിക്കപ്പെടുന്നു; അത് ആനുഭവികമായി തെളിയിക്കാനാവുന്ന ഒന്നാണത്രെ. ആനുഭവിക നിയമങ്ങൾ നിരവധി ദൃഷ്ടാന്തങ്ങളിൽനിന്നു പൊതുനിഗമനങ്ങളിൽ എത്തലാണ്. മനുഷ്യന്റെ നശ്വരത എന്നതു പ്രകൃതിനിയമമാണെന്നു കരുതപ്പെടുന്നു. കാരണം, എല്ലാ മനുഷ്യരും ഇന്നല്ലെങ്കിൽ നാളെ മരിക്കും. എന്നാൽ, പരകായപ്രവേശത്തിന്റെ കാര്യത്തിൽ അപവാദത്തിൽനിന്നു സാമാന്യവൽക്കരണത്തിലെത്താൻ ആവശ്യപ്പെടുന്നു! അത് ആനുഭവികമായ തെളിവുകളെക്കുറിച്ചുള്ള തികച്ചും വിചിത്രമായ ആശയമാണ്.

ദിവ്യദൃഷ്ടി ഉള്ളവർക്കേ ഭൂതഭാവികളെ കാണാനാകൂ എന്നു മതഗ്രന്ഥങ്ങൾ പറയുന്നു. മതഗ്രന്ഥങ്ങൾക്ക് അപ്രമാദിത്വം ഉള്ളതിനാൽ, ആത്മീയമായി ഉയർത്തപ്പെട്ടവർക്കു മാത്രമേ പൂർവ്വജന്മസംഭവങ്ങൾ ഓർമ്മിക്കാനുള്ള കഴിവ് ഉണ്ടാവു എന്ന് വിശ്വാസി വിശ്വസിക്കുന്നു.

ദിവ്യദൃഷ്ടി സിദ്ധാന്തം ചോദ്യത്തിനുള്ള ഉത്തരമാകുന്നില്ല. മറ്റുള്ളവർക്കു കാണാൻ കഴിയാത്തത് എന്തുകൊണ്ട് ചിലർക്കു മാത്രം കാണാൻ കഴിയുന്നു എന്നതിനെ അതു "വിശദീകരിക്കുന്നു". പക്ഷെ, അത് എന്തുകൊണ്ട് എല്ലാവർക്കും പൂർവ്വജന്മത്തെ ഓർമ്മിക്കാൻ കഴിയുന്നില്ല എന്നതിനെ വിശദീകരിക്കുന്നില്ല. എനിക്ക് യഥാർത്ഥത്തിൽ ഒരു പൂർവ്വജന്മമുണ്ടായിരുന്നുവെങ്കിൽ അതിനെ ഓർമ്മിക്കുന്നതിനു വിശിഷ്ടമായ ആത്മീയശക്തി എനിക്കുണ്ടായിരിക്കണമെന്നു സങ്കല്പിക്കുന്നതിന് ഒരു ന്യായവുമില്ല. ആത്മീയദൃഷ്ടി ആസക്തിയാൽ, ശരീരത്തിന്റെ ബന്ധത്താൽ മറയ്ക്കപ്പെട്ടിരിക്കുകയാണ് എന്നു വാദിക്കുന്നതുകൊണ്ടു കാര്യമില്ല. അടുപ്പത്തിന്റെ ചിഹ്നമാണ് ഓർമ്മ. ഇഷ്ടപ്പെടുകയോ വെറുക്കുകയോ ചെയ്യുന്ന കാര്യങ്ങൾ നമ്മൾ ഓർമ്മിക്കുന്നു. താൽപര്യമില്ലാത്ത കാര്യങ്ങൾ പെട്ടെന്നു മറക്കുന്നു. അതുകൊണ്ടു പൂർവ്വജന്മ സ്മരണ എന്നത് ആത്മീയ ഔന്നത്യത്തിന്റെ അടയാളമല്ല; മറിച്ചു, സാധാരണയിൽ കവിഞ്ഞ ആസക്തിയെയാണ് അതു തെളിയിക്കുന്നത്. ജീവിതാസക്തി കൂടുമ്പോൾ ആത്മീയദൃഷ്ടിക്ക് വ്യക്തത കൂടുന്നു എന്ന നിഗമനത്തിലെത്താൻ നാം നിർബന്ധിതരാവുന്നു. ശരീരത്തിന്റെ ബന്ധനത്താൽ ആത്മാക്കളുടെ പ്രഭ മറയ്ക്കപ്പെട്ടിരിയ്ക്കുന്നതിനാൽ സാമാന്യജനങ്ങൾക്കു തങ്ങളുടെ പൂർവ്വജന്മത്തെ കാണാൻ കഴിയില്ലെന്ന സങ്കല്പത്തിനു വിരുദ്ധമാണ് ഈ നിഗമനം. ആത്മീയവാദത്തിനു പൊതുവിൽ വിനാശകരമാണ് ഈ നിഗമനം.

പരകായപ്രവേശനത്തിന്റെ വക്താക്കൾക്കു മറുപടി പറയാൻ കഴിയാത്ത വേറേയും ചില ചോദ്യങ്ങളുണ്ട്. മരണത്തിനും പുനർജന്മത്തിനും ഇടയിൽ എന്തു സംഭവിക്കുന്നു ? എങ്ങനെയാണ് ആത്മാവ് അല്ലെങ്കിൽ സൂക്ഷ്മശരീരം പുതിയ ശരീരത്തിൽ പ്രവേശിക്കുന്നത് ? പരിണാമത്തിന്റെ ഏതു ഘട്ടത്തിലാണ് ഭ്രൂണം ഒരു ആത്മാവിനെ നേടുന്നത് ? അടുത്ത ശരീരം എങ്ങനെയാണ് തിരഞ്ഞെടുക്കപ്പെടുന്നത്?

പരകായ പ്രവേശവും മറ്റു ആത്മീയവാദ വിശ്വാസങ്ങളും പരിശോധനയ്ക്കു വിധേയമാക്കാവുന്ന വസ്തുനിഷ്ഠ ജ്ഞാനത്തിന്റെ അടിത്തറ ഉള്ളതാണെങ്കിൽ, ശാസ്ത്രത്തിനെതിരെയുള്ള കുരിശുയുദ്ധം എന്തിന്? അന്തിമ വിധികൾ ശാസ്ത്രത്തിന് അന്യമാണ്. അത് പരിപൂർണ്ണത അവകാശപ്പെടുന്നില്ല. നിലവിലുള്ള സിദ്ധാന്തങ്ങൾ വസ്തുതകൾക്കു വിരുദ്ധമാണെങ്കിൽ അവയെ ഉപേക്ഷിക്കാൻ ശാസ്ത്രം ഒരിക്കലും മടികാണിച്ചിട്ടില്ല. തെളിവില്ലാതെ സ്വീകരിക്കുന്നതിനെ മാത്രമാണ് ശാസ്ത്രം നിഷേധിക്കുന്നത്. എന്നാൽ ആത്മീയവാദികൾ തങ്ങളുടെ ജീവിതവീക്ഷണം ശാസ്ത്രീയമാണെന്നു കരുതുന്നില്ല.

അവരുടെ വാദം ശാസ്ത്രം വെറും അസംബന്ധമാണെന്നാണ്. ശാസ്ത്രത്തി നെതിരായ കുരിശുയുദ്ധത്തിനു കാരണം അതു ജീവിതത്തെ വിശദീകരിക്കു മ്പോൾ പ്രകൃത്യാതീത ശക്തികളെക്കുറിച്ചുള്ള സങ്കല്പത്തെ ഒഴിവാക്കുന്നു എന്നതാണ്; അതേസമയം, ആത്മീയവാദത്തിന്റെ കാതൽതന്നെ പ്രകൃത്യാ തീത ശക്തിയിലുള്ള വിശ്വാസമാണ്. ശരീരമില്ലാത്ത ആത്മാവ് ഒരു പ്രകൃ ത്യാതീത സംവർഗ്ഗമാണ്. അത് പ്രകൃതി നിയമങ്ങൾക്ക് അതീതവും ഉപരിയു മാണ്. ശാസ്ത്രത്തിന് അതിനെ വെല്ലുവിളിക്കുന്ന എല്ലാ പ്രതിഭാസങ്ങളെയും പരികല്പനപരമായി വിശദീകരിക്കാനാവും. ശാസ്ത്രീയപരികല്പന അടിസ്ഥാ നരഹിതമായ സങ്കല്പമല്ല. അത് യുക്തിസഹവും പരിശോധനയ്ക്കു വിധേ യവുമാണ്. പരികല്പനാപരമായ വിശദീകരണങ്ങൾ നിരീക്ഷണ പരീക്ഷണ ങ്ങൾക്കു നിരക്കുന്നതല്ലെങ്കിൽ ശാസ്ത്രം പുതിയ വിശദീകരണങ്ങൾ തേടും. അപവാദങ്ങൾ ഒരു നിയമത്തെ അസാധുവാക്കുന്നില്ല; മാത്രമല്ല, വിമർശനാ ത്മകമായ സൂക്ഷ്മമായ പരിശോധനയിൽ അപവാദങ്ങൾ ഒട്ടുംതന്നെ അപ വാദങ്ങളല്ലെന്നു മനസ്സിലാവും.

പരകായപ്രവേശ സിദ്ധാന്തത്തിൽ സൂക്ഷ്മശരീരത്തെക്കുറിച്ചുള്ള ആശയം അടങ്ങിയിരിക്കുന്നു. സൂക്ഷ്മശരീരം എന്ന ആശയമാകട്ടെ, ശരീര മുക്തമായ ആത്മാവ് എന്ന സങ്കല്പത്തിനു വിരുദ്ധമാണ്. അത് അർത്ഥമാ ക്കുന്നത് ആത്മാവ് ശരീരവുമായി ബന്ധപ്പെട്ടിരിക്കുന്നു എന്നാണ്. സൂക്ഷ്മ ശരീരം യാഥാർത്ഥ്യമായിരുന്നുവെങ്കിൽ സാധാരണയായി ഗർഭധാരണം പുരു ഷസ്പർശമേൽക്കാതെ സംഭവിക്കണം. ഭൗതിക പ്രക്രിയ അനാവശ്യവുമാ യിരിക്കും. പിന്നെ എന്തിനു ദൈവം തന്റെ രൂപത്തിൽ സൃഷ്ടിച്ച മനുഷ്യർക്കു ദൈവികപദ്ധതിയിൽ അധികപ്പറ്റായ ഭൗതികഘടന നൽകി? ഇവിടെ പുരു ഷൻമാരും സ്ത്രീകളും ഉണ്ടാവാൻ പാടില്ലായിരുന്നു. എന്തായാലും പുരു ഷൻമാരെ ഒഴിവാക്കാൻ കഴിയുമായിരുന്നു. എല്ലാ സൂക്ഷ്മശരീരങ്ങൾക്കും വിശുദ്ധൻമാരുടെയും അവതാരങ്ങളുടെയും കാര്യത്തിലെന്നപോലെ മാതാ വിന്റെ ഗർഭപാത്രത്തിലേക്കു പ്രവേശിക്കാൻ കഴിയുമായിരുന്നു. ഗർവ്വിഷ്ട നായ പുരുഷനെ സംബന്ധിച്ച് എന്തൊരു ദൗർഭാഗ്യം ആകുമായിരുന്നു അത്! പ്രണയത്തിന്റെ ആനന്ദമില്ലാതെ മാതൃത്വത്തിന്റെ വേദനകൾ സഹിക്കുക എന്നത് എന്തൊരു മ്ലാനമായ അവസ്ഥയായിരിക്കും സ്ത്രീകൾക്ക്! എത്ര സ്ത്രീകൾ കന്യാമാതാവായിരിക്കാൻ ഇഷ്ടപ്പെടും എന്ന കാര്യത്തിൽ എനിക്കു സംശയമുണ്ട്. എന്തായാലും ദൈവത്തിന്റെ അനുമതി ഉണ്ടെങ്കിലും ഇല്ലെങ്കിലും ഭാഗ്യവശാൽ പ്രകൃതി ഇത്തരം നിഷ്ഠുരതയോടൊപ്പമല്ല.

ഗർഭധാരണം എന്നത് ഒരു ഭൗതിക പ്രക്രിയയാണ്. ഈ പ്രക്രിയ യിൽ ഭ്രൂണരൂപത്തിലുള്ള സ്ഥൂലശരീരത്തിലേക്കു സൂക്ഷ്മശരീരം പ്രവേശി ക്കുന്നില്ല. ജനിതകശാസ്ത്രവും സ്ത്രീരോഗ വിജ്ഞാനീയവും (Gynecol- ogy) അണ്ഡത്തിൽനിന്നു മനുഷ്യനിലേക്കുള്ള പരിണാമ പ്രക്രിയയുടെ ഘട്ട ങ്ങളെല്ലാംതന്നെ കണ്ടെത്തിയിട്ടുണ്ട്. അമ്മയുടെ ഗർഭപാത്രത്തിൽനിന്നു

പുറത്തുവരുന്നതുവരെ ജീവിക്കു ബാഹ്യലോകവുമായി നേരിട്ടു ബന്ധമില്ല. ജീവനാണ് എല്ലാ ആത്മീയഗുണങ്ങളുടേയും അടിസ്ഥാനം. അജൈവമായ തെല്ലാം തികച്ചും ഭൗതികമാണ്. സ്ഥൂലമായ ഭൗതികാസ്തിത്വങ്ങളിൽനിന്നു ജീവികളെ വ്യതിരിക്തമാക്കുന്ന ജീവൻ ഒരു രാസപ്രതിഭാസമാണ്. അണ്ഡം X ബീജകോശം = പുതിയ ജീവൻ. ഇവിടെ എവിടെയാണ് ആത്മാവ് കടന്നു വരുന്നത് ?

ഉയർന്ന ജീവികളുടെ ജനനം (ഗർഭധാനം) രണ്ടു ജൈവസത്തകളുടെ - അണ്ഡത്തിന്റെയും ബീജത്തിന്റെയും - സംയോജനത്തിൽ നിന്നാണുണ്ടാവുന്നത്. ഓരോ ജൈവശരീരവും ആത്മാവിന്റെ ഇരിപ്പിടമാണെങ്കിൽ, മറ്റു വാക്കുകളിൽ പറയുകയാണെങ്കിൽ ജീവൻ എന്ന പ്രതിഭാസത്തിനു കാരണം ആത്മാവിന്റെ സാന്നിദ്ധ്യമാണെങ്കിൽ ഓരോ ഗർഭധാരണ പ്രക്രിയയിലും രണ്ട് ആത്മാവുകൾ പങ്കെടുക്കുന്നു. അതിന്റെ ഫലം ഒരു ശരീരമാണ്. ആ ശരീരമാകട്ടെ ഒരു ആത്മാവിനാണ് ഇരിപ്പിടം നൽകുന്നത്. അപ്പോൾ, മറ്റേ ആത്മാവിന് എന്തു സംഭവിക്കുന്നു?

രണ്ടു വ്യത്യസ്തശരീരങ്ങളിൽ നിന്നുവരുന്ന രണ്ടു ജൈവസത്തകൾ ചേർന്നാണ് ഒരു പുതിയ ജീവി രൂപംകൊള്ളുന്നത്. അവ ഓർമ്മയുടെ മുദ്രകൾ എന്തെങ്കിലും കൊണ്ടുവരുന്നെങ്കിൽ മാതാപിതാക്കളുടെ ശരീരത്തിന്റെ ഓർമ്മകൾ മാത്രമായിരിക്കും. അവ ആ ശരീരങ്ങളിൽ വളർന്നതുകൊണ്ട് അവയ്ക്കു ബാഹ്യമായ വിവരങ്ങളുടെ ഇരിപ്പിടമാവാൻ കഴിയും. ആ വഴിയിലുടെയാണ് മാതാപിതാക്കളുടെ ശാരീരികവും മാനസികവുമായ സ്വഭാവവിശേഷണങ്ങൾ കുട്ടിക്കു പകർന്നുകിട്ടുന്നതെന്നു ശാസ്ത്രം കണ്ടെത്തിയിട്ടുണ്ട്. പക്ഷെ, സംഭവങ്ങളുടെ സ്മരണ അങ്ങനെ പാരമ്പര്യമായി ലഭിക്കുന്നതല്ല. ഏതൊരു മനുഷ്യജീവിയുടെയും പൂർവ്വജന്മം രണ്ടു സ്ഥലങ്ങളിലാണ് ജീവിച്ചിട്ടുള്ളത് - മാതാപിതാക്കളുടെ ശരീരത്തിൽ. മസ്തിഷ്കമില്ലാതെ ജീവകോശമായാണ് ജീവിച്ചിട്ടുള്ളതെന്നതിനാൽ ഓർമ്മയുണ്ടാവാൻ കഴിയില്ല. രണ്ടു വ്യത്യസ്തശരീരങ്ങളിലെ ലൈംഗികഗ്രന്ഥികളിലാണ് പൂർവ്വജന്മം ജീവിച്ചിട്ടുള്ളത് എന്നതിനാൽ മനുഷ്യജീവി എന്ന നിലയിൽ ലോകത്ത് ജീവിച്ചപ്പോഴുള്ള സംഭവങ്ങൾ ഓർമ്മിക്കുകയെന്ന പ്രശ്നം ശാസ്ത്രീയ വിജ്ഞാനത്തിന്റെ പരിധിക്കുള്ളിൽ പൊതുവെ ഉദിക്കുന്നില്ല.

വെളിയിൽനിന്നു നിവേശിപ്പിക്കുന്ന ഒന്നല്ല ജീവൻ. മാതാപിതാക്കളുടെ ശരീരങ്ങളിൽനിന്നു സിദ്ധിക്കുന്നതാണത്. കാര്യം ഇതായിരിക്കെ, പുനർജന്മം തേടുന്ന ആത്മാക്കൾക്കു പുതിയ ശരീരത്തിലേക്കു നേരിട്ടു പ്രവേശിക്കാനോ പുതിയൊരു വാസസ്ഥാനം തിരഞ്ഞെടുക്കാനോ കഴിയില്ല. അവ മാതാപിതാക്കളുടെ ശരീരങ്ങളിലേക്കു പ്രവേശിച്ചു പുതിയൊരു ശരീരത്തിൽ ജനിക്കുന്നതിനായി കാത്തിരിക്കണം. പക്ഷെ, ബീജകോശങ്ങൾ ജനിക്കുന്നതു മാതാപിതാക്കളുടെ ശരീരങ്ങളിലാണ്. ആയതിനാൽ, അവയിൽ ജീവിക്കുന്നതിനു വെളിയിൽനിന്നു ആത്മാക്കൾ വരുമെന്നു പറയുന്നതു ഭാവനമാത്രമാണ്.

ആത്മാക്കൾ വെളിയിൽനിന്നു വരികയും ഓരോന്നും സ്വയം രണ്ടായി വിഭ ജിച്ച് ഒരുഭാഗം മാതാവിന്റെയും മറ്റേഭാഗം പിതാവിന്റേയും ശരീരങ്ങളിലേക്കു പ്രവേശിക്കുന്നു എന്നു സങ്കല്പിക്കുന്നതു വിചിത്രമാണ്.

യൗവ്വനാരംഭത്തിൽ ശരീരം അസംഖ്യം ബീജകോശങ്ങളെ ഉൽപ്പാ ദിപ്പിക്കുന്നു. അവയിൽ വളരെ കുറച്ചു മാത്രമേ പുതിയ ജീവികളുടെ ഗർഭ ദാനത്തിലേക്കു നയിക്കുന്നുള്ളു. ഈ അവസ്ഥയിൽ ആത്മാവിന്റെ രണ്ടു പകു തികൾ ഒരു ശരീരത്തിൽ വീണ്ടും ഒന്നിക്കാനുള്ള സംഭവ്യത തുലോം കുറ വാണ്. ഇവിടെ "ശാസ്ത്രീയ" പുനർജന്മവാദിക്ക് ഒരു കാര്യം പറയാനാവും: സാധാരണയായി പൂർവ്വജന്മം ഓർക്കാൻ കഴിയാത്തതിനു കാരണം ഒരു ആത്മാവിന്റെ രണ്ടു പകുതികളുടെ പുനർ സംയോജനത്തിന്റെ അപൂർവ്വത യാണ് എന്ന്. പരകായപ്രവേശം സംഭവിക്കുന്നത് നേരിട്ടല്ല എന്ന് അയാൾക്കു സമ്മതിക്കേണ്ടിവരും; മാത്രമല്ല, പുനർജന്മം തേടുന്ന ആത്മാക്കളുടെ ഇരിപ്പി ടമാണ് ബീജകോശങ്ങളെന്നു തെളിയിക്കേണ്ടിയും വരും.

ഒരു പ്രശ്നംകൂടി ഉണ്ട്. ശാന്തിദേവിയെ സൃഷ്ടിക്കാനുള്ള ബീജ കോശങ്ങൾ മാതാപിതാക്കളുടെ ശരീരങ്ങളിൽ അവളെ ഗർഭം ധരിക്കുന്നതി നുമുമ്പുതന്നെ ഉണ്ടായിരുന്നു. ആയതുകൊണ്ട്, മഥുരയിലെ സ്ത്രീ മരിക്കു ന്നതിനു മുമ്പുതന്നെ ശാന്തിദേവിയുടെ ആത്മാവ് പുനർജന്മത്തിനായി കാത്തി രിക്കുകയായിരുന്നു. എങ്ങനെ രണ്ടിനെയും നിങ്ങൾ ബന്ധിപ്പിക്കും?

ഈ വിഷമത്തിൽനിന്നു പുറത്തുകടക്കാനുള്ള മാർഗ്ഗം മഥുരയിലെ സ്ത്രീയുടെ ആത്മാവ് നേരിട്ട് ഭ്രൂണരൂപത്തിലുള്ള പെൺകുട്ടിയിലേയ്ക്കു പോയി എന്നു വാദിക്കണം. ഈ വാദം ശാസ്ത്രീയമായി ഉന്നയിക്കാൻ കഴി യില്ല എന്നതു വ്യക്തമാണ്. മാത്രമല്ല, ജൈവശരീരങ്ങൾക്ക് - ബീജകോശ ങ്ങൾക്കു മാത്രമല്ല, മനുഷ്യഭ്രൂണത്തിനുപോലും - ആത്മാവില്ലാതെ നില നിൽക്കാൻ കഴിയും എന്ന വിനാശകരമായ ഏറ്റുപറയലും ഈ വാദത്തിൽ അടങ്ങിയിരിക്കുന്നു. കാരണം പെൺകുട്ടിയുടെ ഗർഭധാരണത്തിന്, അല്ലെ ങ്കിൽ അവളുടെ ഭ്രൂണരൂപത്തിലുള്ള അസ്തിത്വത്തിനായി പോയ ബീജകോ ശങ്ങൾക്ക് ഒരു ആത്മാവ് ഉണ്ടായിരുന്നെങ്കിൽ മഥുരയിൽനിന്നു നേരിട്ടുവ രുന്ന ആത്മാവിന് അവിടെ ഇടമുണ്ടാവില്ല. ആത്മാവില്ലാതെ ജീവന് നില നിൽക്കാം എന്ന സമ്മതം ആത്മീയവാദത്തിനു വിനാശകരമാണ്. കാരണം, ജീവനെന്ന പ്രതിഭാസത്തെ വിശദീകരിക്കാനാണല്ലോ ആത്മാവിനെ കണ്ടു പിടിച്ചത്.

പദാർത്ഥത്തിന്റെ ഒരു നിശ്ചിതമായ ഭൗതിക രാസഘടനയുമായി ബന്ധപ്പെട്ട യാന്ത്രിക പ്രക്രിയകളാണ് ജൈവ പ്രതിഭാസങ്ങൾ. ജീവൻതന്നെ ഒരു രാസപ്രക്രിയയാണ്. ആത്മാവിന് അന്ധമായ ഒരു വിശ്വാസം എന്ന നില യിലേ സ്ഥാനമുള്ളു. ഭ്രൂണപരിണാമ പ്രക്രിയയിൽ എന്തെങ്കിലും വിച്ഛേദം (Break) കണ്ടെത്താൻ സാദ്ധ്യതയുണ്ടായിരുന്നുവെങ്കിൽ അതിന്റെ സ്ഥാനം ഇത്രമാത്രം പ്രതീക്ഷാശൂന്യം ആകുമായിരുന്നില്ല. ഭ്രൂണപരിണാമ പ്രക്രിയ

യുടെ സ്വയംപൂർണ്ണതയാലുള്ള അത്തരം വിച്ഛേദത്തിന്റെ അഭാവത്തിൽ എങ്ങനെ ആത്മാവ് പുതിയ ശരീരത്തിൽ പ്രവേശിക്കുന്നു എന്ന ചോദ്യത്തിന് ഉത്തരം നൽകാൻ സാദ്ധ്യമല്ല.

ഇന്ത്യൻജനതയിലെ ബഹുഭൂരിപക്ഷവും ഇപ്പോഴും ശാസ്ത്രപൂർവ്വ യുഗത്തിലാണ് ജീവിക്കുന്നത്. അതുകൊണ്ടാണ് ഇവിടെ അത്ഭുതങ്ങൾക്കും നിഗൂഢതകൾക്കും പ്രകൃത്യാതീത ശക്തികൾക്കും പ്രബലത ലഭിക്കുന്നത്. അഭ്യസ്തവിദ്യരായ നേരിയപാളി ശാസ്ത്രീയ വിജ്ഞാനത്തിന്റെ ധീരരായ വെളിച്ച വാഹകരാകുന്നതിനു പകരം സാമാന്യമായ അജ്ഞതയുടെ ഭാരത്തി നടിപെട്ട് അന്ധവിശ്വാസ പാരമ്പര്യത്തിന്റെ വിക്രമികളായ സംരക്ഷകരായി പ്രവർത്തിക്കുന്നു. ഇന്ത്യ ജീവിക്കണമെങ്കിൽ അപ്രത്യക്ഷമാകേണ്ട ജീവിത വീക്ഷണത്തെ സംരക്ഷിക്കാനുള്ള നിഷ്ഫലശ്രമമാണ് ശാസ്ത്രത്തിനെതിരായ അഹങ്കാരപൂർവ്വമായ കുരിശുയുദ്ധം.

പരകായ പ്രവേശത്തിലുള്ള വിശ്വാസം വിധിവാദത്തെ പരിപോഷി പ്പിക്കുന്നു. വിധിവാദം മുൻകൈ എടുക്കുന്നതിനെ ഇല്ലാതാക്കുന്നു. ആത്മീ യസംസ്കാരം ഇന്ത്യൻജനതയെ വിധിക്കു കീഴടങ്ങാൻ പഠിപ്പിക്കുന്നു. എതിർപ്പിന്റെ മനോഭാവം അവർക്ക് അന്യമാണ്. ആത്മീയ സംസ്കാരത്തിന്റെ സന്ദേശംകൊണ്ടു ലോകത്തെ രക്ഷിക്കാൻ പുറപ്പെടുകയാണെങ്കിൽ മറ്റു പ്രാചീനജനതകളെപോലെ വിസ്മൃതിയിലേക്കു തള്ളപ്പെടും. കർമ്മം, വിധി, പുനർജന്മം, അനാസക്തി, അനശ്വരമായ ആത്മാവ്, ദൈവാനുശാസനം എന്നി വയെല്ലാം മൃതമായ ഭൂതകാലത്തിന്റെ പ്രേതങ്ങളാണ്. ഭാവിയെ കീഴടക്കണ മെങ്കിൽ ഭൂതകാലത്തെ കുടഞ്ഞുകളയണം. (The Transmigration of Soul എന്ന ലേഖനത്തിന്റെ പ്രസക്തഭാഗങ്ങൾ. വിവ: എം.വി.ഹരിദാസൻ)

**കുറിപ്പുകൾ**:

1. ഹിന്ദുമതഗ്രന്ഥങ്ങളിൽ കാണുന്ന സൂക്ഷ്മ ശരീരത്തിനും ഇതേ വലുപ്പമാ ണെന്ന് വിശ്വസിക്കപ്പെടുന്നു.
2. Carveth Read, Man and his superstitions.
3. E.B. Tylor, Primitive Culture.
4. J.G. Frazer, Belief in Immortality.
5. Myths and Religion.

**കാഴ്ച / കാഴ്ചപ്പാട്**

# അതായിരുന്നു ഞങ്ങൾ

**സുകേതു**

• ജീവിതത്തോട് ആക്രാന്തം കാണിച്ച് ഒടുക്കം അയൽപക്കത്തെ കിണ റ്റിൽ ആത്മഹത്യചെയ്ത ഡ്രോയിങ്ങ് ബാലമ്മാഷിന്റെ 'ഫാൻസി ക്രാഫ്റ്റ്' എന്നു പേരുള്ള ഫർണീച്ചർ കടയായിരുന്നു ഞങ്ങളുടെ അന്നത്തെ തട്ടകം. അവിടുന്നാണ് മരപ്പണിയുടെ ബാലപാഠങ്ങൾ തൊട്ടുഴിഞ്ഞത്. പിന്നെ പലേ

പണിക്കും പോയിട്ടുണ്ട്. മരംമുറിക്കാരന്റെ കൈയാളായി.. തെങ്ങുകേറ്റക്കാര നായി... കൈവണ്ടിയിൽ ചെത്തുകല്ല് പൂഴി ജില്ലി കയറ്റി നാട്ടുകാരുടെ വീട്ടു മുറ്റത്തെത്തിക്കുന്നോനായി... പൊരമേയാനും വെള്ളവലി (വൈറ്റ്‌വാഷ്) ക്കാനും...

• അന്നത്തെ ചെറുപ്പക്കാരുടെ പ്രധാന ഹോബി സെക്കൻഷോ ആയി രുന്നു. (ശുക്ലം മണക്കുന്ന കൃഷ്ണാ ട്ടാക്കീസ് കത്തിപ്പോയി ചങ്ങാതീ...)

പിന്നെ വട്ടത്തിലിരുന്ന് അവില് കൊയച്ച് തിന്നും; ഞായറാഴ്ച രാത്രി കളിൽ സ്ഥിരം. ആരാന്റെ പറമ്പിലെ എളന്നീരും മരക്കേങ്ങും (മരച്ചീനി) കക്കും; അതിന് ടൈംടേബിളൊന്നുമില്ല. മുക്കിനുമുക്കിനുള്ള ചാരായ ഷാപ്പിൽ കേറിയിറങ്ങി നട്ടപ്പാതിര പട്ടാപ്പകലാക്കും. എങ്കിലും ഇന്നത്തെപ്പോലെ കുടി ക്കാനായുള്ള കുടിയായിരുന്നില്ല.

• നാടിനും വീടിനും ഉപകാരികളായ - കൂട്ടിന് ചില്ലറ കുരുത്തക്കേടുള്ള - മേലനങ്ങി പണിയെടുക്കുന്ന - ഉത്സാഹികളായ - ഒരുകൂട്ടം ചെറുപ്പക്കാർ. അതായിരുന്നു ഞങ്ങൾ. ഉത്സാഹംന്നു പറഞ്ഞാൽ നല്ലോണം ഉത്സാഹിക്കും; വിയർത്തുതന്നെ. ഏതൊരു കാര്യവും മനസ്സറിഞ്ഞ് ചെയ്യും, ആളും തരവും നോക്കാതെ കണ്ട്. കിട്ടുന്ന കാശിന്റെ നല്ലൊരു ഭാഗം അമ്മയെ ഏല്പിക്കും. ഒരു പങ്ക്, കോപ്പർറ്റീവ് ബാങ്കിൽനിന്നും ഡെയ്‌ലി കളക്ഷന് വരുന്ന തടിയൻ ദിനേശനെ ഏൽപ്പിച്ച് ഒപ്പിട്ട് ചീട്ട് വാങ്ങും. അക്കാലത്തെ പണിക്കൂലി യിൽനിന്ന് പ്രീ-പബ്ലിക്കേഷൻ തവണകളായടച്ച് തപാൽവഴി സ്വന്തമാക്കിയ എൻ.ബി.എസ്സിന്റെ ശബ്ദതാരാവലിയും അദ്ധ്യാത്മരാമായണവും തന്നെയാണ് ഇപ്പോഴും എന്റെ കൊച്ചു വായനപ്പെട്ടിയിലെ രണ്ട് മഹദ്ഗ്രന്ഥങ്ങൾ.

• മുക്കിനുമുക്കിന് ചാരായമുള്ളതുപോലെ ക്ലബ്ബുകളുമുണ്ടായിരുന്നു. ആർട്സ് & സ്പോർട്സ് ക്ലബ്ബുകൾ. വൈകുന്നേരങ്ങളിലെ കുടിയിരിപ്പുക ളിൽനിന്നും ഉയിർക്കൊണ്ട ഇത്തരം ക്ലബ്ബുകളായിരുന്നു ഞങ്ങൾക്ക് നാട്ടു കാർക്കിടയിൽ ഏറെക്കുറേ നെലേം വെലേം ഉണ്ടാക്കിത്തന്നത്. ഈയിടെ നാട്ടിൽ ചെന്നപ്പോൾ പ്രായംചെന്ന ഒരമ്മയെ കാണാനിടയായി. മീശപാടേ നരച്ചുപോയ എന്നെ അവർക്ക് ലവലേശം പിടികിട്ടിയില്ല. ഞാനടുത്തുചെന്ന് സ്വയം പരിചയപ്പെടുത്തിയപ്പോ, അവർ അന്തംവിട്ടെന്നെ നോക്കി? 'എടാ കുട്ടാ... നീയോ?' വാപൊളിച്ച് ശ്വാസം മേലോട്ടെടുത്ത് അങ്ങനെത്തന്നെ നിന്നു പോയി. ലേശം കഴിഞ്ഞപ്പോ പറഞ്ഞു: 'എടാ മോനേ... നിന്റെ ആ യൗവ്വനം എനിക്ക് ഒരുപാടിഷ്ടായിരുന്നു.' അതുകേട്ടപ്പോ ഞാൻ വാപൊളിച്ചുപോയി. കല്ലും മണ്ണും ചുമന്ന് ജീവിതം തീർത്ത പഴയ സരളേച്ചി തന്നെയാണോ ഈ പറയുന്നത് ?

ഒരു ഗ്രാമം ഞങ്ങളെ എത്രമാത്രം ഒപ്പിയെടുത്തിരിക്കുന്നുവെന്നറി യാൻ പത്തുമുപ്പത്തഞ്ച് കലണ്ടറുകൾ ആണിയിൽ കൊളുത്തിയും - എടുത്തുമാറ്റേണ്ടിയും വന്നല്ലോ എന്നോർക്കുമ്പം...

• ഞങ്ങളുടെ ക്ലബ്ബിന് കിം-കലാവേദി എന്നായിരുന്നു പേര്.

താഴെ ബാലമ്മാഷിന്റെ ഫാൻസിക്രാഫ്റ്റ്. മോളിൽ കിമ്മും.

പ്രസിഡന്റും സെക്രട്ടറിയും ഖജാൻജിയും മീറ്റിങ്ങും സീലും സ്റ്റാമ്പ് പേഡും വയലറ്റ്മഷിയും നോട്ടീസും റസീറ്റ്ബുക്കും വീടുവീടാന്തരപ്പിരിവും ബാനറും കൊടിതോരണങ്ങളും... എല്ലാ നല്ലവരായ നാട്ടുകാരുടേയും സഹാ യസഹകരണങ്ങളോടെയുള്ള വാർഷികാഘോഷങ്ങളും... അങ്ങനെ 'കിം' വളർന്നു. തെഴുപ്പും മുഴുപ്പും കണ്ടപ്പോൾ തൊട്ടടുത്ത മുക്കിലെ ക്ലബ്ബുകാ രുടെ അസൂയക്കും വളർച്ചയുണ്ടായി. അതുപിന്നെ ഉണ്ടാകുമല്ലോ, സമപ്രാ യക്കാർ തമ്മിലൊരു വാശി. ഞങ്ങളും അത്രയേ കണ്ടുള്ളൂ. പക്ഷേ, നാട്ടിലെ പ്രമാണികളായ നമ്പ്യാന്മാർക്ക് ഞങ്ങളുടെ കളി ഒട്ടും രസിച്ചിരുന്നില്ല. 'അത് കൊറച്ച് ആശാരിപ്പിള്ളേരുടെ കാട്ടിക്കൂട്ടല്'. പൂച്ചനമ്പ്യാര്, അനാദിപ്പീട്യ നട ത്തുന്ന ബാസ്കരേട്ടനോട് പുച്ഛം കലർത്തി പറയുന്നത് തൊട്ടുപുറകിലിരുന്ന് ദിനേശ്ബീഡി വലിച്ചോണ്ടിരുന്ന ഞാനെന്റെ രണ്ടുചെവിയാലെ കേട്ടതാ...

അതേ നമ്പ്യാര്, എന്റെ വിരലിടുക്കിലെ ബീഡി കുറ്റിയാകുംമുമ്പ് തലകറങ്ങിവീണതും എടുത്താൽപൊങ്ങാത്ത ആ ശരീരത്തെ താങ്ങിപ്പിടിച്ച് ഓട്ടോയിലിരുത്തി യശമാന്റെ തിണ്ണവരെ കൊണ്ടെത്തിക്കാനുള്ള 'മഹാഭാഗ്യം' കിട്ടിയതും എനിക്ക്. എന്നിട്ടും നമ്പ്യാര് ഹുങ്ക് വിട്ടില്ല. "എറങ്ങിപ്പോടാ എന്റെ മുറ്റത്ത് നിന്ന്"വയ്യാത്ത ശബ്ദത്തിലും നമ്പ്യാര് എന്ന് ആട്ടിയിറക്കി.

ഇപ്പൊഴും - ഓരോ വെക്കേഷനും നാട്ടിലെത്തുമ്പോ ഞാൻ ശ്രദ്ധി ക്കാറുണ്ട്. 'നമ്പ്യാർഹുങ്ക്' അന്നും ഇന്നും അതേ പടിയിൽതന്നെയാണ് നിൽപ്പ്.

അല്ലെങ്കിലും ജാതിഭേദവും മതദ്വേഷവും
രണ്ട് സുസ്ഥിരവൃക്ഷങ്ങളാണല്ലോ.
വേരോടെ പിഴുതെറിയുക അസാധ്യവും
കാരണം അവ പടർന്നു പന്തലിച്ചത്
എന്റെയും നിന്റെയും ഉള്ളിലാണ്.

അഥവാ - ഞാൻ ആശാരിജാതിയായിപ്പോയല്ലോ എന്ന എന്നിലെ ഹീനചി ന്തയും ഹുങ്കെല്ലാതെ മറ്റെന്ത്?

**വീണ്ടെടുക്കൽ-കവിത**

## സുദർശനം

**ഗ്രന്ഥകർത്താ: എസ്.എം.ഡി.**

രാഗം - ഭൈരവി - താളം - രൂപകം.
ഭൂമിപനാം ഭീമൻവാഴും എന്ന മട്ട്

എന്നതു കേട്ടുടൻ ചന്തുവും മെല്ലവെ
ചെന്നുടൻ രാമന്റെ മുമ്പിലേക്കും
കാശുപോരായെങ്കിൽ മാരമഹോത്സവം
ആശുവേണം മതിയാകാവണ്ണം
എന്നുപറഞ്ഞതു കേട്ടുടൻ രാമനും
ചെന്നുവിളിച്ചുതൻ കണ്ണയിനെ.
കേട്ടില്ലെകണ്ണെനിൻ മുലതൊട്ടകാശു
കാട്ടുന്നതുപോലും ചെയ്യുന്നീല.

എന്നുപറഞ്ഞതു കേട്ടപ്പോൾ കണ്ണയും
ഒന്നുകടാക്ഷിച്ചു ചന്തുവിനെ.
ആരാവരുന്നതു ചന്തുവേട്ടാ നോക്കിൻ
ആരുംവരുന്നില്ല സ്വർണ്ണക്കണ്ണെ.
ഇത്തരംഭാഷിതം തമ്മിൽനടന്നിട്ടു
ഉൾത്താരിൽമോദത്താൽ ചൊന്നാനവൻ.
നല്ലൊരവസരമാണിതു നമ്മൾക്കു
ചൊല്ലണ്ടതില്ലല്ലൊ പിന്നെഞാന.

ഇങ്ങിനെചൊല്ലിയിരിക്കുന്നനേരത്തു
അങ്ങിനെവന്നിതു ചാത്തുക്കുട്ടി.
എന്താണുനിങ്ങളും ചൊല്ലുന്നിതുതമ്മിൽ
ഹന്തകഷ്ടംനിങ്ങൾ ചന്തുവോടു.
രംഗം-ചെഞ്ചുരുട്ടി-താളം-ഏകം
വെന്താമരവാണിയെ എന്ന മട്ട്
രാമേട്ടാനിങ്ങളും ചൊല്ലുന്നകാര്യങ്ങൾ
ആമോദത്തോടെഞാൻ കേൾക്കട്ടെടോ.
മുലതൊട്ട കാശു ചന്തുതരില്ലത്രെ
മലയാളത്തിലിരിക്കുന്നാകിൽ.
ചന്തുവിനോടുഞാൻ വാങ്ങാതിരിക്കില്ല
ചന്തമുണ്ടോയിവൻ ചൊല്ലുന്നതും
എന്താപെണ്ണെ കണ്ണെ ചന്തുതരില്ലാത്രെ
പന്തൊക്കും കൊങ്കയിൽ തൊട്ടുകാശു.
ഭർത്താവിന്റെദ്വേഷ്യം
കണ്ടപ്പോൾകണ്ണയും
ഭർത്താവിനെദൂഷ്യം ചൊല്ലിക്കൊണ്ടു.
ചന്തുപ്പെറുക്കി നീയെന്തെടൊകാട്ടുന്നു
ചന്തക്കേടുണ്ടാക്കി തീർത്തീടൊല്ലെ!
ഗതികെട്ടപോൽ നീ കാട്ടുന്നതെന്തിന്നു
മതികെട്ടനായെ ഓടിപോടാ.
എന്നതുകേട്ടുടൻ ചന്തുവുംഓടിനാൻ
കന്നൽനേർമിഴിയാൾ കാൺകത്തന്നെ.
ഇത്രവിലകെട്ട സമ്പാദ്യമെന്തിന്നു
അത്രയുംകാട്ടംനീ തിന്നീടുക.
രംഗം-സുരുട്ടി-താളം-ആദി
ജയജയ ഗോകുലബാല എന്ന മട്ട്
എന്നുചൊല്ലീടിനാൻ ചാത്തുവും
രോഷത്താൽ
ഒന്നു നടകൊണ്ടാൻ ചാത്തുക്കുട്ടി.
രാമന്റെസമ്പാദ്യ മീവിധമാണത്രെ
കേമമത്രെയിവൻ ചെയ്യുന്നതും
ഇങ്ങിനെയാണത്രെ ഷാപ്പുകാർ മിക്കതും
ചങ്ങാതിമാർക്കുള്ള സമ്പാദ്യങ്ങൾ.
ഇങ്ങിനെയുള്ളൊരു സമ്പാദ്യമെന്തിന്നു
അങ്ങിനെപോയങ്ങു ചാകരുതെ!
പെണ്ണുങ്ങളെ ഷാപ്പിൽ
വിൽക്കുവാൻ നിർത്തുന്ന
പൊണ്ണന്മാരായുള്ള ആണുങ്ങള്
പെണ്ണാലിക്കയ്യന്മാരല്ലയ്യൊചെയ്യു മീ-
വണ്ണം മറ്റുമാനികൾചെയ്യുമൊ?

ആണുങ്ങളെകള്ളു വില്ക്കുവാൻ
നിർത്തിയാൽ
നാണക്കേടു ഭവിക്കില്ലയല്ലൊ.
മര്യാദക്കാരാരും ഷാപ്പുകളേൽക്കില്ല
ശൗര്യമുള്ളവർക്കു ഒട്ടുംകൊള്ളാ.
ഹീനത്വമുള്ള പ്രവൃത്തിയെ ചെയ്യുകിൽ
ഹീനജാതിയായി ഗണിച്ചീടുന്നു.
ഹീനത്വമുള്ള പ്രവൃത്തിയെ
ചെയ്യായ്കിൽ
ദീനത്വമെന്നിയെയുദ്ധരിക്കാം.
രംഗം-യതുകുലകംബൊദി-താളം-ചായ്പ
ആരറിവാർ മുരുകയ്യാ എന്ന വർണ്ണമട്ട
പഞ്ചമഹാപാതകത്തിലൊന്നല്ലയൊ
വഞ്ചനകൂടാതെ ചൊല്ലുന്നിതും
മധുപാനം ചെയ്യുന്ന പാതകർക്കയ്യൊ
മധുവാൽത്താൻദോഷം സംഭവിക്കും
അതുകൊണ്ടു മധുപാനം
ചെയ്തീടൊല്ലെ!
മതിയാൽ ചിന്തിച്ചു നോക്കീടുവിൻ.
ഇങ്ങിനെയെത്രയപമാനം കേൾപ്പിക്കും
സംഗതിചൊല്ലുവിനീഴവരെ!
മാനംകെടുക്കേണ്ട മാനികളായുള്ള
മാന്യന്മാരുണ്ടല്ലൊയിക്കൂട്ടത്തിൽ.
മാനവും നാണവുമില്ലെങ്കിൽ പോകട്ടെ
മാന്യന്മാർക്കുണ്ടല്ലൊ നാണക്കേട.
ഇങ്ങിനെയുള്ളൊരു സ്വാഭിമാനമറ്റ
ചങ്ങാതികളില്ലെ ? കേരളത്തിൽ.
എന്തിനാണുനിങ്ങൾ
ഷാപ്പുകളേൽക്കുന്നു
ചന്തക്കേടുണ്ടാക്കി തീർക്കാനല്ലെ!
നിങ്ങളെക്കൊണ്ടുചലിച്ചിതു ദൈവമെ
ചങ്ങാളരെ ഞങ്ങളെന്തുചെയ്യാം.
വീട്ടിലിരുന്നിട്ടു കുട്ടംകൂടാൻമാത്രം
കൂട്ടക്കാരെക്കൊണ്ടു കൊള്ളുമത്രെ.
ചങ്ങാതികളെക്കൊണ്ടൊന്നിന്നും
കൊള്ളില്ല
അങ്ങാടിയിൽ തോറ്റാലമ്മയോട്.
എന്നുള്ള കൂട്ടത്തില്പെട്ടുള്ളവരാണൊ
ഒന്നു പരീക്ഷിപ്പിൻ സോദരരെ!
വാക്യങ്ങളീവിധം കേൾക്കേണ്ടിവന്നത
ഐക്യതയില്ലാത്ത ദോഷത്താലെ.

വന്നുഭവിക്കുന്നു കഷ്ടമെനിങ്ങളും
ചെന്നുചേർന്നിടുവിൻ കൃസ്തുമതം.
എന്നാലൊ നിങ്ങൾക്കു
രക്ഷയുമുണ്ടല്ലൊ
ചെന്നീടുവാൻ തടവൊട്ടുമില്ല.
ഇങ്ങിനെയുള്ളോരുപദേശം
കൈക്കൊണ്ടു
തിങ്ങിയമോദേന ജന്മംമാറാം
പണ്ടുള്ള കാലംപോലല്ല ധരി[illegible]വിൻ
കണ്ടീടുന്നില്ലയൊ നിങ്ങളിത.

**മധുകാണ്ഡം സമാപ്തം**

(തുടരും)

---

*വാക്കറിവ്* മാസിക അഞ്ചാം വർഷത്തിലേക്ക് കടക്കുന്നു.
ഒരു ലിറ്റിൽ മാസികയെ സംബന്ധിച്ചിടത്തോളം വളരെ പ്രസക്തമായ ചുവടുവെയ്പാണ് ഇത്. ലൈബ്രറികൾക്ക് സൗജന്യമായി നല്കുന്ന മാസിക മലയാളത്തിലെ അപൂർവ്വ സംരംഭമാണ്. എഴുത്തുകാർക്കും മാസിക സൗജന്യമായാണ് നല്കിവരുന്നത്. കേരളത്തിലെ [illegible]ക്ക പുസ്തകക്കടകളിലും *വാക്കറിവ്* ലഭിക്കുമെങ്കിലും അവ[illegible]ല്ലാം പ്രസാധകർ സൗജന്യമായാണ് നൽകുന്നത്.
വിൽപ്പന കടക്കാരന്റെ മനഃസ്ഥിതിയനുസരിച്ച് മാത്രം.

ഇത്തരമൊരു വിപണനതന്ത്രവുമായി ഒരു മാസികയ്ക്കും മുന്നോട്ടു പോകാനാവില്ലെന്ന് വായനക്കാർക്ക് അറിയാമല്ലോ.
അതുകൊണ്ട് *വാക്കറിവി*ന്റെ വായനക്കാർ സംഭാവന അയച്ചുതന്ന് സഹകരിക്കണമെന്ന് അപേക്ഷിക്കുന്നു.

വിലാസം : വാക്കറിവ് മാസിക, 'ഗയ', പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്, പാലക്കാട് ജില്ല - 678 506.

- പത്രാധിപർ -

---

2011 July
Vakkarivu Monthly Volume No. 5 Issue No. 1
RNI No. KERMAL/2007/20519 ₹20.00



Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad Dt., Kerala. Pin : 678 506